# മലയാളസാഹിത്യം




സാഹിത്യകുശലൻ

**ഏ. ഡി. ഹരിശൎമ്മ**

ശ്രീ നരസിംഹവിലാസം ബുക്കഡിപ്പോ,

തുറവൂർ, കേരളം

**2.25**

# ആമുഖം

വായനക്കാർക്ക് ഉത്തമഗ്രന്ഥങ്ങളിലുള്ള അഭിരുചിയെപ്പററി ദക്ഷിണഭാഷാഗ്രന്ഥമണ്ഡലത്തിൻെറ പ്രഥമഗ്രന്ഥപരമ്പരയുടെ പ്രസാധനത്തിൽനിന്നു് നേടിയ പരിചയത്തിൻെറ അടിസ്ഥാനത്തിൽ രണ്ടാമതൊരുക്കൂട്ടം പുസ്തകങ്ങൾ ദ്രാവിഡഭാഷകളിൽ അവതരിപ്പിക്കുകയാണു്. വളരെ ശ്രദ്ധയോടുകൂടിയാണു് ഈ പുസ്തകങ്ങൾ തിരഞ്ഞെടുത്തിട്ടുള്ളതു്. വിവിധവിഷയങ്ങളെ പുരസ്കരിച്ചുള്ള പുസ്തകങ്ങൾ ട്രസ്റ്റ് തിരഞ്ഞെടുക്കുകയെന്നതു സ്വാഭാവികം മാത്രമാണല്ലൊ. ഭാരതീയനേതാക്കന്മാരെപ്പററി പ്രതിപാദിക്കുന്ന ഒരു വിഭാഗവും പദ്ധതിയിലുണ്ടു്. നാടിൻെറ മഹത്വത്തിനും നാട്ടുകാരുടെ സ്വാതന്ത്ര്യത്തിനുംവേണ്ടി വിലയേറിയ സേവനംചെയ്ത ഈ മഹാന്മാരെപ്പററി ഭാവിതലമുറകൾ അറിഞ്ഞിരിക്കുകയെന്നതു് യുക്തം മാത്രമാണു്.

തത്വജ്ഞാനം, മതം, ശാസ്ത്രം, ക്ലാസിക്കുകൾ, ധനതത്വശാസ്ത്രം മുതലായവയെല്ലാം ഈ പരിപാടിയിൽ സ്ഥാനം കൊടുത്തിട്ടുണ്ടു്. ദൃശ്യകലകൾ, ശിൽപശാസ്ത്രം, പുരാണവസ്തുഗവേഷണം, അനശ്വരകലാസൃഷ്ടികളായ ദക്ഷിണേന്ത്യൻക്ഷേത്രങ്ങൾ മുതലായവയും പ്രതിപാദ്യവിഷയങ്ങളിലുൾപ്പെടുന്നു. ഭിന്നരുചികളായ വായനക്കാർക്ക് വേണ്ട വൈവിധ്യം ഈ പദ്ധതിയിലുണ്ടെന്നും അതു് അനേകരെ പുസ്തകപാരായണത്തിലേയ്ക്കാകർഷിക്കുമെന്നും എനിക്കുറപ്പുണ്ടു്.

ദക്ഷിണേന്ത്യൻഭാഷകൾ തമ്മിലുള്ള സാഹിത്യകൈമാററമാണു് ഈ പരിപാടിയുടെ ഒരു സവിശേഷത. ഇതിൻെറ പുരോഗതിയോടുകൂടി ഉത്തമസാഹിത്യത്തിൽ താൽപര്യമുള്ളവരുടെ എണ്ണം വളരെ വദ്ധിക്കുന്നതാണു്. ദക്ഷിണഭാഷാഗ്രന്ഥമണ്ഡലത്തിനു് അതിൻെറ ഉത്കൃഷ്ടലക്ഷ്യങ്ങൾ അചിരേണ നിറവേററാൻ കഴിയുമെന്നു ഞാൻ ആശിക്കുന്നു.

എ. എൽ. മുതലിയാർ

# ബുക്ക്ട്രസ്റ്റിന്റെ ആഭിമുഖ്യത്തിൽ പ്രസിദ്ധീകരിച്ച കൃതികൾ

| | | |
|---|---|---|
| 1. | ആദിമനുഷ്യൻ | റോർഡ്മാൻ |
| 2. | തിരഞ്ഞെടുത്ത നാടകങ്ങൾ | സമ്പാ: കുററിപ്പുഴ |
| 3. | ഐൻസ്റ്റയിൻ | കാതറയിൻപ്രീയറി |
| 4. | ഗാന്ധി | വിൻസൻറ് ഷീൻ |
| 5. | കോൺടിക്കിയാത്ര | തോർഹെയർദാൽ |
| 6. | നീതികഥകൾ | സി. രാജഗോപാലാചാരി |
| 7. | ഹിമവ്യാഘ്രം | ടെൻസിംഗ് |
| 8. | അടുക്കളപ്പുസ്തകം | അന്നാജോഷ്വാ & രത്നം |
| 9. | സിദ്ധാർത്ഥൻ | ഹെർമൻഹെസ്സ് |
| 10. | കാലത്തിന്റെ കവിതകൾ | സമ്പാ: എസ്. കെ. നായർ |
| 11. | പ്രാചീനസുധ | സമ്പാ: എസ്. കെ. നായർ |
| 12 | കേഴുക പ്രിയനാടേ | അല്ലൻ പേററൻ |
| 13. | കഥാസരിത്സാഗരം | സോമദേവൻ |
| 14. | എന്റെ ജീവിതവും ചിന്തയും | ഷൈ്വററ്സർ |
| 15. | മലയാളകഥകൾ | സമ്പാ: കുററിപ്പുഴ |
| 16. | പൗരനും ഭരണഘടനയും | എം. രത്നസ്വാമി |
| 17. | കാടിന്റെ വിളി | ജാക്ക്ലണ്ടൻ |
| 18. | വേടന്റെ മകൾ | (കുട്ടികൾക്ക്) |
| 19. | കമലാംബാൾ | പി. ആർ. രാജമയ്യർ |
| 20. | അഞ്ചു ശാസ്ത്രനായകന്മാർ | സാറാബോൾട്ടൻ |
| 21. | സോക്രട്ടീസ് സംസാരിക്കുന്നു | പ്ലേറേറാ |
| 22. | സുബണ്ണ | മാസ്തി വെങ്കടേശഅയ്യങ്കാർ |
| 23. | കടൽക്കരയിൽ ഒരു ദിവസം | (കുട്ടികൾക്ക്) |
| 24. | ദക്ഷിണഭാഷാകഥകൾ | പത്തു കഥാകൃത്തുക്കൾ |
| 25. | ആനവില്യം | ജെ. എച്ച്. വില്യംസ് |
| 26. | ജപ്പാൻ അന്നും ഇന്നും | എഡ്വിൻ ഒ. റിഷോർ |
| 27. | പറക്കുന്ന പൈതൽ | കൽവി ഗോപാലകൃഷ്ണൻ |
| 28. | കുടുംബസംവിധാനം | ഡോക്ടർ ചന്ദ്രശേഖരൻ |
| 29. | മലയാളസാഹിത്യം | എ. ഡി ഹരിശർമ്മ |

# അവതാരിക

സാഹിത്യചരിത്രങ്ങൾ മലയാളത്തിൽ കുറവല്ല. ശ്രീ ഗോവിന്ദപ്പിള്ളയാണ് ഈ വിഷയത്തിൽ നമുക്ക് വഴികാണിച്ചുതന്നത്. ഗോവിന്ദപ്പിള്ള തെളിച്ചെടുത്ത ഒററയടിപ്പാത ശ്രീ നാരായണപ്പണിക്കരുടെ മേൽനോട്ടത്തിൽ വിശാലമായ ഒരു രാജപഥമായിത്തീൎന്നു. മഹാകവി ഉള്ളൂരിൻെറ സൎവ്വാംഗപൂൎണ്ണവും സുദീൎഘവുമായ സാഹിത്യചരിത്രം പുറത്തുവന്നതോടെ ആ മാൎഗ്ഗത്തിൽ ഇരുണ്ട മൂലകൾ മിയ്യവാറും ഇല്ലെന്നായി. കുറേക്കൂടി സംക്ഷിപ്തങ്ങളായ രണ്ടു ഭാഷാസാഹിത്യചരിത്രങ്ങൾ—ശ്രീ പി. കെ. പരമേശ്വരൻനായരുടേതും, ശ്രീ എൻ. കൃഷ്ണപിള്ളയുടേതും—ഈയാണ്ടിൽ പ്രസിദ്ധംചെയ്തിട്ടുണ്ട്. സാഹിത്യത്തിൻെറ സാമാന്യചരിത്രത്തെപ്പററിയാണിത്രയും പറഞ്ഞതു്. വിഭിന്ന സാഹിത്യശാഖകളുടെ ചരിത്രങ്ങളും പലരും എഴുതിയിട്ടുണ്ട്.

ദക്ഷിണേന്ത്യൻ സാഹിത്യങ്ങളുടെ നാതിവിസ്തരങ്ങളായ ചരിത്രങ്ങൾ പ്രസിദ്ധംചെയ്യണമെന്ന് ദക്ഷിണഭാഷാഗ്രന്ഥമണ്ഡലം തീരുമാനിക്കുകയുണ്ടായി. ഈ തീരുമാനം മലയാളത്തെ സംബന്ധിച്ചിടത്തോളം നടപ്പിൽ വരുത്തിയതാണ് നിങ്ങളുടെ മുമ്പിലുള്ള ഈ ഗ്രന്ഥം. പണ്ഡിതന്മാരേയോ മലയാളസാഹിത്യത്തിൽ സവിശേഷാദ്ധ്യയനം നടത്തുന്നവരേയോ ഉദ്ദേശിച്ചല്ല ഇതു നിൎമ്മിച്ചിട്ടുള്ളതു്. സാധാരണവായനക്കാരന് നമ്മുടെ സാഹിത്യത്തെപ്പററി മൊത്തത്തിൽ ഒരു ധാരണയുണ്ടാക്കലാണ് ഇതിൻെറ ലക്ഷ്യം. ഒരു ശാസ്ത്രഗ്രന്ഥംപോലെയല്ലാതെ, സരസമായ ഒരു സാഹിത്യകൃതിയെന്ന നിലയിൽ ഇതു വായിക്കാൻ കഴിയണമെന്നും വിചാരമുണ്ടായിരുന്നു. അതിനാൽ വിശദാംശങ്ങൾ പലേടത്തും വിട്ടുകളഞ്ഞിട്ടുണ്ട്. പണ്ഡിതന്മാൎക്കുമാത്രം പ്രിയംകരങ്ങളായ വാദപ്രതിവാദങ്ങൾ കഴിയുന്നത്ര ഒഴിവാക്കിയിട്ടുമുണ്ട്. മലയാളത്തിലെ സാധാരണവായനക്കാൎക്ക് ഈ കൃതി ഉപകരിക്കുമെന്നും അവർ ഇതു് വേണ്ടതുപോലെ ഉപയോഗപ്പെടുത്തുമെന്നും ഞാൻ ആശിക്കുന്നു.

**കെ. പി. കേശവമേനോൻ**

# ഈ പുസ്തകമെഴുതുന്നതിൽ ഉപയോഗപ്പെടുത്തിയ ഗ്രന്ഥങ്ങൾ


| | |
|---|---|
| അപ്പൻതമ്പുരാൻ | ദ്രാവിഡവൃത്തങ്ങളും അവയുടെ ദശാപരിണാമങ്ങളും. |
| അമ്മാമൻതമ്പുരാൻ | കൂത്തും കൂടിയാട്ടവും. |
| ഉള്ളൂർ | കേരളസാഹിത്യചരിത്രം. |
| കുഞ്ഞൻപിള്ള, ഇളംകുളം (പ്രസാ:) | ലീലാതിലകം |
| ,, | ഭാഷയും സാഹിത്യവും നൂററാണ്ടുകളിലൂടെ. |
| കൃഷ്ണൻനായർ പി. | ആട്ടക്കഥ. |
| കൃഷ്ണപിള്ള എൻ. | കൈരളിയുടെ കഥ. |
| കോവുണ്ണി നെടുങ്ങാടി | കേരളകൗമുദി. |
| ഗോവിന്ദപ്പിള്ള പി. | മലയാളഭാഷാചരിത്രം |
| ചുമ്മാർ ടി. എം. | ഭാഷാഗദ്യസാഹിത്യചരിത്രം |
| ജോർജ്ജ് കെ. എം. (പ്രസാ:) | സാഹിത്യചരിത്രം— പ്രസ്ഥാനങ്ങളിലൂടെ |
| ജോസഫ് മുണ്ടശ്ശേരി | വായനശാലയിൽ |
| നായർ എസ്. കെ. | 'സ്വരരാഗസുധ'യുടെ അവതാരിക |
| നാരായണപ്പണിക്കർ ആർ. | കേരളഭാഷാസാഹിത്യചരിത്രം |
| പരമേശ്വരൻനായർ പി. കെ. | ആധുനികമലയാളസാഹിത്യം |
| ,, | മലയാളസാഹിത്യചരിത്രം |
| പോൾ എം. പി. | ചെറുകഥാപ്രസ്ഥാനം |
| ബാലകൃഷ്ണപിള്ള എ. മുതൽപേർ | ചങ്ങമ്പുഴക്കവിത |
| രവിവർമ്മ എൽ. എ. | പ്രാചീനകേരളലിപികൾ |
| ശങ്കരൻനമ്പ്യാർ പി. | മലയാളസാഹിത്യചരിത്രസംഗ്രഹം |

# മുഖവുര

ഇരുനൂററിൽ ചില്വാനം പേജുകളിൽ ഒതുങ്ങത്തക്കവണ്ണം മലയാളസാഹിത്യത്തിൻെറ ഒരു ചരിത്രസംക്ഷേപം എഴുതണമെന്നാണ് എനിക്കു കിട്ടിയ നിർദ്ദേശം. ഈ ചുരുങ്ങിയ പരിധിക്കുള്ളിൽ നിന്നുകൊണ്ടു്, വിപുലമായ നമ്മുടെ സാഹിത്യത്തെപ്പററി പറയാനുള്ളതു മുഴുവൻ എഴുതിത്തീർക്കുക സാദ്ധ്യമല്ലെന്നു സ്പഷ്ടമാണ്. സാഹിത്യത്തിലെ എല്ലാ പ്രസ്ഥാനങ്ങളെപ്പററിയും ചുരുക്കി വിവരിച്ചു് തത്സംബന്ധമായ ഒരു ജിജ്ഞാസ വായനക്കാരിൽ ജനിപ്പിക്കുവാൻ ശ്രമിക്കുക മാത്രമേ അത്തരം ഒരു കൃതികൊണ്ടു സാദ്ധ്യമാകൂ. അതാണ്—അതു മാത്രമാണ്—ഞാൻ ചെയ്തിട്ടുള്ളതു്. പല സ്ഥലത്തും ദിങ്മാത്രദർശനം കൊണ്ടു തൃപ്തിപ്പെടേണ്ടിവന്നതിനുള്ള സമാധാനം ഇതിലടങ്ങിയിരിക്കുന്നു.

പ്രാധാന്യമർഹിക്കുന്ന അംശങ്ങളൊന്നും വിട്ടുകളയാതിരിക്കാൻ കഴിയുന്നതു മനസ്സിരുത്തീട്ടുണ്ടു്; ശ്രമം മുഴുവൻ ഫലിച്ചിട്ടുണ്ടോ എന്നറിഞ്ഞുകൂടാ. എങ്ങനെയായാലും, ഒരു സാധാരണക്കാരനു മലയാളസാഹിത്യത്തിൻെറ സാമാന്യസ്വരൂപം ഗ്രഹിക്കാൻ ഈ ലഘുഗ്രന്ഥം പ്രയോജനപ്പെടുമെന്നു വിശ്വസിക്കുന്നു.

ശ്രീ പി. കെ. പരമേശ്വരൻനായരുടെ 'മലയാളസാഹിത്യചരിത്ര'വും ശ്രീ എൻ. കൃഷ്ണപിള്ളയുടെ 'കൈരളിയുടെ കഥ'യും എന്നെ വളരെ സഹായിച്ചിട്ടുണ്ടു്. ആ രണ്ടു സ്നേഹിതന്മാരോടു ഞാൻ അത്യധികം കടപ്പെട്ടിരിക്കുന്നു. കൈയെഴുത്തുകോപ്പി സശ്രദ്ധം വായിച്ചുകേട്ടു് ഉചിതങ്ങളായ നിർദ്ദേശങ്ങൾ നൽകി എന്നെ സഹായിച്ച ശ്രീ കെ. പി. കേശവമേനോൻ, പ്രൊഫസ്സർ പി. വി കൃഷ്ണൻനായർ, പ്രൊഫസ്സർ എസ്സ്. ഗുപ്തൻനായർ എന്നീ സ്നേഹിതന്മാരേയും ഞാൻ കൃതജ്ഞതയോടുകൂടി സ്മരിക്കുന്നു.

*എ. ഡി. ഹരിശർമ്മ*

# തിരുത്തി വായിക്കുക

| പുറം | വരി | തെറ്റ് | ശരി |
|---|---|---|---|
| 18 | 31 | സുക്കാനൻ | ബുക്കാനൻ |
| 31 | 3 | മലയാണ്മ | "മലയാണ്മ |
| 33 | 21 | രേച്ച്ശ്രു | രേച്ഛ്രം |
| 82 | 17 | ഉച്ഛ്ശൃംഖലത്വം | ഉച്ഛൃംഖലത്വം |
| 92 | 6, 7 | കുചേലപത്നിയിൽക്കൂടി തന്നെത്തന്നെയും | കുചേലപത്നിയിൽക്കൂടി തന്റെ പ്രണയിനിയേയും കുചേലനിൽക്കൂടി തന്നെത്തന്നെയും |
| 99 | 11 | പാറേമ്മാക്കൻ | പാറേമ്മാക്കൽ |
| 117 | 16 | സ്വജീതം | സ്വജീവിതം |
| ,, | 21 | പരമുവിലെ | പരമുവിനെ |
| 138 | 25 | വീശി | മിന്നി |
| 164 | 27 | ത്തിനധീതനായി | ത്തിനധീനനായി |
| 165 | 23 | നടന്നാൽ | കടന്നാൽ |
| 176 | 12 | ദീർചിന്തക | ദീർഘചിന്തക |
| 186 | 17 | കുഞ്ചിയമ്മയും പഞ്ചു-മേനവനും | പഞ്ചുമേനവനും കുഞ്ചിയമ്മയും |
| 187 | 17 | സി. വി. | സി. പി. |
| 197 | 25 | ബഞ്ചാസു | പഞ്ചാബു |
| 207 | 30 | മണദീപിക | മണിദീപിക |

## ഉള്ളടക്കം

അദ്ധ്യായം പുറം

## അദ്ധ്യായം 1

# കേരളം: ഉത്പത്തിയും ചരിത്രവും

### ആമുഖം

മലയാളഭാഷയും ആ ഭാഷയിലെ സാഹിത്യവും അഭിവൃദ്ധിയെ പ്രാപിച്ചുതുടങ്ങീട്ടു ശതാബ്ദങ്ങൾതന്നെ പലതു കഴിഞ്ഞിരിക്കുന്നു. മററ് ഏതു ഭാഷയിലെ കൃതികളോടും കിടപിടിക്കത്തക്ക ഗ്രന്ഥങ്ങൾ കേരളത്തിൽ ഉണ്ടായിക്കഴിഞ്ഞിട്ടും വളരെക്കാലമായിട്ടുണ്ട്. പക്ഷേ, പുറമേയുള്ളവർ—ഉത്തരഭാരതീയർ പ്രത്യേകിച്ചും—മലയാളഭാഷയെപ്പററി ഈ അടുത്തകാലം വരെ പറയത്തക്കവണ്ണം ഒന്നും മനസ്സിലാക്കിയിരുന്നില്ല. ഭാരതം സ്വതന്ത്രമായിത്തീരുകയും, ഔദ്യോഗികമായി അംഗീകരിക്കപ്പെട്ട 14 ഭാരതീയ ഭാഷകളിൽ മലയാളംകൂടി ഉൾപ്പെടുകയും ചെയ്തതിനുശേഷമാണ് ഈ നിലയ്ക്ക് ഒരു മാററം വന്നിട്ടുള്ളത്. ഇന്നു മലയാളഭാഷയേയും മലയാളികളുടെ സാഹിത്യത്തേയുംപററിയുള്ള ജിജ്ഞാസ ഭാരതീയരിൽ പൊതുവേ അങ്കുരിച്ചിട്ടുണ്ടെന്നു പറയാം. അതിനാൽ, ഇക്കാലത്ത് സാഹിത്യചരിത്രവിഷയകമായ ഒരു ലഘുഗ്രന്ഥത്തിന്റെ ആവിർഭാവം പലവിധത്തിലും പ്രയോജനകരമായിരിക്കുമെന്നു വിശ്വസിക്കുന്നു. ഏതു ഭാഷയുടേയും ചരിത്രം ദേശസ്ഥിതിയെക്കൂടി ആശ്രയിച്ചിരിക്കുമെന്നുള്ളതിനാൽ, കേരളത്തെപ്പററിയുള്ള സാമാന്യവിവരണത്തോടുകൂടി ഗ്രന്ഥം ആരംഭിക്കുന്നതു കൂടുതൽ ഉചിതമായിരിക്കുമല്ലോ.

# ദ്രാവിഡവർഗ്ഗം

ആര്യന്മാരുടെ ആഗമനത്തിനു മുമ്പുതന്നെ ഭാരതത്തിൽ വസിച്ചിരുന്ന ഒരു ജനവിഭാഗമാണ് ദ്രാവിഡർ. അവർ ഇൻഡ്യ മുഴുവൻ വ്യാപിച്ചിരുന്നു. സിന്ധുതടസംസ്കാരത്തിന്റെ ജനയിതാക്കൾ ദ്രാവിഡരാണെന്നത്രെ പറയപ്പെടുന്നത്. ആര്യന്മാർ ഇൻഡ്യയിൽ പ്രവേശിച്ചപ്പോൾ അവർക്കു ദ്രാവിഡരുമായി ഏറ്റുമുട്ടേണ്ടിവന്നു. പരാജിതരായ ദ്രാവിഡർ ഉത്തരഭാരതത്തെ ഉപേക്ഷിച്ചു തെക്കോട്ടേയ്ക്കു നീങ്ങി. വടക്ക് ആര്യന്മാരുടെ ആധിപത്യം സ്ഥാപിക്കപ്പെട്ടു. പ്രാബല്യവും ആധിപത്യവും ആര്യന്മാർക്കു സിദ്ധിച്ചതോടുകൂടി അവരുടെ സംസ്കാരത്തിന്റെ വേരുകൾ ആഴത്തിലും പരപ്പിലും നാടു മുഴുവൻ വ്യാപിച്ചുതുടങ്ങി. കാലക്രമത്തിൽ ഈ ആക്രമണം ഭാഷകളുടെ കാര്യത്തിലും അനുഭവപ്പെട്ടു. അങ്ങനെ ദ്രാവിഡസംസ്കാരവും ദ്രാവിഡഭാഷകളും വടക്കെ ഇൻഡ്യയിൽ അസ്തമിതപ്രായമായി; എങ്കിലും ദ്രാവിഡവർഗ്ഗത്തിൽപ്പെട്ട അപൂർവ്വം ചിലർ അവിടവിടെയായി അവശേഷിച്ചിരുന്നു. കുയി, ഗോണ്ഡി മുതലായ ഭാഷകൾ സംസാരിക്കുന്നവരായി ഉത്തരഭാരതത്തിൽ അങ്ങുമിങ്ങും കാണുന്ന പരിമിതമായ ജനവിഭാഗം ഇങ്ങനെ അവശേഷിച്ച ദ്രാവിഡഗോത്രക്കാരുടെ പിൻതുടർച്ചക്കാരത്രെ.

തെക്കോട്ടേക്കു നീങ്ങിയ ദ്രാവിഡർ ദക്ഷിണാപഥത്തിൽ വാസമുറപ്പിച്ചു. ഇവരുടെ അധിവാസം സഹ്യപർവ്വതത്തിനു കിഴക്കുവശംവരെ എത്തി. കാലാന്തരത്തിൽ ഓരോ കാരണങ്ങളാൽ ഇക്കൂട്ടർ പല വർഗ്ഗക്കാരായി തിരിഞ്ഞു. ആന്ധ്രദേശക്കാർ, കർണ്ണാടകദേശക്കാർ, തമിഴകക്കാർ എന്നുള്ള വിഭാഗം അങ്ങനെയുണ്ടായതാണ്. പുറനാനൂറു തുടങ്ങിയ സംഘസാഹിത്യഗ്രന്ഥങ്ങളിൽ 'തമിഴകം' എന്ന ഒരു ഭൂവിഭാഗത്തെപ്പറ്റി പറയുന്നുണ്ട്. ദക്ഷിണഭാരതത്തിൽ കർണ്ണാടകവും ആന്ധ്രദേശവും ഉൾപ്പെട്ട ഉത്തരഭാഗമൊഴിച്ച് തെക്കുള്ള ദേശത്തെയാണ് ഈ പേരുകൊണ്ടു വിവക്ഷിച്ചിട്ടുള്ളത്. ('അകം' എന്നാൽ നാടെന്നർത്ഥം. തമിഴകം = തമിഴ്നാട്). തൊൽകാപ്പിയമെന്ന ദ്രാവിഡവ്യാകരണഗ്രന്ഥത്തിന് പനമ്പാരനാർ നിർമ്മിച്ച പ്രശസ്തിയിൽ 'തമിഴകത്തിന്റെ വടക്കേ അതിരു തിരുപ്പതിമലയും തെക്കേ അതിരു കന്യാകുമാരിയുമാണെന്നു' പ്രസ്താവിച്ചിട്ടുണ്ട്. പുറനാനൂറിലെ ഒരു പാട്ടിൽനിന്ന് ആ ദേശത്തിന്റെ കിഴക്കും പടിഞ്ഞാറും അതിരുകൾ സമുദ്രമായിരുന്നു എന്നും വ്യക്തമാകുന്നു. ഈ നാലതിരുകൾക്കുള്ളിൽപ്പെട്ട 'തമിഴകം', ചേര–ചോള–പാണ്ഡ്യനാമധേയങ്ങളുള്ള മൂന്നു രാജവംശങ്ങളുടെ ആധിപത്യത്തിലാണ് വളരെക്കാലം വർത്തിച്ചിരുന്നത്. ഈ മൂന്നു കൂട്ടരിൽ പ്രാധാന്യവും പ്രാമാണ്യവും ചേരരാജവംശത്തിനായിരുന്നു. 'മൂവരശ്'

രെപ്പററി ദ്രാവിഡസാഹിത്യഗ്രന്ഥങ്ങളിൽ പ്രസ്താവിക്കുന്നതുതന്നെ ചേര-ചോള-പാണ്ഡ്യരെന്ന ക്രമമനുസരിച്ചാണ്. തമിഴകത്തിന്റെ പടിഞ്ഞാറു ഭാഗം ചേരർക്കും, പൂർവ്വോത്തരഭാഗം ചോളർക്കും, പൂർവ്വദക്ഷിണഭാഗം പാണ്ഡ്യർക്കും അധീനമായിരുന്നു. ചേരശബ്ദമാണ് പിൽക്കാലത്ത് കേരളമായിത്തീർന്നത്. ചേരല് (ചേർച്ച) എന്ന പദത്തോട് അകം (നാട്, ദേശം) ചേർന്നുണ്ടായ സമസ്തപദമാണ് ചേരലകം. അതു ചുരുങ്ങി ചേരലമായി. ഒരുകാലത്ത് കടൽ പിൻവാങ്ങുകയാൽ കരയോടു ചേർന്ന പ്രദേശമാണല്ലോ ചേരലം. അതിന്റെ സംസ്കൃതരൂപമാണ് കേരളം.

## കേരളശബ്ദം

കേരളശബ്ദത്തിന്റെ നിഷ്പത്തിയെപ്പററി അഭിപ്രായഭേദമുണ്ട്. ചേരന്മാരുടെ രാജ്യം എന്ന അർത്ഥത്തിലുള്ള 'ചേരതലം' തകാരം ലോപിച്ച് ചേരലമായും പിന്നീട് കേരളമായും രൂപാന്തരപ്പെട്ടതാണെന്നാണ് ഒരഭിപ്രായം. 'ചേരദേശത്തിന്റെ അളം' എന്നു വ്യാഖ്യാനിക്കുന്നതാണ് യുക്തമെന്ന് മററുചിലർ പറയുന്നു. 'അളം' എന്നാൽ അന്ത്യപ്രദേശമെന്നർത്ഥം. ചേരനാട്ടിൽ സമുദ്രതീരത്തോടടുത്തായിട്ടാണല്ലോ കേരളത്തിന്റെ കിടപ്പ്. കേരളൻ എന്ന പദത്തോടു തുല്യാർത്ഥമായി 'ചേരലൻ' എന്ന ഒരു വാക്ക് ഗുണ്ടർട്ടിന്റെ നിഘണ്ടുവിൽ കാണുന്നുണ്ട്. "The king of ചേരനാട്" എന്നാണ് അതിന് അർത്ഥം പറഞ്ഞിട്ടുള്ളത്. ചേരരാജാക്കന്മാരുടെ പൊതുപ്പേരാണത്. ചേരലൻ കേരളനാവുക എളുപ്പമാണല്ലോ. കേരളശബ്ദത്തിന്റെ ഉദ്ഭവത്തെപ്പററി പലരും പലതും അനുമാനിക്കുന്നു എന്നുമാത്രമേ ഇതിൽനിന്നൊക്കെ തെളിയുന്നുള്ളു. ഏതെങ്കിലും ഒരഭിപ്രായം 'സിദ്ധാന്തപക്ഷ'മായി സ്വീകരിക്കുന്നതിന് കൂടുതൽ തെളിവു കിട്ടേണ്ടിയിരിക്കുന്നു.

എന്നാൽ, 'കേരാൻ ലാതി' (=കേരവൃക്ഷങ്ങളെ സ്വീകരിക്കുന്നു) എന്ന അർത്ഥത്തിലാണ് കേരളശബ്ദം നിഷ്പന്നമായതെന്ന വാദം സ്വീകാര്യമായി തോന്നുന്നില്ല. കേരം (തെങ്ങ്) ഈ നാട്ടിൽ ഇടക്കാലത്തു കൊണ്ടുവരപ്പെട്ടതാണെന്നാണ് ചരിത്രകാരന്മാർ പറയുന്നത്. കേരളശബ്ദമാകട്ടെ, വളരെ പ്രാചീനവുമാകുന്നു. വാല്മീകിരാമായണം, മഹാഭാരതം, രഘുവംശം മുതലായ പ്രാചീനകൃതികളിൽ കേരളത്തെപ്പററിയുള്ള പ്രസ്താവമുണ്ട്. ദേശസംജ്ഞ എന്ന നിലയിൽ ബി. സി. മൂന്നാംശതകത്തിൽ കാത്യായനൻ കേരളശബ്ദം പ്രയോഗിച്ചിരിക്കുന്നു. അശോകമഹാൻ, ചോളപാണ്ഡ്യന്മാരെയും കേരളപുത്രനേയും പ്രത്യന്തവാസികളായ സ്വതന്ത്രരാജാക്കന്മാരായി കരുതിയിരുന്നുവെന്ന് അദ്ദേഹത്തിന്റെ ഒരു ശിലാശാസനത്തിൽനിന്നു തെളിയുന്നു. ഗ്രീക്കുഭാഷയിൽ എഴുതപ്പെട്ട 'പെരിപ്ലസ്' എന്ന

പ്രാചീനകൃതിയിലും കേരളത്തെപ്പററിയുള്ള പ്രസ്താവമുണ്ടു്. ഈവക കാരണങ്ങളാൽ, കേരവൃക്ഷങ്ങളുമായി ബന്ധപ്പെട്ട നിലയിൽ കേരളശബ്ദത്തെ വ്യാഖ്യാനിക്കുന്നതു് ശരിയാണെന്നു തോന്നുന്നില്ല. എന്നുമാത്രമല്ല, തെങ്ങു് ഇവിടെ കൊണ്ടുവരപ്പെട്ടതിനുശേഷം, ചേരനാട്ടിലെ വൃക്ഷം എന്ന അർത്ഥത്തിൽ സംസ്കൃതക്കാർ അതിനു് കേരം എന്ന പേരു കൊടുത്തതാണെന്നുപോലും ഒരഭിപ്രായമുണ്ടു്.

'കന്യാകുമാരി മുതൽ ഗോകർണ്ണം വരെ' എന്നു് കേരളത്തെപ്പററിയുള്ള ചൊല്ലു പ്രസിദ്ധമാണു്. എന്നാൽ ചരിത്രപ്രകാരം ഈ നിർവ്വചനം പണ്ടു തന്നെ ശരിയല്ല എന്തുകൊണ്ടെന്നാൽ, ചന്ദ്രഗിരിപ്പുഴയ്ക്കു വടക്കുവശത്തുള്ള ഭാഗം ഒരിക്കലും കേരളത്തിൽപ്പെട്ടിരുന്നില്ലല്ലൊ. പുതിയ കേരളസംസ്ഥാനം ഉടലെടുത്തതോടുകൂടി വേറെയും ചില ഭേദഗതികൾ വന്നുപെട്ടിട്ടുണ്ടു്. തിരുവിതാംകൂറിന്റെ തെക്കുഭാഗത്തുള്ള ചില താലൂക്കുകൾ ഇന്നു കേരളത്തിലില്ല. കേരളത്തിന്റെ കണ്ണായിരുന്ന കന്യാകുമാരി ഇപ്പോൾ മദ്രാസ് സംസ്ഥാനത്തിലാണു്. പണ്ടു കർണ്ണാടകത്തിന്റെ ഒരു ഭാഗമായിരുന്നതും കർണ്ണാടകം മാതൃഭാഷയായിട്ടുള്ളവർ ഭൂരിപക്ഷമുള്ളതുമായ കാസർകോടുതാലൂക്കിന്റെ ഒരംശം പുതിയ കേരളസംസ്ഥാനത്തിനു കൂട്ടലായി കിട്ടിയിട്ടുണ്ടു്. ഇപ്പോൾ ഭൂമിശാസ്ത്രപരമായി നോക്കിയാൽ കേരളത്തിന്റെ അതിർത്തികൾ, വടക്കു് കർണ്ണാടകം മാതൃഭാഷയായ തെക്കൻകർണ്ണാടകവും തെക്കു് തമിഴർ ധാരാളമായി താമസിക്കുന്ന വിളവങ്കോടുതാലൂക്കും ആകുന്നു.

## പരശുരാമൻ

പരശുരാമൻ സമുദ്രത്തിൽനിന്നു വീണ്ടെടുത്തതാണു് കേരളം എന്ന ഐതിഹ്യം പ്രസിദ്ധമാണു്. എന്നാൽ ശാസ്ത്രജ്ഞന്മാരും ചരിത്രകാരന്മാരും ഈ അഭിപ്രായത്തോടു പൂർണ്ണമായി യോജിക്കുന്നില്ല. പ്രകൃതിക്ഷോഭംനിമിത്തം കടൽ നീങ്ങി കരയായ ഒരു ദേശമാണു് കേരളം എന്നാണു് ഭൂഗർഭശാസ്ത്രജ്ഞന്മാർ സിദ്ധാന്തിക്കുന്നതു്. "വരുണൻ തന്റെ പുത്രിയെ കേരളരാജാവിനു വിവാഹംകഴിച്ചുകൊടുത്തു" എന്നും മററുമുള്ള കവിവാക്യങ്ങൾ ഈ പരമാർത്ഥത്തിന്റെ കലാരൂപത്തിലുള്ള അവതരണങ്ങൾ മാത്രമായിരിക്കണം.

ഐതിഹ്യത്തെപ്പററിയുള്ള അഭിപ്രായഭേദം എങ്ങനെയിരുന്നാലും, കേരളത്തിനു് ഒരു പരശുരാമനുമായി എന്തോ ബന്ധമുണ്ടായിരുന്നു എന്നുള്ളതു തീർച്ചയാണു്. 'പരശുരാമാബ്ദം' എന്ന പേരിൽ ഒരു വർഷഗണന പണ്ടു കേരളത്തിൽ നിലവിലിരുന്നിരുന്നു. ഡോക്ടർ സൂക്കാനൻ, കന്നിങ്ങ്ഹാം, വാറൻ മുതലായ വിദേശീയർ എഴുതിയ ഗ്രന്ഥങ്ങളിൽ ഈ അബ്ദത്തെപ്പററിയുള്ള പരാമർശമുണ്ടു്. ഈ പരശുരാമൻ ആരാണെന്നോ അദ്ദേ

ഹം ഏതു കാലത്താണ് കേരളത്തിൽ വന്നതെന്നോ തീർത്തുപറയാൻ നിവൃത്തിയില്ല. പരശുരാമന്മാർതന്നെ പലരുണ്ടായിരുന്നു എന്നു പറയുന്നവരും ഉണ്ട്.

## ദ്രാവിഡർ കേരളത്തിൽ

ആ വാദം ഇരിക്കട്ടെ. സഹ്യന്റെ പടിഞ്ഞാറുഭാഗത്തായി സമുദ്രത്തിൽനിന്നും ഉയർന്നുവന്ന കര (പിൽക്കാലത്തെ കേരളം) ജനവാസയോഗ്യമായപ്പോൾ, അതുവരെ ആ പർവ്വതത്തിനു കിഴക്കുവശത്തു താമസിച്ചിരുന്ന ദ്രാവിഡർ അവിടേയും കുടിയേറിപ്പാർത്തുതുടങ്ങി. ദ്രാവിഡരോടുകൂടി അവരുടെ ഭാഷയും കേരളത്തിലേയ്ക്കു കടന്നു എന്നു പറയേണ്ടതില്ലല്ലോ. ശബ്ദശാസ്ത്രജ്ഞന്മാർ ഇതിലേയ്ക്ക് അനിഷേധ്യമായ ചില തെളിവുകൾ ഹാജരാക്കുന്നുണ്ട്. കിഴക്ക്, മേക്ക് എന്ന പദങ്ങളാണ് അവയിൽ പ്രാധാന്യമർഹിക്കുന്നത്. തമിഴ്നാട്ടിൽ കിഴക്കോട്ടു ചെല്ലുന്തോറും ഭൂമിയുടെ കിടപ്പ് (കീഴെ) താഴ്ന്ന നിലയിലായതുകൊണ്ടായിരിക്കാം ആ ദിക്കിന് 'കിഴക്ക്' എന്നു പേരുണ്ടായത് എന്നാണ് ഡോക്ടർ കാൾഡ്വെൽ പറയുന്നത്. ഉയരം എന്നർത്ഥമുള്ള 'മേൽ' എന്ന പദത്തോടു ബന്ധപ്പെട്ട 'മേൽക്ക്' അഥവാ 'മേക്ക്' എന്ന ശബ്ദം പശ്ചിമദിഗ്വാചിയായി നടപ്പിൽവന്നതും ഇതുപോലെയാണെന്ന് അദ്ദേഹം അഭിപ്രായപ്പെടുന്നു. സഹ്യന്റെ പൂർവ്വഭാഗത്തു താമസിക്കുന്നവർക്ക് കിഴക്കേ അതിര് സമുദ്രവും പടിഞ്ഞാറേ അതിരു പർവ്വതനിരയുമാണല്ലോ. കാലക്രമത്തിൽ രൂഢങ്ങളായിത്തീർന്ന ആ രണ്ടു ശബ്ദങ്ങളും കേരളത്തിൽ വന്നതിനുശേഷവും—അവിടത്തെ ഭൂസ്ഥിതി നേരേ വിപരീതമായിരുന്നിട്ടും—പണ്ടത്തെ അർത്ഥത്തിൽത്തന്നെ ആളുകൾ ഉപയോഗിച്ചുതുടങ്ങി. ഇന്നും അതുപോലെതന്നെ അവ നിലനിൽക്കയും ചെയ്യുന്നു.

പ്രാചീനദ്രാവിഡർ സാംസ്കാരികമായ കാര്യങ്ങളിൽ മാത്രമല്ല, വ്യാപാരാദി വിഷയങ്ങളിലും വളരെ മുന്നിട്ടുനിന്നിരുന്നു. ബി. സി. നാലായിരം കൊല്ലങ്ങൾക്കു മുമ്പുപോലും ദ്രാവിഡർ ഈജിപ്റ്റ് മുതലായ രാജ്യങ്ങളുമായി വ്യാപാരബന്ധത്തിൽ ഏർപ്പെട്ടിരുന്നുവത്രെ. കേരളമായിരുന്നു ആ വാണിജ്യത്തിന്റെ മുഖ്യകേന്ദ്രം. 'മുചിരി' (കൊടുങ്ങല്ലൂർ) മുതലായ തുറമുഖങ്ങൾ ഈ വ്യാപാരപാരമ്പര്യത്തെ പിന്നീടും വളരെക്കാലത്തേയ്ക്കു നിലനിർത്തിപ്പോന്നിരുന്നു എന്നുള്ളതിനു സംഘകൃതികളിലും മറ്റും ധാരാളം തെളിവുകൾ ഉണ്ട്. 'മുരചീമാരുതോദ്ധൂതമഗമത് കൈതകം രജഃ' എന്നു രഘുവംശത്തിൽ കാളിദാസനും, 'മുരചീപത്തനം ചൈവ രമ്യം ചൈവ ജടാപുരം' എന്നു രാമായണത്തിൽ വാല്മീകിയും അനുസ്മരിക്കുന്നത് ഈ 'മുചിരി'യെത്തന്നെയായിരിക്കണം.

## നായന്മാർ

കേരളത്തിൽ കുടിയേറിപ്പാർത്ത നായന്മാർ നാഗവംശത്തിൽപ്പെട്ടവരാണെന്നു ചിലർ അഭ്യൂഹിക്കുന്നു. ദ്രാവിഡവർഗ്ഗക്കാരിൽ ഉൾപ്പെട്ടവരാണ് അവരും എന്നു പറയുന്നവരും ഇല്ലെന്നില്ല. നായഡു, നായ്ക്കർ മുതലായ പദങ്ങളുമായി നായർശബ്ദത്തിനുള്ള സാജാത്യവും സാരൂപ്യവും പ്രത്യേകം സ്മരണീയമാകുന്നു. നായന്മാർ പണ്ടുതന്നെ തണ്ടുതന്മാരായിരുന്ന സ്ഥിതിക്ക് 'നായകൻ' എന്ന അർത്ഥത്തിൽ ആ ജാതിനാമം പ്രചാരത്തിൽ വന്നതാണെന്നും വരാം. കേരളത്തിൽ വന്നു താമസമുറപ്പിച്ചതിനുശേഷം മററു ദ്രാവിഡരുമായുള്ള സാഹചര്യം ക്രമേണ കുറഞ്ഞുവന്നതിന്റെ ഫലമായി അവർ ഒരു പ്രത്യേകജനവിഭാഗമായിത്തീർന്നതായിരിക്കാനാണ് എളുപ്പം. സഹ്യനു കിഴക്കു താമസിച്ചിരുന്ന കാലത്തും നായന്മാരുടെ പ്രാമാണ്യത്തിനു കുറവുണ്ടായിരുന്നില്ല. ഒടുവിലത്തെ തമിഴ്സംഘത്തിലെ കവികളുടെ കൂട്ടത്തിൽ 17 പേർ 'നായകന്മാരായിരുന്നു എന്നു ചില പഴയ ദ്രാവിഡഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഇവർ നായന്മാരുടെ പൂർവ്വികരായിരിക്കാനാണ് എളുപ്പം.

ദ്രാവിഡന്മാരുടെ പുരാതനമായ ദായക്രമം മരുമക്കത്തായമായിരുന്നു എന്നും, ഈജിപ്ത്, ഏഷ്യാമൈനർ മുതലായ വിദൂരദേശങ്ങളിൽപോലും ആ സമ്പ്രദായം നിലവിലിരുന്നിരുന്നു എന്നും ചില നരവംശശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നു. എ. ഡി. രണ്ടാം നൂററാണ്ടിനോടടുത്തുണ്ടായ 'മതുരൈ കാഞ്ചി' എന്ന കൃതിയിൽ, വാമനമൂർത്തി അവതരിച്ച തിരുവോണദിവസം നടന്ന പല ആഘോഷങ്ങളെ വർണ്ണിക്കുന്ന കൂട്ടത്തിൽ ഓണത്തല്ലിന്റെ പേരും പ്രസ്താവിച്ചിട്ടുണ്ട്. കാലപ്രവാഹത്തിന്റെ ശക്തിനിമിത്തം തമിഴകത്തിന്റെ ഇതരഭാഗങ്ങളിൽ ഈവക ആചാരങ്ങളൊക്കെ നശിച്ചുപോയിട്ടും കേരളത്തിലെ നായന്മാരുടെ ഇടയിൽ ഇന്നും നിലവിലിരിക്കുന്നു. ദ്രാവിഡർക്കു ഗാന്ധർവ്വവിവാഹമാണ് അഭിമതമായിട്ടുള്ളതെന്നുള്ള തൊൽക്കാപ്പിയരുടെ അഭിപ്രായം ഇന്നു നടപ്പിലിരിക്കുന്നതും കേരളത്തിൽ മാത്രമാകുന്നു. കിഴക്കു പർവ്വതപംക്തിയാലും തെക്കും പടിഞ്ഞാറും സമുദ്രത്താലും ചുററപ്പെട്ട കേരളം, മററുള്ളവർക്കു ദുഷ്പ്രവേശമായിത്തീർന്നതിനാൽ ഇതരസംസ്കാരങ്ങളുടെ സമ്മർദ്ദത്തിനു വിധേയമാകാതെ മിക്കവാറും ഒരു ദ്വീപെന്നപോലെ വർത്തിച്ചതായിരിക്കണം ഇതിനു കാരണം.

## ബ്രാഹ്മണരുടെ ആഗമനം

നായന്മാർ കേരളത്തിൽ കുടിയേറി വളരെക്കാലം കഴിഞ്ഞതിനുശേഷമാണ് പരശുരാമൻ ഇവിടെ പ്രവേശിച്ചതെന്നാണ് ആധുനികചരിത്രകാര

ന്മാരുടെ സിദ്ധാന്തം. ആര്യവംശജരായ ഒരു സംഘം ബ്രാഹ്മണരുടെ നേതാവായിട്ടായിരുന്നു അദ്ദേഹത്തിന്റെ വരവു്. ആ ബ്രാഹ്മണരാണു് ഇന്നത്തെ നമ്പൂതിരിമാരുടെ പൂർവ്വികന്മാർ. വേദശാസ്ത്രാദികളിൽ അനിതരസാധാരണമായ പാണ്ഡിത്യം നേടിയിരുന്ന അവർക്കു്, അന്നു കേരളത്തിൽ വസിച്ചിരുന്നവരും മിക്കവാറും കർഷകവൃത്തികൊണ്ടും ആയോധനവിദ്യകൊണ്ടും ജീവിതം കഴിച്ചിരുന്നവരുമായ ജനവിഭാഗത്തിന്റെ ബഹുമാനാദരങ്ങൾ ആർജ്ജിക്കാൻ എളുപ്പം സാധിച്ചു. ക്ഷത്രിയന്മാർ, അമ്പലവാസികൾ, നായന്മാർ മുതലായ വർഗ്ഗക്കാരിൽനിന്നു ഭാര്യമാരെ സ്വീകരിക്കുന്ന സമ്പ്രദായംകൂടി നടപ്പിൽവന്നപ്പോൾ ആര്യന്മാരും ദ്രാവിഡരും തമ്മിലുള്ള ബന്ധം രൂഢമൂലമായിത്തീർന്നു. കർമ്മനിഷ്ഠ, ആചാരതൽപരത മുതലായ പല നല്ല ഗുണങ്ങളും ആര്യബ്രാഹ്മണരിൽനിന്നു കേരളീയരിലേയ്ക്കു പകർന്നു.

കാലക്രമത്തിൽ ബ്രാഹ്മണരുടെ പ്രാബല്യം കേരളത്തിൽ വർദ്ധിക്കുകയും ഭരണാധികാരംപോലും അവർക്കധീനമായിത്തീരുകയും ചെയ്തു. കൈവശം വന്നുചേർന്ന അധികാരം അരക്കിട്ടുറപ്പിക്കുന്നതിനു വേണ്ട ഏർപ്പാടുകൾ ചെയ്യാൻ അവർ മടിച്ചില്ല. ഗോകർണ്ണം മുതൽ കന്യാകുമാരി വരെയുള്ള ബ്രാഹ്മണർ യോജിച്ചു ഭാർഗ്ഗവക്ഷേത്രത്തെ 64 ഗ്രാമങ്ങളായി വിഭജിച്ചു പെരുമ്പുഴയ്ക്കു വടക്കും തെക്കുമായി 32 ഗ്രാമങ്ങൾവീതം സ്ഥാപിച്ചു. ഇങ്ങനെ വിഭജിച്ചു കുറെ കഴിഞ്ഞപ്പോൾ വടക്കുഭാഗത്തെ വ്യവഹാരഭാഷ തുളുവും തെക്കുഭാഗത്തേതു കൊടുന്തമിഴുമായിത്തീർന്നു. ഈ ഭാഷാഭേദം ഇരുകൂട്ടരേയും തമ്മിൽ അകററി അകററി, കാലാന്തരത്തിൽ ചാർച്ചവേഴ്ചകൾ പോലുമില്ലാത്ത രണ്ടു വിഭിന്നവർഗ്ഗങ്ങളാക്കിത്തീർത്തു. ഔത്തരാഹന്മാരായ 32 ഗ്രാമക്കാർ എമ്പ്രാന്തിരിമാർ അഥവാ തൗളവബ്രാഹ്മണരായും, ദാക്ഷിണാത്യന്മാരായ 32 ഗ്രാമക്കാർ നമ്പൂരിമാർ അഥവാ കേരളബ്രാഹ്മണരായും വേർപിരിഞ്ഞു. കേരളചരിത്രത്തിൽ സുപ്രസിദ്ധമായിത്തീർന്നിട്ടുള്ള 64 ഗ്രാമങ്ങളിൽ 32 എണ്ണംമാത്രമേ വാസ്തവത്തിൽ കേരളത്തിൽപെടുന്നുള്ളു. ഈ 32 ഗ്രാമങ്ങളെ നമ്പൂരിമാർ ഭരണസൗകര്യത്തിനായി നാലു കഴകങ്ങളായിത്തിരിച്ചു. പെരിഞ്ചെല്ലൂർ, പയ്യന്നൂർ, പറപ്പൂർ, ചെങ്ങന്നൂർ ഇവയാണു് ആ കഴകങ്ങൾ. ഓരോ കഴകത്തിനും പ്രത്യേകം രക്ഷാപുരുഷന്മാരുണ്ടായിരുന്നു. 'തളിയാതിരി' എന്നായിരുന്നു അവരുടെ നാമധേയം. ഓരോ ഗ്രാമത്തിനും ഓരോ പ്രധാനക്ഷേത്രം, ഓരോ ക്ഷേത്രത്തിലും വിദ്യാഭ്യാസത്തിനുള്ള സൗകര്യം—ഇതായിരുന്നു അന്നത്തെ രീതി. ഗ്രാമങ്ങളെ ചെറിയ ചെറിയ തറകൾ അഥവാ ചേരികളായി വിഭജിച്ചിരുന്നു. ജനങ്ങളുടെ ക്ഷേമാഭിവൃദ്ധിക്കു വേണ്ടതു പ്രവർത്തിക്കുന്നതിനും, അവരുടെ ഇടയിലുണ്ടാകുന്ന അഭിപ്രായവ്യത്യാസങ്ങളും വഴക്കുകളും പറഞ്ഞുതീർക്കുന്നതിനുമായി ഗ്രാമങ്ങളിൽ ഗ്രാമ

സംഘങ്ങളും കരകളിൽ തറക്കൂട്ടങ്ങളും ഉണ്ടായിരുന്നു. ജനങ്ങളെ ജനങ്ങൾ തന്നെ ഭരിക്കുന്ന ഒരു സുവർണ്ണയുഗമായിരുന്നു അതു്—ഐശ്വര്യത്തിന്റെയും സമൃദ്ധിയുടേയും വിളയാട്ടക്കാലം!

## പെരുമാൾഭരണം

എത്ര നല്ല ഏർപ്പാടുകളും കാലാന്തരത്തിൽ ദുഷിച്ചുപോവുക എന്നതു് ഒരു ചരിത്രസത്യമാണു്. കേരളത്തിൽ സംഭവിച്ചതും അതുതന്നെയായിരുന്നു. ആദ്യകാലത്തു് തളിയാതിരിമാരെ തിരഞ്ഞെടുത്തിരുന്നതു് മുമ്മൂന്നുകൊല്ലത്തേയ്ക്കു മാത്രമായിരുന്നു. 'മൂന്നുകൊല്ലം കഴിഞ്ഞാൽ ഭരണത്തിൽനിന്നു് ഒഴിഞ്ഞുകൊള്ളാം' എന്നു പ്രതിജ്ഞചെയ്യിച്ചതിനുശേഷമേ അവരെ ആ സ്ഥാനത്തു് അവരോധിച്ചിരുന്നുള്ളു. കുറെക്കാലത്തോളം ഈ പ്രതിജ്ഞ ശരിയായി നിർവ്വഹിക്കപ്പെടുകയും ചെയ്തിരുന്നു. അവസാനമായപ്പോൾ, കിട്ടിയ അധികാരം കൈവിടുന്നതിനു് ചിലർ വൈമനസ്യം കാണിച്ചുതുടങ്ങി. രാജ്യത്തിന്റെ രക്ഷയ്ക്കും ഉത്കർഷത്തിനുമായി ഉദ്ദേശിക്കപ്പെട്ടിരുന്ന അധികാരം ധനസമ്പാദനത്തിനും സ്വജനപ്രീണനത്തിനുമായി ദുർവ്വിനിയോഗം ചെയ്യപ്പെട്ടു. അധികാരഗർവ്വംകൊണ്ടു് 'രക്ഷാപുരുഷ'ന്മാർ തന്നെ പരസ്പരം മത്സരിച്ചുതുടങ്ങി. നാട്ടിലെ ഇടപ്രഭുക്കന്മാരും ധനികന്മാരും ചേരിതിരിഞ്ഞു മാത്സര്യത്തിനു മൂർച്ചകൂട്ടി. മത്സരം എപ്പോഴും നാശത്തിന്റെ വിത്താണല്ലോ. കാലക്രമേണ എല്ലാം താറുമാറായി; നാടെങ്ങും അതൃപ്തിയും കലാപവും വിളയാടി. ഇങ്ങനെയുള്ള വിഷമഘട്ടത്തിലാണു്, പരദേശത്തുനിന്നു് ചില രാജാക്കന്മാരെ ക്ഷണിച്ചുവരുത്തി പെരുമാക്കന്മാരായി വാഴിച്ചതു്. ഓരോ പെരുമാളിനും നിശ്ചയിച്ച കാലാവധി 12 കൊല്ലമായിരുന്നു. എല്ലാ ഗ്രാമങ്ങളിലേയും പ്രതിനിധികൾ ഉൾപ്പെടെ കേരളത്തിലെ വലിയ ഒരു ജനസമൂഹം ഒന്നിച്ചുകൂടി തിരുനാവാമണപ്പുറത്തുവെച്ചു് ഓരോ പെരുമാളിനേയും അവരോധിച്ചുവന്നു. ഇതിലേക്കായി പന്ത്രണ്ടു കൊല്ലത്തിലൊരിക്കൽ അവിടെ നടന്നുവന്ന മഹോത്സവമാണു്, കേരളചരിത്രത്തിൽ സുപ്രസിദ്ധമായ 'മാമാങ്കം.' ജനങ്ങൾക്കു് അതുവരെയുണ്ടായിരുന്ന ആധിപത്യത്തിനു ഗണ്യമായ കോട്ടം തട്ടിയെങ്കിലും, നാമമാത്രമായ ഒരധികാരം അന്നും അവരിൽ അവശേഷിച്ചിരുന്നു. ഇങ്ങനെ ആകെ 36 പെരുമാക്കന്മാർ കേരളം ഭരിച്ചിട്ടുണ്ടെന്നാണു് പറയപ്പെടുന്നതു്. ഒടുവിലത്തെ പെരുമാൾ മക്കൾക്കും ബന്ധുക്കൾക്കുമായി കേരളം വീതിച്ചുകൊടുത്തതോടുകൂടി, ആ പഴയ ജനാധിപത്യഭരണസമ്പ്രദായം നാമാവശേഷമായി. ചേരരാജാക്കന്മാരുടെ ഭരണം അവസാനിച്ചപ്പോൾതന്നെ കേരളവും തമിഴ്നാടും തമ്മിലുള്ള ബന്ധം ശിഥിലമായിത്തുടങ്ങിയിരുന്നു. പെരുമാൾവാഴ്ചയുടെ ഭരതവാക്യംകൂടി ചൊല്ലിക്കഴിഞ്ഞപ്പോൾ ആ ബന്ധം നിശ്ശേഷം

നിലച്ച കൂട്ടത്തിലായി. പിന്നീട് കുറച്ചുകാലത്തേയ്ക്കുകൂടി ചെന്തമിഴ് രാജാക്കന്മാരുടെ മേൽക്കോയ്മ ഇവിടെ നിലനിന്നിരുന്നതായി കാണുന്നുണ്ടെങ്കിലും, അതു് അവസാനത്തിന്റെ ഒരാരംഭം മാത്രമായിരുന്നു. കേരളത്തെ കൊച്ചുകൊച്ചു ഖണ്ഡങ്ങളായി ഭാഗിച്ചു് അനേകം രാജാക്കന്മാർ ഭരണസാരഥ്യം കൈയേററതാണു് ഇതിനു കാരണം. ഇക്കൂട്ടത്തിൽ വേണാടു്, പെരുമ്പടപ്പു്, നെടുവിരിപ്പു് എന്നീ രാജ്യങ്ങളിലെ രാജാക്കന്മാർ കാലാന്തരത്തിൽ പ്രബലന്മാരായി പരിണമിച്ചു.

## നമ്പൂരിമാരും വിദ്യാഭ്യാസവും

നമ്പൂരിമാർ വേദശാസ്ത്രാദികളിൽ നിഷ്ണാതരായിരുന്നുവെന്നു് മുകളിൽ സൂചിപ്പിച്ചിട്ടുണ്ടല്ലോ. തങ്ങളുടെ ആ പാരമ്പര്യം നിലനിറുത്തുന്നതിനു വേണ്ട മുൻകരുതലൊക്കെ അവർ ചെയ്യാതിരുന്നില്ല. ബ്രാഹ്മണബാലന്മാരെ സംസ്കൃതം പഠിപ്പിക്കുന്നതിനു് അവർ പ്രത്യേകം സ്ഥാപനങ്ങൾ ഏർപ്പെടുത്തി. സാധാരണവിദ്യാഭ്യാസം കഴിഞ്ഞാണു് വേദാദ്ധ്യയനം ആരംഭിക്കുക. ഇതു പൂർണ്ണമാകാൻ ആറേഴുകൊല്ലം വേണ്ടിവന്നിരുന്നു. പിന്നെ പത്തുപന്ത്രണ്ടുകൊല്ലം ശാസ്ത്രപഠനമായിരിക്കും. ഇതിനിടയ്ക്കു പല പരീക്ഷകളുമുണ്ടു്. എല്ലാ പരീക്ഷകളിലും ജയിച്ചാൽ ഒരു നമ്പൂരി ഭട്ടതിരി എന്ന പദവിക്കു് അർഹനായിത്തീരും. ഈവക ഏർപ്പാടുകൾ ശാശ്വതങ്ങളായിരിക്കണം എന്ന ഉദ്ദേശത്തോടുകൂടി നമ്പൂരിമാർ കേരളത്തിൽ 18 സഭാമഠങ്ങൾ സ്ഥാപിച്ചിരുന്നു. വേദങ്ങൾ, വൈദികകർമ്മങ്ങൾ, ശാസ്ത്രങ്ങൾ എന്നിവ പഠിപ്പിക്കാൻ പ്രത്യേകം പ്രത്യേകം സഭാമഠങ്ങളുണ്ടായിരുന്നു. വേദാദ്ധ്യയനത്തെ ഉദ്ദേശിച്ചു് സ്ഥാപിക്കപ്പെട്ട സഭാമഠങ്ങളിൽ തൃശ്ശിവപേരൂർ, തിരുനാവാ എന്ന ദിക്കുകളിലെ രണ്ടെണ്ണം മാത്രമേ ഇന്നവശേഷിച്ചിട്ടുള്ളു. ചൊവ്വന്നൂർ, ഇടക്കുളത്തൂർ, കുമ്പളം, ഉദയതുംഗേശ്വരം എന്നിവ കേൾവികേട്ട ശാസ്ത്രസഭാമഠങ്ങളായിരുന്നു. കുന്നംകുളത്തിനു സമീപമുള്ള ചൊവ്വന്നൂർ സഭാമഠത്തിൽ ഇന്നും ശാസ്ത്രാഭ്യസനത്തിനുള്ള വ്യവസ്ഥയുണ്ടു്. 18 സഭാമഠങ്ങൾ പ്രാബല്യത്തിലിരുന്നിരുന്ന കാലത്തും വിദ്യാഭ്യാസഘട്ടത്തിൽ അദ്ധ്യേതാക്കൾക്കു വേണ്ടിവന്ന എല്ലാ ചെലവുകളും അതാതു മഠങ്ങൾതന്നെയാണു് വഹിച്ചിരുന്നതു്.

## ആര്യസംസ്കാരം

കേരളത്തിലെ മിക്ക പ്രധാനക്ഷേത്രങ്ങളുടേയും ഭരണാധികാരം നമ്പൂരിമാരുടെ കൈവശത്തിലായപ്പോൾ വിദ്യാഭ്യാസത്തിനു വേണ്ട സൗകര്യങ്ങൾ അവർ അവിടെയും ഏർപ്പെടുത്തി. വേദപാഠത്തിനും ശാസ്ത്രപാഠത്തിനും വേണ്ട ഏർപ്പാടുകൾ പല ഗ്രാമക്ഷേത്രങ്ങളിലും ഉണ്ടായിരുന്നു. പുതിയ ക്ഷേത്ര

ങ്ങൾ പണിയിക്കുമ്പോൾ ക്ഷേത്രത്തിലെ പൂജാദികർമ്മങ്ങൾ മുടങ്ങാതെ നടക്കുന്നതിനായി വസ്തുവകകൾ നീക്കിവെയ്ക്കാറുള്ള കൂട്ടത്തിൽ, വിദ്യാഭ്യാസച്ചെലവിനായി പ്രത്യേകം സ്വത്തു നീക്കിവെച്ചിട്ടുള്ളതിനും ദൃഷ്ടാന്തങ്ങളുണ്ട്. അന്നത്തെ രാജാക്കന്മാരും ഇക്കാര്യത്തിൽ ഉദാരതയോടുകൂടി പ്രവർത്തിച്ചിരുന്നു. തെക്കൻതിരുവിതാംകൂറിൽ ഇപ്പോൾ 'പാർത്ഥിവപുരം' എന്നു വിളിച്ചുവരുന്ന ഒരു സ്ഥലമുണ്ട്. 'പാർത്ഥിവശേഖരപുരം' എന്നായിരുന്നു അതിന്റെ പണ്ടത്തെപ്പേരു്. അവിടെ എ. ഡി. ഒൻപതാംനൂറ്റാണ്ടിൽ പുതുതായി ഒരു വിഷ്ണുക്ഷേത്രം പണിയിക്കയുണ്ടായി. തത്സംബന്ധമായ ഒരു പ്രാചീന രേഖയിൽ, ആ ക്ഷേത്രത്തിൽ മൂന്നുവിഭാഗത്തിൽപ്പെട്ട 95 വിദ്യാർത്ഥികൾക്കു വേദാദ്ധ്യയനം ചെയ്യേണ്ട ചെലവിലേയ്ക്കായി പ്രത്യേകം വസ്തുവകകൾ അന്നത്തെ രാജാവു വിട്ടുകൊടുത്തതായി പറഞ്ഞിരിക്കുന്നു. തിരുവനന്തപുരത്തു വലിയചാലയിലെ 'മര്യാദ' അനുസരിച്ചാണ്ടു് താൻ അങ്ങനെ ഒരേർപ്പാടു ചെയ്യുന്നതെന്നു് രാജാവു് ആ ശാസനത്തിൽ പ്രസ്താവിച്ചിട്ടുള്ളതിൽനിന്നു്, തിരുവനന്തപുരം ക്ഷേത്രത്തിലും അത്തരം ഒരു വേദപാഠശാല ഉണ്ടായിരുന്നതായി ഊഹിക്കേണ്ടിയിരിക്കുന്നു.

കൂത്തു്, കൂടിയാട്ടം മുതലായ കലകൾക്കും അന്നു ക്ഷേത്രങ്ങളിൽ ശരിയായ പ്രോത്സാഹനം കിട്ടിയിരുന്നു. ഒരേ അവസരത്തിൽ വിജ്ഞാനവും വിനോദവും സിദ്ധിക്കാനുതകുന്ന കലകളാണല്ലോ അവ. പുരാണകഥാപരിചയം ധർമ്മബോധത്തിനു പറ്റിയ ഒരേർപ്പാടാണെന്നു് അന്നുള്ളവർ കരുതിയിരുന്നതിനാൽ, രാമായണം ഭാഗവതം മുതലായവ പാരായണം ചെയ്യുന്നതിനു ക്ഷേത്രങ്ങളിൽ വ്യവസ്ഥയുണ്ടായിരുന്നു. ചുരുക്കിപ്പറഞ്ഞാൽ, അന്നത്തെ ക്ഷേത്രങ്ങൾ ശാസ്ത്രസങ്കേതങ്ങളും കലാകേന്ദ്രങ്ങളും ആയിരുന്നു. ആര്യസംസ്കാരം കേരളത്തിൽ പ്രചരിക്കുന്നതിനും രൂഢമൂലമായിത്തീരുന്നതിനും ഈവക ഏർപ്പാടുകൾ ഹേതുഭൂതങ്ങളായിത്തീർന്നു

വേദം, വൈദ്യം, മന്ത്രവാദം മുതലായ ഓരോ ഇനവും ചില ഇല്ലക്കാരുടെ കുലധർമ്മമെന്ന നിലയിൽ ബ്രാഹ്മണർ തിരിച്ചുവെച്ചതു് ആവക ഓരോ ശാഖയുടേയും അഭിവൃദ്ധിക്കു കാരണമായിത്തീർന്നു. വൈദികപ്രമുഖന്മാരും അഷ്ടവൈദ്യന്മാരും ശാസ്ത്രജ്ഞന്മാരും മറ്റും നമ്പൂരിമാരുടെ ഇടയിലുണ്ടായതു് ഇങ്ങനെയാണു്. സംസ്കൃതഗ്രന്ഥങ്ങളെ ഒഴിച്ചാൽ നമ്പൂരിമാരിൽനിന്നു് വിജ്ഞാനം ആദ്യമായി പകർന്നതു് ക്ഷേത്രവാസികളിലായിരുന്നിരിക്കണം. ക്ഷേത്രങ്ങളുമായും തദ്വാരാ നമ്പൂരിമാരുമായും ഉണ്ടായ സമ്പർക്കമാണു് ഇതിനു കാരണം. കൃഷികൊണ്ടും ആയുധവിദ്യകൊണ്ടും കാലയാപനം ചെയ്തിരുന്ന നായന്മാർക്കു് വിദ്യാഭ്യാസത്തിനു സമയം ദുർല്ലഭമായിരുന്നു; എങ്കിലും അവരുടെ ഇടയിലും സംസ്കൃതഭാഷ തീരെ

പ്രചരിക്കാതിരുന്നില്ല. ഈഴവരിൽ പലരും അഷ്ടാംഗഹൃദയാദി ഗ്രന്ഥങ്ങൾ അഭ്യസിച്ചു വൈദ്യന്മാരായിത്തീർന്നു. ശില്പശാസ്ത്രഗ്രന്ഥങ്ങൾ പഠിച്ചു ആശാരിമാരും ജ്യോതിശ്ശാസ്ത്രം അഭ്യസിച്ചു കണിയാന്മാരും അങ്ങുമിങ്ങും ഉണ്ടായിത്തുടങ്ങി. എ. ഡി. പതിമൂന്നാംശതകത്തിൽ കേരളത്തിലെത്തിയ മാർക്കോപോളോ ഇവിടെ നല്ല വൈദ്യന്മാരും ജ്യോത്സ്യന്മാരും ഉണ്ടായിരുന്നതായി രേഖപ്പെടുത്തീട്ടുണ്ട്.

## മറ്റു ചില മതങ്ങൾ

ആര്യബ്രാഹ്മണരുമായിട്ടു മാത്രമല്ല, ബുദ്ധമതക്കാരും ജൈനമതക്കാരുമായിട്ടും കേരളത്തിനു സമ്പർക്കമുണ്ടായിട്ടുണ്ട്. പക്ഷേ, മറ്റു ദ്രാവിഡദേശങ്ങളിൽ സിദ്ധിച്ചിടത്തോളം സ്വാധീനശക്തി, എന്തുകൊണ്ടോ, കേരളത്തിൽ അവർക്കു ലഭിച്ചില്ല. തമിഴ്നാട്ടിലും ആന്ധ്രദേശത്തും ബുദ്ധമതസാഹിത്യത്തിനും ജൈനസാഹിത്യത്തിനും ഗണ്യമായ പരിപോഷം സിദ്ധിക്കയുണ്ടായി. അവിടങ്ങളിലെ ചില രാജാക്കന്മാരുൾപ്പെടെ പല പ്രമാണികളും ആ മതങ്ങളിൽ വിശ്വസിക്കയും അവയുടെ പ്രചാരണത്തിനായി പരിശ്രമിക്കയും ചെയ്തു. ഒടുവിൽ ആ രണ്ടു മതങ്ങളുടേയും പ്രചാരത്തെ തടയുന്നതിനു വേണ്ടി ആ നാട്ടുകാർക്കു സംഘടിതമായ ശ്രമംതന്നെ ചെയ്യേണ്ടിവന്നു. ആ ശ്രമത്തിൽ പരിപൂർണ്ണമായ വിജയം കൈവരിച്ച ജ്ഞാനസംബന്ധർ, അപ്പർ, സുന്ദരമൂർത്തി, മാണിക്കവാചകർ എന്നീ ശിവഭക്തന്മാരെ 'ശൈവസമയാചാര്യന്മാർ' എന്ന പേരിൽ ദ്രാവിഡദേശീയർ ഇന്നും പുകഴ്ത്തിവരുന്നു. കേരളത്തിലെ സ്ഥിതി ഇതിൽനിന്നു ഭിന്നമായിരുന്നു. ബൗദ്ധന്മാർക്കോ ജൈനന്മാർക്കോ ഇവിടെ അടിയുറച്ചുനിൽക്കാൻ ഒരുകാലത്തും കഴിഞ്ഞിട്ടില്ല. അവർ ഇവിടേയും വരികയും കുറെക്കാലം ഇവിടെ കഴിഞ്ഞുകൂടുകയും ചെയ്തിട്ടുണ്ടെന്നു മാത്രം. അങ്ങുമിങ്ങുമായി ചില ബുദ്ധവിഗ്രഹങ്ങളും 'ചിതറാൽ' മുതലായ ഒന്നുരണ്ടു ക്ഷേത്രങ്ങളും മാത്രമേ, ആ മതങ്ങളുടെ അവശിഷ്ടങ്ങളായി ഇന്നു കേരളത്തിൽ കാണുന്നുള്ളു. മതപ്രചാരണം, വ്യാപാരം, സാമ്രാജ്യവികസനം മുതലായ ഉദ്ദേശങ്ങളോടുകൂടി പല വിദേശികളും കേരളത്തിൽ വരികയും ഇവിടെ സ്ഥിരതാമസക്കാരായിത്തീരുകയും ചെയ്തിട്ടുണ്ട്. ക്രിസ്ത്യാനികളും മുഹമ്മദീയരുമാണ് അവരിൽ പ്രധാനികൾ. എ. ഡി. ഒന്നാംശതകത്തിൽത്തന്നെ ക്രിസ്തുവിന്റെ ശിഷ്യന്മാരിൽ ഒരാൾ ഗുരുവിന്റെ സന്ദേശവുംകൊണ്ട് കേരളത്തിൽ എത്തിയതായി പറയപ്പെടുന്നു. ഏലം, കുരുമുളക്, ആനക്കൊമ്പ് മുതലായ വനവിഭവങ്ങൾ വിദേശികളായ വ്യാപാരികളെ അനേകം ശതാബ്ദങ്ങൾക്കു മുൻപുതന്നെ കേരളത്തിലേയ്ക്കാകർഷിച്ചിരുന്നു എന്ന് ചരിത്രം ഉദ്ഘോഷിക്കുന്നു.

# അദ്ധ്യായം 2

# ഭാഷയുടെ ഉത്പത്തിയും മാററം

## ദ്രാവിഡഗോത്രം

ഭാഷാശാസ്ത്രജ്ഞന്മാരുടെ അഭിപ്രായപ്രകാരം ഇൻഡ്യയിലെ പ്രധാന ഭാഷകളെല്ലാം രണ്ടു ഗോത്രങ്ങളിൽ ഉൾപ്പെടുന്നു: ഇൻഡോയൂറോപ്യൻ ഗോത്രവും ദ്രാവിഡഗോത്രവും. സംസ്കൃതവും തജ്ജന്യങ്ങളായ ഹിന്ദി, ബംഗാളി, മഹാരാഷ്ട്രി മുതലായ ഭാഷകളും ഒന്നാമത്തെ ഗോത്രത്തിലും, തെലുങ്ക്, കർണ്ണാടകം, തമിഴ്, മലയാളം മുതലായവ രണ്ടാമത്തെ ഗോത്രത്തിലും പെടുന്നു.

ആര്യന്മാരുടെ വരവിനുശേഷം തെക്കോട്ടേയ്ക്കു നീങ്ങിയ ദ്രാവിഡർ ദക്ഷിണഭാരതത്തിൽ വാസമുറപ്പിച്ചതായി മുന്നദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. അവർ സംസാരിച്ചിരുന്ന ഭാഷയുടെ പൊതുവായ പേർ 'തമിഴ്' എന്നായിരുന്നു. ആ തമിഴാണ് പിൽക്കാലത്ത് കർണ്ണാടകം, തെലുങ്ക്, തമിഴ് മുതലായ പല ഭിന്നഭാഷകളായിത്തീർന്നത്. ഇന്നത്തെ തമിഴിൽ നിന്ന് വേർതിരിക്കുന്നതിനുവേണ്ടി ആ മൂലദ്രാവിഡഭാഷയെ നമുക്ക് 'പഴന്തമിഴ്' എന്ന നാമധേയംകൊണ്ടു വ്യവഹരിക്കാം. ഈ പഴന്തമിഴിൽ നിന്നുതന്നെയാണ് മലയാളവും ഉദ്ഭവിച്ചത്.

## 'സംസ്കൃതഹിമഗിരിഗളിതാ'

ഭാരതീയഭാഷകളെല്ലാംതന്നെ സംസ്കൃതത്തിൽനിന്നാണ് ഉദ്ഭവിച്ചത് എന്നഭിപ്രായപ്പെടുന്ന ചില വിദ്വാന്മാർ നമ്മുടെ ഇടയിലുണ്ട്. "പ്രകൃതിസ്സംസ്കൃതം; തത്ര ഭവം തത ആഗതം വാ പ്രാകൃതം" (=മൂലഭാഷ സംസ്കൃതമാകുന്നു; പ്രാകൃതഭാഷകളെല്ലാം അതിൽനിന്നുണ്ടായവയത്രെ) എന്ന് അവരഭിപ്രായപ്പെടുന്നു. മഹാരാഷ്ട്രി, ശൗരസേനി, മാഗധി, അപഭ്രംശം മുതലായി പ്രാകൃതഭാഷകൾ പലതരമുള്ളതിൽ അപഭ്രംശം എന്ന ഇനത്തിൽ അന്തർഭവിച്ചതാണ് ദ്രാവിഡഭാഷകൾ എന്നത്രെ അവരുടെ സിദ്ധാന്തം. ആന്ധ്രവൈയാകരണനായ കേതനൻ ഈ അഭിപ്രായക്കാരനാകുന്നു. ഇതേ ആശയമാണ് "കേരളഭാഷാ ഗംഗ സംസ്കൃതഹിമഗിരിഗളിതയും ദ്രാവിഡവാണീകളിന്ദജാമിളിതയും ആണെ"ന്നുള്ള കോവുണ്ണിനെടുങ്ങാടിയുടെ സിദ്ധാന്തത്തിൽ നാം പ്രതിദ്ധ്വനിച്ചു കേട്ടത്.

രണ്ടു ഭാഷകളുടേയും ഗോത്രംതന്നെ ഭിന്നമാണെന്നു സ്ഥാപിക്കപ്പെട്ടുകഴിഞ്ഞ സ്ഥിതിക്കു്, ഈ വാദത്തെപ്പററി ചിന്തിക്കേണ്ട ആവശ്യമേ ഇല്ലാതായിരിക്കുന്നു.

## ദ്രാവിഡം രണ്ടായിപ്പിരിഞ്ഞതു്

പഴന്തമിഴ് എന്നു നാം നാമകരണംചെയ്ത മൂലദ്രാവിഡഭാഷ കാലക്രമത്തിൽ ഉത്തരദ്രാവിഡമെന്നും ദക്ഷിണദ്രാവിഡമെന്നും രണ്ടായിപ്പിരിഞ്ഞു. ഉത്തരദ്രാവിഡഭാഷ കന്നാടകം എന്ന പേർ കൈക്കൊണ്ടു. കറുത്ത എന്നർത്ഥമുള്ള 'കറു' എന്ന വാക്കും ദേശാർത്ഥകമായ 'നാഡു' എന്ന ശബ്ദവും ചേർന്നുണ്ടായതാണു് 'കർനാഡു' എന്ന പദമെന്നും, അതിന്റെ പരിണതരൂപമാണു് 'കന്നാട'മെന്നും ഡോക്ടർ ഗുണ്ടർട്ട് പറയുന്നു. ദക്ഷിണഭാരതത്തിന്റെ പൂർവ്വോത്തരഭാഗങ്ങളിൽ പ്രചരിച്ചിരുന്ന കന്നാടകം കാലക്രമത്തിൽ തെലുങ്കായിത്തീർന്നു. തമിഴിനും ഈ ഉത്തരദ്രാവിഡഭാഷകൾക്കും തമ്മിൽ ഇന്നു ചില കാര്യങ്ങളിൽ അൽപ്പം ഒരകൽച്ച വന്നിട്ടുണ്ടെന്നുള്ളതു ശരിതന്നെ. എങ്കിലും, പല അംശങ്ങളിലും ഇന്നും സാജാത്യം കാണുന്നുണ്ടു്. താഴെ കാണിക്കുന്ന വാക്യങ്ങൾ പരിശോധിക്കുക:

1. സിംഹവു മൃഗരാജനെന്ദു കരെയൽപ്പട്ടുത്തദെ. പൂർവ്വകാലദല്ലി അനേകദേശഗളല്ലി സിംഹഗളു ഇദ്ദവു. (കന്നാടകം)

2. ശിങ്കം മിരുകരാചനെന്റു കൂറപ്പെടുകിറതു്. പൂർവ്വകാലത്തിൽ അനേകദേശങ്കളിൽ ശിങ്കങ്കൾ ഇരുന്തന. (തമിഴ്)

3. സിംഹം മൃഗരാജനെന്നു പറയപ്പെടുന്നു. പൂർവ്വകാലത്തിൽ അനേകദേശങ്ങളിൽ സിംഹങ്ങൾ ഉണ്ടായിരുന്നു. (മലയാളം)

## മലയാളത്തിന്റെ ഉത്പത്തി

ഇതിനെപ്പററിയുള്ള വാദപ്രതിവാദം ഇനിയും ഒരു തീരുമാനത്തിലെത്തി എന്നു പറയാറായിട്ടില്ല. "മലയാളവും തമിഴും തമ്മിൽ ആദ്യമുണ്ടായിരുന്ന വ്യത്യാസം അൽപം മാത്രമായിരുന്നുവെങ്കിലും, അതു ക്രമേണ വർദ്ധിച്ചുവന്നതിനാൽ, ഇന്നു് അതിനെ വെറും ഒരു ഭാഷാഭേദമായിട്ടല്ല ഒരു സഹോദരഭാഷയായിത്തന്നെ ഗണിക്കേണ്ടതാണു" എന്നായിരുന്നു ഡോക്ടർ കാൾഡ്വലിന്റെ അഭിപ്രായം. "ദ്രാവിഡഗോത്രത്തിൽപ്പെട്ട ഒരേ അംഗത്തിന്റെ രണ്ടുപശാഖകളാണു് തമിഴും മലയാളവും" എന്ന നിഗമനത്തിലാണു് ഡോക്ടർ ഗുണ്ടർട്ട് എത്തിച്ചേർന്നതു്. "മലയാളം തമിഴിന്റെ ഒരു ഉപഭാഷയാണെന്നും, തമിഴിനു ദേശഭേദമനുസരിച്ചു് പല വ്യത്യസ്തരൂപങ്ങളുണ്ടായിരുന്നതിൽ ഒന്നാണു് ഒടുവിൽ മലയാളമായി രൂപാന്തരപ്പെട്ടതെന്നും, അന്ന

നാസികാതിപ്രസരം, താലവ്യാദേശം, പുരുഷഭേദനിരാസം തുടങ്ങിയ ആറു നയങ്ങളനുസരിച്ചാണ് അതു തമിഴിൽനിന്നും വേർപിരിഞ്ഞതെന്നും, പദ്യവ്യവധാനം, ആര്യദ്രാവിഡസങ്കരം മുതലായ ചില കാരണങ്ങളാലാണ് ആ വേർപാടു സ്വല്പമായിത്തീർന്നതെന്നും ഏ. ആർ. രാജരാജവർമ്മ അഭിപ്രായപ്പെട്ടു. (ഈ വേർപാടുണ്ടായതു് കൊല്ലവർഷാരംഭത്തോടുകൂടിയാണെന്നാണ് അദ്ദേഹം പറയുന്നതു്.) രാജരാജവർമ്മ ചൂണ്ടിക്കാണിക്കുന്ന ആറു നയങ്ങളിലെ പ്രാചീനരൂപം തമിഴിന്റേതല്ല, മലയാളത്തിന്റേതാണെന്നാണ് ആറ്റൂർ കൃഷ്ണപിഷാരടിയുടെ വാദം. അദ്ദേഹം ഇങ്ങനെ ഉപസംഹരിക്കുന്നു: "........ഇത്രയുംകൊണ്ടു് ചോളപാണ്ഡ്യഭാഷയും ഇപ്പോൾ തമിഴെന്നു സാധാരണ പറഞ്ഞുവരുന്നതുമായ ചെന്തമിഴാണ് മലയാളത്തിന്റെ ആദിരൂപം എന്നു പറയുന്നവരുടെ യുക്തികൾ നല്ല ശരിയാകുന്നതല്ലെന്നായല്ലോ. നേരേമറിച്ചു്, മൂലദ്രാവിഡഭാഷയുടെ ഒരു സ്വതന്ത്രശാഖയാണ് മലയാളമെന്നും അതിനാൽ അതിന്റെ ആദിരൂപം മൂലദ്രാവിഡഭാഷതന്നെയാണെന്നും സാധിപ്പാൻ വേണ്ടിടത്തോളം യുക്തികളും തെളിവുകളും കാണുന്നതുമുണ്ടു്." ഡോക്ടർ ഗോദവർമ്മയും ഇതേ അഭിപ്രായക്കാരനാണ്. അദ്ദേഹം പറയുന്നു: "അതിപ്രാചീനമായ കാലത്തിൽപോലും കേരളത്തിലെ ഭാഷ മലയാളമായിരുന്നു എന്നല്ലാതെ, തമിഴോ തമിഴിന്റെ ഒരു ഉപശാഖയോ ആയിരുന്നുവെന്നു വിചാരിക്കുന്നതു് അസംഗതമാണ്." ഉള്ളൂരിന്റെ അഭിപ്രായവും ഇതിൽനിന്നു ഭിന്നമല്ല. "തമിഴ് ഒരു സാഹിത്യഭാഷയായി വികസിച്ചതു് ബി. സി. നാലാംശതകത്തോടുകൂടിയാണ്. (അതിനു രണ്ടുമൂന്നു നൂറ്റാണ്ടുകൾക്കു മുമ്പാണെന്നും ഒരഭിപ്രായമുണ്ടു്) സാഹിത്യഭാഷയ്ക്കു് ചെന്തമിഴെന്നും നാടോടിഭാഷയ്ക്കു് കൊടുന്തമിഴെന്നും ആയിരുന്നു പേർ. കേരളത്തിൽ നിലവിലിരുന്ന കൊടുന്തമിഴാണ് ഒടുവിൽ മലയാളമായിത്തീർന്നതു്. ഇങ്ങനെ തമിഴും മലയാളവും തമ്മിൽ പിരിഞ്ഞതു് ചെന്തമിഴിന്റെ ഉദയത്തിനു മുൻപാണ്. ചുരുക്കിപ്പറഞ്ഞാൽ, പഴന്തമിഴിൽനിന്നു പുതിയ തമിഴ്—ചെന്തമിഴ്—ഉടലെടുക്കുന്നതിനു മുൻപുതന്നെ മലൈനാട്ടുതമിഴ് അഥവാ മലയാളം ആവിർഭവിച്ചുകഴിഞ്ഞിരുന്നു." ഉള്ളൂർ പറഞ്ഞതിന്റെ രത്നച്ചുരുക്കമാണിതു്.

ഇളംകുളം കുഞ്ഞൻപിള്ള ഈ അഭിപ്രായത്തോടു യോജിക്കുന്നില്ല. കേരളത്തിലും മററും ആദ്യകാലത്തു നിലവിലിരുന്ന ഭാഷയ്ക്കു 'കൊടുന്തമിഴ്' എന്ന പേരുകൊടുക്കുന്നതുതന്നെ ശരിയല്ലെന്നും ചെന്തമിഴുതന്നെയാണ് അന്നിവിടെ നിലവിലിരുന്നതെന്നും അദ്ദേഹം പറയുന്നു. ഉത്തരദ്രാവിഡദേശത്തു നിലവിലിരുന്ന വടതമിഴ്, സംസ്കൃതം പാലി പ്രാകൃതം എന്നീ ഭാഷകളുടെ സങ്കലനംനിമിത്തം രൂപാന്തരപ്പെട്ടുതുടങ്ങിയപ്പോൾ ദക്ഷിണദ്രാവിഡത്തിലെ ഭാഷയെ അതിൽനിന്നു വേർതിരിച്ചു കാണിക്കുന്നതിനായി 'നല്ല

തമിഴ്' എന്ന അർത്ഥത്തിൽ 'ചെന്തമിഴ്' എന്നു് അതിനെ വ്യവഹരിച്ചിരുന്നു എന്നും, ചെന്തമിഴ് പ്രചരിച്ചിരുന്നിടത്തോളം ഇടങ്ങളിലെ ഭാഷയാണു് അതെന്നും, തിരുപ്പതിമുതൽ കന്യാകുമാരിവരെ അന്നു പ്രചരിച്ചിരുന്നതു് ഈ ചെന്തമിഴ്തന്നെയാണെന്നും, നമ്പൂതിരിമാരുടെ മിശ്രഭാഷയും നാട്ടുകാരുടെ ഈ ചെന്തമിഴും ഒന്നുചേർന്നു് എ. ഡി. 800-ാമാണ്ടോടുകൂടി ഉടലെടുത്തതാണു് മലയാളഭാഷയെന്നും ആണു് അദ്ദേഹത്തിന്റെ വാദം. രാജരാജവർമ്മയുടെ മതത്തോടു വളരെ അടുപ്പമുള്ള അഭിപ്രായമാണു് ഇതെന്നു സ്പഷ്ടമാണല്ലോ.

ഡാക്ടർ കെ. എം. ജോർജ് ഇളങ്കുളവുമായി വിയോജിക്കുന്നു: "രണ്ടു ഭാഷകളുടെ സമ്പർക്കംമൂലം അന്യോന്യം പദസമ്പത്തു കൈമാറുകയും രണ്ടും പുഷ്ടിപ്പെടുകയും ചെയ്ക എന്നുള്ളതു് സർവ്വസാധാരണമാണു്. പക്ഷേ, അതുമൂലം രണ്ടു ഭാഷകളുടേയും വ്യാകരണം ഇടകലർന്നു് മൂന്നാമതൊരു ഭാഷ ഉണ്ടാവുക എന്നതു് ചരിത്രമോ ഭാഷാശാസ്ത്രമോ അംഗീകരിക്കുന്ന ഒരു സിദ്ധാന്തമല്ല" എന്നാണദ്ദേഹം പറയുന്നതു്. പല തെളിവുകളും യുക്തികളും കാണിച്ചശേഷം അദ്ദേഹം ഈ നിഗമനത്തിലെത്തിച്ചേരുന്നു: "അനേകം നൂററാണ്ടുകൾ സ്വതന്ത്രമായി കഴിഞ്ഞുകൂടിയ ഒരു സമുദായമാണു് കേരളീയരെന്നതിനു് ധാരാളം തെളിവുകളുണ്ടു്. അങ്ങനെ സ്വതന്ത്രമായി വളർന്നുവന്ന ഒരു ജനതയ്ക്കു് സ്വന്തമായ ഒരു ഭാഷ ഇല്ലാതിരിക്കുന്നതെങ്ങനെ? ഈ ജനത മുപ്പതോ അതിലധികമോ ശതവർഷങ്ങളിലായി ക്രമേണ വളർത്തിക്കൊണ്ടുവന്ന ഒരു വ്യവഹാരഭാഷയാണു് മലയാളം. ചുരുക്കത്തിൽ, ദ്രാവിഡഗോത്രത്തിൽനിന്നു പിരിഞ്ഞു് കേരളത്തിലെ പ്രത്യേകചരിത്രസ്ഥിതികളിൽ രൂപംകൊണ്ടു വളർന്നതും, തമിഴ് തെലുങ്ക് കന്നടം എന്നീ ഭാഷകളെപ്പോലെ വ്യക്തിത്വവും അതിൽ കുറയാത്ത പ്രാചീനതയും അവകാശപ്പെടാവുന്നതുമായ ഒരു ഭാഷയാണു് മലയാളം."

പുതിയ അഭിപ്രായങ്ങൾ ഇനിയും പുറപ്പെടാൻ പാടില്ലെന്നില്ല. ഇതേവരെ നടന്ന അഭിപ്രായപ്രകടനങ്ങളിൽനിന്നു് അസന്ദിഗ്ദ്ധമായി തെളിയുന്ന കാര്യം ഒന്നുമാത്രമാണു്: മലയാളം ദ്രാവിഡഗോത്രത്തിൽപെട്ട ഒരു ഭാഷയാണു്; അതിനു തമിഴിനോടുള്ള അടുപ്പവും ബന്ധവും ഒരിക്കലും നിഷേധിക്കുക സാദ്ധ്യമല്ല. അതിപ്രധാനമായ മറെറാരു കാര്യംകൂടി പ്രത്യേകം ഓർത്തിരിക്കേണ്ടതുണ്ടു്. മലയാളഭാഷയ്ക്കു മുവ്വായിരത്തോളം കൊല്ലത്തെ പഴക്കമുണ്ടെന്നു വാദിക്കുന്നവർപോലും, ആ ഭാഷയിൽ സാഹിത്യകൃതികൾ ആദ്യമായുണ്ടായതു് കൊല്ലവർഷാരംഭത്തിനുശേഷമാണെന്നു സമ്മതിക്കുന്നതിനൊന്നുള്ള പരമാർത്ഥമാണതു്. സാഹിത്യചരിത്രം പഠിക്കാൻ പുറപ്പെടുന്ന ഒരാൾക്കു് അതാണു് പ്രധാനമായി അറിയേണ്ടതും.

## മലയാണ്മയും മലയാളവും

'തമിഴ്' എന്ന വാക്കിന് വ്യാപകമായ അർത്ഥത്തിൽ 'ഭാഷ' എന്നാണ് വിവക്ഷ. പ്രസ്തുത പദത്തിന്റെ ആഗമവും ആരംഭകാലചരിത്രവും എന്തൊക്കെയായിരുന്നാലും, ഭാഷ എന്ന പൊതുവായ അർത്ഥത്തിൽ അതു പ്രയോഗിച്ചുതുടങ്ങീട്ടു കാലം വളരെയായിരിക്കുന്നു. മലനാട്ടുതമിഴ്, കരിനാട്ടുതമിഴ്, ചോളത്തമിഴ്, പാണ്ടിത്തമിഴ് എന്നും മറ്റുമുള്ള പ്രയോഗങ്ങൾ പഴയ തമിഴ്ഗ്രന്ഥങ്ങളിൽത്തന്നെ കാണുന്നുണ്ട്. നിരണംകവികളിൽ ഒരാളായ രാമപ്പണിക്കരുടെ ബ്രഹ്മാണ്ഡപുരാണത്തിൽ "ശ്രീ വേദവ്യാസമഹർഷി അരുളിച്ചെയ്ത ബ്രഹ്മാണ്ഡപുരാണത്തിൽ മദ്ധ്യമഭാഗത്തെ ഇതാ ഞാൻ തമിഴായ്ക്കൊണ്ടറിയിക്കുന്നേൻ" എന്നാണ് പറഞ്ഞിട്ടുള്ളത്. പത്തൻപതു കൊല്ലം മുൻപുവരെ ഇതേ അർത്ഥത്തിൽ ഈ പദം പ്രയോഗിച്ചിരുന്നുവെന്നുള്ളതിന് 'അമരം തമിഴ്ക്കുറ്റു' മുതലായ ഗ്രന്ഥസംജ്ഞകൾ ദൃഷ്ടാന്തങ്ങളാണ്. ഇങ്ങനെയൊക്കെയാണെങ്കിലും, ആ ശബ്ദം തമിഴ്നാട്ടുകാരുടെ ഭാഷ എന്ന അർത്ഥത്തിൽ രൂഢമായിത്തീർന്നതിനാൽ, തങ്ങളുടെ ഭാഷയെ തമിഴെന്ന പേരുകൊണ്ടു വ്യവഹരിക്കുന്നതു ശരിയല്ലെന്നു തോന്നിയ കേരളീയർ ആ പുതിയ ഭാഷയ്ക്കു 'മലയാണ്മ' അഥവാ 'മലയാഴ്മ' എന്ന നവീനമായ ഒരു പേരു കൽപിച്ചു, 'മ' ഭാഷയിലെ ഒരു ഭാവപ്രത്യയമാണ്. മലയാണ്മ എന്നാൽ 'മലയാളത്തിലെ രീതി' എന്നർത്ഥം. ഭാഷയെ മാത്രമല്ല, ഇവിടെ നിലവിലിരുന്ന ഒരുതരം ലിപിയേയും അതേ പേരുകൊണ്ടാണ് വിദ്വാന്മാർ വ്യവഹരിച്ചിരുന്നത്. ഏറെപ്പിടികഴിഞ്ഞിട്ടാണ് 'മലയാളം' എന്ന വാക്കുണ്ടായത്. പ്രാരംഭകാലത്ത് അത് ദേശവാചിയായ ഒരു ശബ്ദമായിരുന്നു. മലകൾക്കും ആഴിക്കും ഇടയിൽക്കിടക്കുന്നത് എന്ന അർത്ഥത്തിലാണ് ആ പദം രൂപമെടുത്തതെന്നു ചിലർ പറയുന്നു. ചേരലകം ചേരളമായതുപോലെ മലയാളകം മലയാളമായിത്തീർന്നതാണെന്നാണ് മറ്റു ചിലരുടെ അഭിപ്രായം. 'ആളം' എന്നതു ദേശവാചിയായ ദ്രാവിഡപദമാണെന്നും മലൈനാട്, മലനാട് എന്നീ പദങ്ങൾകൊണ്ട് ഉദ്ദേശിക്കപ്പെടുന്ന അർത്ഥത്തിൽത്തന്നെയാണ് 'മലയാളം' എന്ന പദവും പ്രയോഗിച്ചുതുടങ്ങിയതെന്നും മൂന്നാമതൊരു കൂട്ടർ പറയുന്നു. ആഗമം എന്തുതന്നെയായാലും, ആദികാലത്ത് അതു ദേശവാചിയായ ഒരു ശബ്ദമായിരുന്നു എന്നുള്ളതു നിസ്സംശയമാണ്. ഇംഗ്ലീഷുവിദ്യാഭ്യാസം ഇവിടെ പ്രചരിച്ചുതുടങ്ങിയതിനുശേഷമാണ് അതു ഭാഷാവാചികൂടിയായിത്തീർന്നത്. അതിനുശേഷവും കുറെക്കാലത്തേയ്ക്കു ഭാഷ എന്ന അർത്ഥത്തിൽ 'മലയാണ്മ' എന്ന വാക്കുതന്നെ പ്രചാരത്തിലിരുന്നിരുന്നു. 1027-ലെ ഒരു ഗവർമ്മെണ്ടു റിക്കാർട്ടിൽ "ഇംഗ്ലീഷും മലയാണ്മയുംകൂടിയുള്ള ഡിക്ഷ്ണറി" എന്നും

1030-ലെ തിരുവിതാംകൂർഗസററിൽ "മലയാണ്മയുടെ ഒരു വ്യവച്ഛേദക വ്യാകരണം" എന്നും, 1066-ൽ അച്ചടിച്ച ഒരു ശബ്ദകോശത്തിൽ "മലയാണ്മ-ലത്തീൻ-ഇംഗ്ലീഷ് അകാരാദി" എന്നും രേഖപ്പെടുത്തിക്കാണുന്നുണ്ടു്. പുതുമക്കാരനായ മലയാളം തന്റെ സ്ഥാനം അപഹരിച്ചതിനു ശേഷം, ആ പഴയ ചങ്ങാതി 'പ്രാചീനമലയാളം' എന്ന ഒരു പുതിയ അർത്ഥം സ്വീകരിച്ച് ഒതുങ്ങിക്കഴിയുകയാണു്.

## മലയാളലിപി

പണ്ടു മലയാളഭാഷ എഴുതിയിരുന്നതു് ഇന്നു നാം ഉപയോഗിക്കുന്ന ലിപിയിലല്ല. ഗജവടിവു്, ചേരപാണ്ഡ്യലിപി, നാനംമോനം എന്നുകൂടി പേരുകളുള്ളതും, വട്ടെഴുത്തു് എന്ന പേരിൽ സാധാരണമായി അറിയപ്പെട്ടിരുന്നതുമായ ഒരുതരം ലിപിയാണു് അന്നു നിലവിലിരുന്നതു്. ആനയുടെ കാൽച്ചുവടുപോലെ വളവുണ്ടായിരുന്നതുകൊണ്ടാണു് 'ഗജവടിവു്' എന്ന പേരുണ്ടായതു്. കേരളത്തിനു പുറമെ ചേരരാജ്യത്തിൽപ്പെട്ട മററു ദിക്കുകളിലും പാണ്ഡ്യരാജ്യത്തുംകൂടി നടപ്പിലിരുന്നതിനാൽ 'ചേരപാണ്ഡ്യലിപി' എന്ന പേർ പ്രചാരത്തിൽ വന്നു. മലയാളം അഭ്യസിക്കുവാൻ തുടങ്ങുമ്പോൾ 'ഹരിഃ ശ്രീ ഗണപതയേ നമഃ' എന്നു പഠിക്കുന്നതുപോലെ, വട്ടെഴുത്താരംഭിക്കുമ്പോൾ 'ഓം നമോ നാരായണായ' എന്നാണു് ആദ്യമായി പഠിപ്പിച്ചിരുന്നതു്. 'ന' എന്നും 'മോ' എന്നുമുള്ള അക്ഷരങ്ങളെ തമിഴിൽ 'നാന'മെന്നും 'മോന'മെന്നും വ്യവഹരിക്കുന്ന സമ്പ്രദായത്തിൽനിന്നു് 'നാനംമോന'മെന്ന പേരും ഉണ്ടായി

പ്രാചീനകാലത്തു് ഭാരതത്തിൽ നടപ്പിലിരുന്ന 'ബ്രാഹ്മി'യിൽനിന്നാണു് വട്ടെഴുത്തിന്റെ ഉദ്ഭവം. അശോകചക്രവർത്തിയുടെ ദക്ഷിണഭാരത ശാസനങ്ങളിൽ ഈ ബ്രാഹ്മി ഉപയോഗിച്ചിരുന്നതായി കാണുന്നുണ്ടു്. ഇതു വട്ടെഴുത്തായി രൂപമെടുത്തതു് എന്നാണെന്നു കൃത്യമായി പറയാൻ നിവൃത്തിയില്ല. എന്നാൽ എ. ഡി. എട്ടാംശതകത്തിന്റെ അവസാനത്തിൽ പാണ്ഡ്യരാജ്യം ഭരിച്ചിരുന്ന ജടിലവർമ്മപരാന്തകന്റെ ഒരു ശിലാശാസനത്തിൽ ഈ ലിപി ഉപയോഗിച്ചുകാണുന്നുണ്ടു്. അന്നു പ്രസ്തുത ലിപിക്കു സിദ്ധിച്ച വികാസം നോക്കിയാൽ, അതിനു രണ്ടുമൂന്നു നൂററാണ്ടുകൾക്കു മുമ്പുതന്നെ അതിന്റെ പ്രചാരം ആരംഭിച്ചിരുന്നിരിക്കണമെന്നു് ന്യായമായി അനുമാനിക്കാം. എ. ഡി. പതിനഞ്ചാംശതകത്തോടുകൂടി വട്ടെഴുത്തു് പാണ്ഡ്യരാജ്യത്തുനിന്നു് അന്തർധാനം ചെയ്കയും, ചോളദേശലിപിയായ തമിഴ് ആ സ്ഥാനത്തു് അവരോധിക്കപ്പെടുകയും ചെയ്തു. എന്നാൽ കേരളത്തിൽ മലയാളലിപി രൂപമെടുത്തതിനുശേഷവും വട്ടെഴുത്തിന്റെ പ്രചാരം

പതിനെട്ടാംശതകത്തിന്റെ അവസാനംവരെ നിലനിന്നു. ശാസനങ്ങളും, ഗ്രന്ഥവരികളും, കൈമാററപ്രമാണങ്ങളും മുതലായവയെല്ലാം വട്ടെഴുത്തിലാണു് അന്നെഴുതിയിരുന്നതു്. അക്കാലത്തു് കുട്ടികൾ മലയാളവും തമിഴും പഠിച്ചുകഴിഞ്ഞാൽ, പള്ളിക്കൂടങ്ങളിലെ ആശാന്മാർ അവരെ വട്ടെഴുത്തുംകൂടി പഠിപ്പിച്ചുവന്നിരുന്നു. ഇംഗ്ലീഷുവിദ്യാഭ്യാസം ആരംഭിച്ചതിനുശേഷമാണു് ഈ നിലയ്ക്കു് ഒരു മാററം സംഭവിച്ചതു്.

വട്ടെഴുത്തിൽനിന്നു കാലാന്തരത്തിൽ 'കോലെഴുത്തു്' എന്ന മറെറാരുതരം ലിപിയുണ്ടായി. ഒരു സാധാരണക്കാരനു വ്യത്യാസം കണ്ടുപിടിക്കാൻ സാധിക്കാത്തവിധം സാദൃശ്യമുള്ളവയാണു് ആ രണ്ടുതരം ലിപികളും. സംവൃതോകാരം, എ, ഒ എന്ന ദീർഘസ്വരങ്ങളും എന്നീ ലിപികൾ കൂടുതലുണ്ടെന്നുള്ള മെച്ചം കോലെഴുത്തിനുണ്ടായിരുന്നു. വട്ടെഴുത്തിൽനിന്നു തന്നെ പിൽക്കാലത്തു രൂപമെടുത്ത മറെറാരു ലിപിയാണു്, കോലെഴുത്തുമായി ഈഷൽഭേദം മാത്രമുള്ള 'മലയാണ്മ'. കോലെഴുത്തിനു് കൊച്ചിക്കു വടക്കും മലയാണ്മയ്ക്കു് തിരുവനന്തപുരത്തിനു തെക്കുമായിരുന്നു കൂടുതൽ പ്രചാരം. കൊല്ലം 979 വരെ കോലെഴുത്തിലും, കൊല്ലം 988 വരെ മലയാണ്മയിലും ഉണ്ടായ രേഖകൾ കണ്ടുകിട്ടിയിട്ടുണ്ടു്.

കൂട്ടക്ഷരങ്ങൾ ഇല്ലെന്നുള്ളതായിരുന്നു ഈ മൂന്നുതരം ലിപികൾക്കുമുള്ള ഏററവും വലിയ വൈഷമ്യം. 'എപ്പേർപ്പെട്ട' എന്ന വാക്കു് അന്നെഴുതിയിരുന്നതു് "എപെപെർപെടട" എന്നാണു്. കോലെഴുത്തിനും മലയാണ്മയ്ക്കും ദേശവ്യത്യാസമനുസരിച്ചും മററും ചില രൂപഭേദങ്ങൾകൂടി ഉണ്ടായിരുന്നുവത്രെ. ഈവക കാരണങ്ങളാൽ പഠിക്കാനും വായിക്കാനും കൂടുതൽ സൗകര്യം വട്ടെഴുത്തിനാണെന്നാണു് പറയപ്പെടുന്നതു്.

വട്ടെഴുത്തും മററും നിലവിലിരുന്ന കാലത്തുതന്നെ മറെറാരു വശത്തുകൂടി ഇന്നത്തെ മലയാളലിപി രൂപംപ്രാപിച്ചുകൊണ്ടിരിക്കയായിരുന്നു. സംസ്കൃതഭാഷയുമായുണ്ടായ സമ്പർക്കം ഇതിനു് ഒരു പ്രേരകമായിത്തീർന്നിരിക്കണം. നമ്പൂതിരിമാരുടെ വരവോടുകൂടി സംസ്കൃതപദങ്ങൾ ഭാഷയിൽ കടന്നുതുടങ്ങിയിരുന്നുവല്ലോ. അതിഖരമൃദുഘോഷങ്ങളും ഊഷ്മാക്കളും (ഖ ഛ ഠ ഥ ഫ, ഗ ജ ഡ ദ ബ, ഘ ഝ ഢ ധ ഭ, ശ ഷ സ ഹ) ഇല്ലാത്ത വട്ടെഴുത്തിലും മററും സംസ്കൃതവാക്കുകൾ ശരിയായ രൂപത്തിൽ രേഖപ്പെടുത്തുക സാദ്ധ്യമല്ല. ഈ വൈഷമ്യം പരിഹരിക്കുന്നതിനുവേണ്ടിയാണു് ആദ്യമായി ഇവിടെ 'ഗ്രന്ഥാക്ഷരങ്ങൾ' ഉപയോഗിച്ചുതുടങ്ങിയതു്. ഈ അക്ഷരങ്ങളുടെ ഉത്പത്തിസ്ഥാനവും ബ്രാഹ്മി തന്നെയാണു് എ. ഡി. നാലും അഞ്ചും ശതകങ്ങളിൽ ജീവിച്ചിരുന്ന പല്ലവരാജാക്കന്മാരുടെ ശാസനങ്ങളിൽ ഗ്രന്ഥാക്ഷരം ഉപയോഗിച്ചുകാണുന്നുണ്ടു്. സംസ്കൃതഭാഷയിലുള്ള ശാസനങ്ങളും മററും എഴുതാ

നാണു് ഈ അക്ഷരം ഉപയോഗിച്ചിരുന്നതു്. കാലക്രമത്തിൽ ഈ ലിപി ദക്ഷിണഭാരതം മുഴുവൻ വ്യാപിച്ചു. സംസ്കൃതവാക്കുകൾ എഴുതേണ്ടതിനു മാത്രമായിട്ടെങ്കിലും കേരളീയർക്കും ഇതു സ്വീകരിക്കേണ്ടിവന്നു. ആദ്യകാലത്തൊക്കെ വട്ടെഴുത്തിലുള്ള പ്രമാണങ്ങളുടെ ഇടയ്ക്കു് സംസ്കൃതപദങ്ങൾ രേഖപ്പെടുത്തേണ്ട ദിക്കിൽ മാത്രമേ ഗ്രന്ഥാക്ഷരം ഉപയോഗിച്ചിരുന്നുള്ളു. കൊല്ലവർഷാരംഭത്തിൽ കേരളം ഭരിച്ചിരുന്ന രാജശേഖരചക്രവർത്തിയുടെ വാഴപ്പള്ളിശാസനത്തിൽ ഇങ്ങനെ വട്ടെഴുത്തും ഗ്രന്ഥാക്ഷരവും കൂട്ടികലർത്തി എഴുതിട്ടുള്ളതായി കാണുന്നുണ്ടു്. കാലാന്തരത്തിൽ, ആ ഗ്രന്ഥാക്ഷരങ്ങൾ തന്നെ രൂപപ്പെടുത്തി എടുത്തതാണു് നാം ഇന്നുപയോഗിക്കുന്ന മലയാള ലിപി. ഇതിനുള്ള ശ്രമം കൊല്ലവർഷത്തിന്റെ ആരംഭത്തിൽത്തന്നെ തുടങ്ങിക്കഴിഞ്ഞിരുന്നു. അന്നത്തെ ഇവിടത്തെ ഔദ്യോഗികഭാഷ തമിഴും, അതെഴുതാൻ ഉപയോഗിച്ചിരുന്ന ലിപി വട്ടെഴുത്തും ആയിരുന്നതിനാൽ, പുതിയ ലിപിയുടെ രൂപവത്കരണം സാവധാനത്തിലേ നടന്നിരിക്കാൻ ഇടയുള്ളൂ. എങ്കിലും കൊല്ലവർഷം രണ്ടാംശതകത്തോടുകൂടി അതു് ഒരു വിധം രൂപംപ്രാപിച്ചിരിക്കണം. അഞ്ചാംശതകമായപ്പോൾ താമ്രശാസനങ്ങളിൽപ്പോലും മലയാളലിപി ഉപയോഗിച്ചു തുടങ്ങിയിരുന്നു. (കൊ: വ: 426–ലെ ആറൂർ താമ്രശാസനം നോക്കുക.) കൊല്ലം 549–ൽ മലയാള ലിപിയിൽ പകർത്തിയ 'ദൂതവാക്യം പ്രബന്ധ'വും കണ്ടുകിട്ടിയിട്ടുണ്ടു്. അന്നത്തെ ലിപിയുടെ വടിവു് ഇന്നത്തേതിൽനിന്നു് അൽപം ഭിന്നമായിരുന്നു എന്നതു ശരിതന്നെ. അതു സാരമില്ല. മനുഷ്യൻ എപ്പോഴും പരിഷ്കാരേച്ഛുവാണു്. ലിപിപരിഷ്കാരത്തിനുള്ള ശ്രമം ഇന്നും നടന്നുകൊണ്ടിരിക്കയാണല്ലോ.

## ഘട്ടവിഭാഗം

സാഹിത്യത്തെ പല ഘട്ടങ്ങളായി വിഭജിക്കുന്ന സമ്പ്രദായം ഭാഷാചരിത്രകർത്താവായ പി. ഗോവിന്ദപ്പിള്ളയുടെ കാലം മുതൽക്കുതന്നെ ആരംഭിച്ചതാണു്. പലരും പല ഉപാധികളനുസരിച്ചാണു് വിഭജനം നടത്തിയിട്ടുള്ളതു്. എല്ലാ വിഭജനത്തിലും അതിർത്തികടന്നുള്ള ആക്രമണം കാണാം. സൗകര്യത്തിനുവേണ്ടി ഓരോരുത്തർ ഓരോതരത്തിലുള്ള വിഭജനസമ്പ്രദായം അംഗീകരിക്കുന്നു എന്നു മാത്രം. ഇവിടെയും ആ തരത്തിലുള്ള ഒരു വിഭജനക്രമമാണു് സ്വീകരിക്കുവാനുദ്ദേശിക്കുന്നതു്. ദ്രാവിഡപ്രഭാവകാലം, സംസ്കൃതപ്രഭാവകാലം, നവോത്ഥാനകാലം, ആംഗലപ്രഭാവകാലം എന്നു് മലയാളസാഹിത്യത്തെ നാലു ഘട്ടങ്ങളായി വിഭജിക്കുന്നതു് കൂടുതൽ ഉചിതമായിരിക്കുമെന്നു തോന്നുന്നു.

ഭാഷയുടെ ഉത്പത്തിമുതൽ തമിഴിന്റെ പ്രഭാവത്തിൽ ഗാനപ്രധാനമായി കഴിഞ്ഞുകൂടിയിരുന്ന കാലഘട്ടമാണ് ഒന്നാമത്തേത്; മണിപ്രവാളത്തിനു പ്രചാരം സിദ്ധിച്ച കാലഘട്ടം സംസ്കൃതപ്രഭാവകാലം; ഈ രണ്ടു രീതികളും കൂടിക്കലർന്നു് ഭാഷ പുതിയ ഒരു രൂപം കൈക്കൊള്ളുന്നതുമുതൽക്കാണു് മൂന്നാമത്തെ ഘട്ടം ആരംഭിക്കുന്നതു്; ഇംഗ്ലീഷുഭാഷയുടെ പ്രഭാവം മലയാളത്തിൽ പ്രതിബിംബിച്ചുതുടങ്ങിയതിനുശേഷമുള്ളതു് ആംഗലപ്രഭാവകാലവും മറെറാരുവിധം പറഞ്ഞാൽ കൊല്ലവർഷം നാലാം ശതകത്തിന്റെ അവസാനംവരെ ദ്രാവിഡപ്രഭാവകാലം; അതു കഴിഞ്ഞു് എഴുത്തച്ഛന്റെ കാലം തുടങ്ങുന്നതുവരെ സംസ്കൃതപ്രഭാവകാലം; എഴുത്തച്ഛന്റെ കാലം മുതൽ വലിയകോയിത്തമ്പുരാന്റെ കാലം വരെ നവോത്ഥാനകാലം; അതിനുശേഷമുള്ളതു് ആംഗലപ്രഭാവകാലം.

ഈ വിഭജനം സർവ്വഥാ നിർദ്ദോഷമാണെന്നു് ഇവിടെ അഭിപ്രായമില്ല. 'സാമാലംഘനം' ഇതിലും കണ്ടേക്കാം. ഒരു പരിവർത്തനം കഴിഞ്ഞാൽ അതുവരെയുള്ള പാരമ്പര്യത്തിന്റെ നിഴലാട്ടം പിന്നെയും കുറെക്കാലത്തേയ്ക്കുകൂടി നിലനിൽക്കുക എന്നതു് എവിടെയും ഏതു കാര്യത്തിലും ഉള്ള ഒരു പതിവാണു്. ആ സമാധാനം ഈ വിഷയത്തിലും അംഗീകരിക്കയേ നിവൃത്തിയുള്ളു. മററു് ഏതുവിധത്തിൽ നോക്കിയാലും, മേൽക്കാണിച്ച വിഭജനത്തിൽ അനൗചിത്യമൊന്നും ആരോപിക്കാനുണ്ടാകുമെന്നു തോന്നുന്നില്ല.

## മലയാളത്തിന്റെ സ്ഥാനം

ഭാരതത്തിന്റെ സ്വാതന്ത്ര്യലബ്ധിക്കുശേഷം പുതിയ ഭരണഘടനയനുസരിച്ചു് കേന്ദ്രഗവർമ്മെണ്ടു് ഔദ്യോഗികമായി അംഗീകരിച്ച 14 ഭാഷകളിൽ മലയാളവും ഉൾപ്പെടുന്നു. ജനസംഖ്യാനുപാതികമായി നോക്കിയാൽ മലയാളം ഇക്കൂട്ടത്തിൽ എട്ടാമത്തെ സ്ഥാനത്താണു് നിൽക്കുന്നതു്. എന്നാൽ ദക്ഷിണേൻഡ്യൻഭാഷകളെമാത്രം എടുത്തു നോക്കുന്നപക്ഷം 1951-ലെ ജനസംഖ്യയനുസരിച്ചു് ഇങ്ങേയററത്തെ—നാലമത്തെ—സ്ഥാനമേ നമ്മുടെ ഭാഷയ്ക്കു ലഭിക്കുന്നുള്ളു എന്നു് താഴെ ഉദ്ധരിക്കുന്ന കണക്കിൽനിന്നു മനസ്സിലാക്കാം.

| | | | | | |
|---|---|---|---|---|---|
| തെലുങ്കു സംസാരിക്കുന്നവർ | | 3 | കോടി | 29 | ലക്ഷം |
| തമിഴ് | ,, | 2 | ,, | 70 | ,, |
| കർണ്ണാടകം | ,, | 1 | ,, | 44 | ,, |
| മലയാളം | ,, | 1 | ,, | 33 | ,, |

കണക്കു് ഇങ്ങനെയാണെങ്കിലും സാക്ഷരതയുടെ ആധിക്യം, വിദ്യാഭ്യാസത്തിന്റെ പ്രചാരം, സംസ്കൃതഭാഷയുമായുള്ള സമ്പർക്കം,

ആംഗലസാഹിത്യത്തിന്റെ സ്വാധീനശക്തി മുതലായ കാരണങ്ങളാൽ കേരളത്തിലെ ഭാഷയും സാഹിത്യവും ദക്ഷിണാപഥത്തിലെ ഇതരഭാഷാസാഹിത്യങ്ങളെ അപേക്ഷിച്ചു വളരെ പുരോഗമിച്ചിട്ടുണ്ടെന്നുള്ളത് അംഗീകരിക്കപ്പെട്ട ഒരു പരമാർത്ഥം മാത്രമാണ്.

## ഇതരഭാഷാസമ്പർക്കം

ഓരോ കാലഘട്ടങ്ങളിൽ ഓരോ ഉദ്ദേശങ്ങളോടുകൂടി പല മതക്കാരും കേരളത്തിൽ വന്നിട്ടുണ്ടെന്നു മൂന്നാമധ്യായത്തിൽ വിവരിച്ചിട്ടുണ്ടല്ലോ. അങ്ങനെയുള്ള എല്ലാ കൂട്ടരിൽനിന്നും കൈരളിക്കു ചില നേട്ടങ്ങളുണ്ടായിട്ടുണ്ട്. ബുദ്ധമതത്തേയോ ജൈനമതത്തേയോ സംബന്ധിച്ചു പറയത്തക്ക സാഹിത്യഗ്രന്ഥങ്ങളൊന്നും, തമിഴിലും മററും ഉണ്ടായതുപോലെ, ഇവിടെ ഉണ്ടായിട്ടില്ലെന്നുള്ളതു ശരിതന്നെ. എന്നാൽ അവരുമായുള്ള സമ്പർക്കംനിമിത്തം പാലി മുതലായ പ്രാകൃതഭാഷകളിൽനിന്നു പല പദങ്ങളും മലയാളഭാഷയിലേയ്ക്കു പകർന്നിട്ടുണ്ട്. അറബി, പേർഷ്യൻ മുതലായ ഭാഷകളിലെ പദങ്ങൾ മലയാളത്തിൽ സംക്രമിക്കുന്നതിന് മഹമ്മദീയരുടെ വരവും കാരണമായിത്തീർന്നു. സുഖം, ദുഃഖം, നഖം, മുഖം മുതലായ സംസ്കൃതപദങ്ങളും പന്തി, പത്തി തുടങ്ങിയ പ്രാകൃതപദങ്ങളും ചുക്കാൻ, ബാക്കി, വക്കീൽ എന്നിത്യാദി അറബിവാക്കുകളും സവാരി, സാമാനം എന്നു തുടങ്ങിയ പേർഷ്യൻവാക്കുകളും ഇതരഭാഷകളിൽനിന്നു സംക്രമിച്ചവയാണെന്നു തിരിച്ചറിയാൻ സാധിക്കാത്തവിധം "നീരക്ഷീരന്യായേന" മലയാളത്തിൽ അലിഞ്ഞുചേർന്നു കഴിഞ്ഞിരിക്കുന്നു.

ഒരുവിധം നോക്കിയാൽ, "കേരളഭാഷാഗംഗ" എന്ന കോവുണ്ണിനെടുങ്ങാടിയുടെ അലങ്കാരപ്രയോഗം വളരെ അർത്ഥവത്താണ്. അനേകം തോടുകളിൽക്കൂടിയും ഉപനദികളിൽക്കൂടിയും പ്രവഹിച്ചുവരുന്ന ജലം ഗംഗയിൽ ലയിച്ച് ആ നദിയെ പോഷിപ്പിക്കുന്നതുപോലെ, നാടനും മറുനാടനുമായ അനേകം ഭാഷകളിൽനിന്നു പകർന്ന ശതക്കണക്കിനുള്ള പദങ്ങൾ മലയാളത്തിൽ ലയിച്ച് ആ ഭാഷയേയും പോഷിപ്പിച്ചുകൊണ്ടിരിക്കയാണ്. പരിശുദ്ധിയുടെ കാര്യത്തിലും കേരളഭാഷ ഒട്ടും പിന്നോക്കമല്ല.

അദ്ധ്യായം 3

# ഭാഷാസാഹിത്യത്തിനു മുൻപ്

## കേരളവും ചെന്തമിഴും

മലയാളം വ്യക്തിത്വമുള്ള ഒരു ഭാഷയായി പിരിയുന്നതിനു മുൻപും കേരളത്തിൽ ഭാവനാസമ്പന്നന്മാരും പ്രതിഭാശാലികളുമായ പണ്ഡിതന്മാർ ധാരാളമുണ്ടായിരുന്നു. അന്നത്തെ രാജഭാഷയായ ചെന്തമിഴിലും വിദ്വൽഭാഷയായ സംസ്കൃതത്തിലുമായിരുന്നു അവർ ഗ്രന്ഥനിർമ്മാണം ചെയ്തിരുന്നത്. ചേരരാജാക്കന്മാരിൽ പലരും വിദ്വാന്മാരും വിദ്വത്പ്രോത്സാഹകന്മാരും ആയിരുന്നു എന്നതിനും തെളിവുണ്ട്. 'പതിററുപ്പത്ത്' എന്ന സുപ്രസിദ്ധചെന്തമിഴ്കൃതി, കേരളം ഭരിച്ചിരുന്ന പത്തു ചേരരാജാക്കന്മാരെ പ്രശംസിച്ചുകൊണ്ട്, അതാതു കാലത്തു ജീവിച്ചിരുന്ന പത്തു കവികളെഴുതിയ പാട്ടുകളുടെ ഒരു സമാഹാരമാകുന്നു. ഈ രാജാക്കന്മാർ എ. ഡി. ഒന്നാംശതകത്തിന്റെ ആരംഭം മുതൽ മൂന്നാംശതകത്തിന്റെ അവസാനം വരെ രാജ്യം ഭരിച്ചവരാണെന്നാണ് ഗവേഷകന്മാരുടെ അഭിപ്രായം. രത്നവും സ്വർണ്ണവും സ്ഥാനമാനങ്ങളും കൊടുത്ത് അവർ കവികളെ പ്രോത്സാഹിപ്പിച്ചിരുന്നതായി പതിററുപ്പത്തിലെ ചില പാട്ടുകളിൽനിന്നു വ്യക്തമാകുന്നു. ഗ്രന്ഥനിർമ്മാണംകൊണ്ടും ഗാനരചനകൊണ്ടും സ്വന്തം കവനകലാകുശലത വ്യക്തമാക്കിയ ചേരരാജാക്കന്മാരും അപൂർവ്വമല്ല. അത്തരം രാജകവികളുടെ കൂട്ടത്തിൽ ഏററവും പ്രശസ്തൻ, ചെങ്കുട്ടവൻ എന്ന ചേരരാജാവിന്റെ സഹോദരനായ ഇളംകോവടികളാണ്. ചെന്തമിഴിലെ പഞ്ചമഹാകാവ്യങ്ങളിൽ ഒന്നായ 'ചിലപ്പതികാര'ത്തിന്റെ കർത്താവാണ് അദ്ദേഹം.

## ചിലപ്പതികാരം

പ്രസ്തുത കൃതിയിലെ ഇതിവൃത്തം ഇങ്ങനെ സംക്ഷേപിക്കാം:— "കാവേരിപ്പൂമ്പട്ടണത്തിലെ ഒരു വണിക്കായ കോവലൻ മാധവി എന്ന വേശ്യയുടെ വലയിൽപ്പെട്ട് ഭാര്യയും സതീരത്നവുമായ കണ്ണകിയെ വിസ്മരിച്ചു. കുറേക്കാലം കഴിഞ്ഞു പശ്ചാത്തപിക്കാനിടയായപ്പോൾ അദ്ദേഹം തിരികെ കണ്ണകിയെ സമീപിക്കയും രണ്ടുപേരുംകൂടി മധുരയിൽ പോയി താമസിക്കാൻ തീരുമാനിക്കയും ചെയ്തു. മധുരയിലെത്തിയ കോവലൻ ഭാര്യയുടെ കാലിൽ കിടന്ന പൊൻചിലമ്പുകളിൽ ഒന്നു വിൽക്കാൻ പുറപ്പെട്ടു. വഞ്ചകനായ ഒരു തട്ടാന്റെ കാപട്യംനിമിത്തം മധുരയിലെ രാജാവ്

മോഷണക്കുററം ചുമത്തി ആ സാധുയുവാവിനെ കൊല്ലാനിടയായി. വിവരമറിഞ്ഞ കണ്ണകി ക്രോധാവിഷ്ടയായി കൊട്ടാരത്തിലെത്തി, തന്റെ കൈവശമുണ്ടായിരുന്ന മറേറ ചിലമ്പു കാണിച്ചു് കാര്യത്തിന്റെ സത്യസ്ഥിതി വെളിപ്പെടുത്തി. പശ്ചാത്താപവിവശനായ രാജാവു് ആധർമ്മഭീതി നിമിത്തം പ്രാണത്യാഗം ചെയ്തു. കണ്ണകി തന്റെ ഇടത്തേ മുല പറിച്ചെറിഞ്ഞു്, 'മധുര അഗ്നിക്കിരയാകട്ടെ' എന്നു ശപിച്ചു. ഐശ്വര്യസമൃദ്ധമായിരുന്ന ആ രാജധാനി തത്ക്ഷണം വെന്തു വെണ്ണീറായി. കണ്ണകി മധുരയിൽനിന്നു പുറപ്പെട്ടു വൈകയാറിന്റെ തീരത്തുകൂടി പടിഞ്ഞാട്ടു നടന്നു് മലകയറി മുരുകവേൾക്കുന്നിലെത്തി, അനേകം കുറവർ നോക്കിനിൽക്കെ, ദിവ്യരൂപനായ കോവലനോടുകൂടി ഇന്ദ്രരഥത്തിൽ കയറി സ്വർഗ്ഗത്തിലേയ്ക്കു പോയി. അത്ഭുതകരമായ ഈ സംഭവം കുറവർ തങ്ങളുടെ രാജാവായ ചെങ്കുട്ടുവനെ അറിയിച്ചു. വിസ്മിതനായിത്തീർന്ന ആ രാജാവു് 'പത്തിനിക്കടവു്'ളിന്റെ ആരാധനത്തിനായി ഹിമവൽപർവ്വതത്തിൽനിന്നു കൊണ്ടുവന്ന ഒരു ശില വിഗ്രഹമാക്കി പുതിയ ഒരു ക്ഷേത്രം പണിയിച്ചു." നാം ഇന്നു കൊടുങ്ങല്ലൂർഭഗവതിയായി സങ്കൽപിച്ചാരാധിക്കുന്നതു് അന്നു ചെങ്കുട്ടുവൻ പ്രതിഷ്ഠിച്ച കണ്ണകിയുടെ ഈ വിഗ്രഹത്തെയാണു്. ആ ദേവിക്കു് 'ഒററമുലച്ചി' എന്നും ഒരു പര്യായമുണ്ടു്. പല ദേവീക്ഷേത്രങ്ങളിലും പാടിവരുന്ന തോററംപാട്ടുകളിൽ ഈ കഥ ഏതെങ്കിലും രൂപത്തിൽ പ്രതിപാദിച്ചിരിക്കുന്നതു കാണാം.

പുകാർകാണ്ഡം, മധുരൈകാണ്ഡം, വഞ്ചികാണ്ഡം എന്നിങ്ങനെ മൂന്നു ഖണ്ഡങ്ങളായി വിഭജിച്ചിരിക്കുന്ന ചിലപ്പതികാരം, യഥാക്രമം ചോള–പാണ്ഡ്യ–ചേരരാജാക്കന്മാരുടെ രാജധാനികളെ അതാതു സ്ഥലത്തു വർണ്ണിക്കുന്നുണ്ടു്. കൃതിയിൽ ആകെ മുപ്പതു ഗാഥകൾ അടങ്ങിയിരിക്കുന്നു. കോവലനും കണ്ണകിയുംകൂടി കാവേരിപ്പൂവട്ടണത്തിൽനിന്നു പുറപ്പെട്ടു് 'പെരുനൽക്കിള്ളി' എന്ന ചോഴൻ വാഴുന്ന ഉറയൂർനഗരത്തിൽ ചെന്നുചേരുന്നതുവരെയുള്ള പത്തു ഗാഥകൾ പുകാർകാണ്ഡത്തിലും, മധുരയിലേയ്ക്കുള്ള യാത്രയിൽ അരണ്യസന്ദർശനംമുതൽ കണ്ണകിയുടെ സ്വർഗ്ഗാരോഹണംവരെയുള്ള പതിമൂന്നു ഗാഥകൾ (11–23) മധുരൈകാണ്ഡത്തിലും, അതു കഴിഞ്ഞു് കണ്ണകിയുടെ പ്രതിഷ്ഠവരെയുള്ള ഏഴു ഗാഥകൾ (21–30) വഞ്ചികാണ്ഡത്തിലും ഉൾപ്പെടുന്നു.

അവസാനത്തെ വഞ്ചികാണ്ഡത്തിലാണു് ചേരരാജാവിന്റെ രാജധാനിയായ തിരുവഞ്ചിക്കുളത്തെ വർണ്ണിക്കുന്നതു്. കേരളത്തെസ്സംബന്ധിച്ച പല സൂചനകളും ആ ഭാഗത്തിലുണ്ടു്. പ്രതിഷ്ഠയ്ക്കുവേണ്ട ശില കൊണ്ടുവരുന്നതിനായുള്ള ഹിമാലയയാത്ര കഴിഞ്ഞു തിരികെ വരുമ്പോൾ ചെങ്കുട്ടുവൻ

പറവൂർചാക്യാരുടെ കൂത്തു കണ്ടതിനെപ്പററി വിവരിക്കുന്ന ഭാഗം ഇക്കൂട്ടത്തിൽപ്പെട്ട ഒന്നാണ്. കുറവർ ചെങ്കുട്ടവനു കാഴ്ചവെയ്ക്കുന്ന സാധനങ്ങളിൽ ഏലം, ഭൂവനീറു്, തേങ്ങ, പഴുത്തചക്ക, കമുകിൻകുല മുതലായവയാണ് പ്രധാനം. ഈവക സാധനങ്ങൾ കേരളവുമായി ബന്ധപ്പെട്ടവയാണെന്നു് ആർക്കാണറിഞ്ഞുകൂടാത്തതു്? ഇതിനെല്ലാററിനും പുറമേ, പ്രസ്തുത മഹാകാവ്യത്തിന്റെ പ്രാചീനവ്യാഖ്യാതാക്കന്മാരിൽ പലരും അതിലെ ഭാഷയിൽനിന്നു് 'മലനാട്ടുവഴക്കം' (മലനാട്ടിലെ സമ്പ്രദായമനുസരിച്ചുള്ള ഭാഷാഭേദം) എന്നു പറഞ്ഞു് അനേകം പ്രയോഗങ്ങൾ ചൂണ്ടിക്കാണിക്കുന്നുണ്ടെന്നുള്ളതും പ്രത്യേകം സ്മരണീയമാണ്.

## മററു ചില കേരളീയർ

'പുറപ്പൊരുൾ വെൺപാമാലൈ' എന്ന ലക്ഷണഗ്രന്ഥം നിർമ്മിച്ച അയ്യനാരിതനാർ സംഘകാലത്തിനുശേഷം ജീവിച്ചിരുന്ന ചെന്തമിഴ്സാഹിത്യകാരനായ മറെറാരു ചേരരാജാവത്രെ. ശൈവമതോദ്ധാരണത്തിനായി അത്യദ്ധ്വാനംചെയ്ത ഭക്തശിരോമണികളായ 63 നായനാരന്മാരിൽ വിറന്മിണ്ടനായനാർ, ചേരമാൻപെരുമാൾനായനാർ എന്നിവർ കേരളീയരാണ്. ഇവരിൽ ഒന്നാമൻ ചെങ്ങന്നൂക്കാരനാണത്രെ. വലിയ ശിവഭക്തനായിരുന്ന ചേരമാൻപെരുമാൾനായനാർ, സുപ്രസിദ്ധ ശൈവസമയാചാര്യനായ സുന്ദരമൂർത്തിനായനാരുടെ സമകാലികനും ഉത്തമസുഹൃത്തുമായ ഒരു ചേരരാജാവായിരുന്നു. ഭക്തിമയങ്ങളായ അനവധി ഗാനങ്ങൾ ഇദ്ദേഹത്തിന്റെ വകയായിട്ടുണ്ട്. ഈ രണ്ടു ഭക്തന്മാരുടേയും വിഗ്രഹങ്ങൾ തിരുവഞ്ചിക്കുളംക്ഷേത്രത്തിൽ ഇന്നും കാണാം. പണ്ടത്തെ ഒരു തിരുവിതാംകൂർ രാജാവായിരുന്ന വേണാട്ടടികളും, 'തിരുവിശൈപ്പാവു്' എന്ന പേരിൽ ചിദംബരം നടരാജനെപ്പററി ചില പാട്ടുകൾ നിർമ്മിച്ചിട്ടുണ്ട്. പേരുകേട്ട ഒരു സംസ്കൃതപണ്ഡിതനും മുകുന്ദമാല മുതലായ കൃതികളുടെ കർത്താവുമായ കുലശേഖര ആഴ്വാർ രചിച്ചതാണ്, 'പെരുമാൾതിരുമൊഴി' എന്ന പേരിൽ ചെന്തമിഴ്സാഹിത്യത്തിൽ സുവിദിതമായ നൂററഞ്ചു പാട്ടുകൾ. ഇദ്ദേഹവും ഒരു ചേരരാജാവായിരുന്നു.

മധുര അഗ്നിക്കിരയായശേഷം അവിടത്തെ പല പണ്ഡിതന്മാരും തിരുവഞ്ചിക്കുളത്തു വന്നു്, വിദ്വൽപ്രോത്സാഹകനായ അന്നത്തെ ചേരരാജാവിനെ ആശ്രയിച്ചു താമസിച്ചിരിക്കണം. ചാത്തനാർ, കപിലൻ, കുലവാണിയൻ മുതലായ പലരും ഇക്കൂട്ടത്തിൽ പെടും. ചിലപ്പതികാരത്തിന്റെ തുടർച്ചയായ മണിമേഖലയും (ചാത്തനാർ) അകനാനൂറു്, പുറനാനൂറു് മുതലായ തമിഴ്ഗ്രന്ഥങ്ങളും ഇവരുടെ കൃതികളായിട്ടുണ്ട്.

"ചേരരാജവംശത്തിന്റെ അധഃപതനത്തിനുശേഷവും ചെന്തമിഴ്പാ ക്രമം ഉടനടി കേരളത്തിൽനിന്നു തിരോഭവിച്ചു എന്നു വിചാരിക്കുവാൻ ന്യായമില്ല. കമ്പരുടെ പുരസ്കർത്താവായ ചടയപ്പന്റെ പുത്രൻ പിള്ളെ പ്പെരുമാളെ പ്രശംസിക്കുന്ന രണ്ടു ചെന്തമിഴ്പ്പാട്ടുകൾ തഞ്ചാവൂർജില്ലയിൽ പ്പെട്ട മൂവലൂർ എന്ന ക്ഷേത്രത്തിൽ ശിലയിൽ കൊത്തിവെച്ചിരിക്കുന്നു. ആ രേഖയിൽ 'അഖിലകലാവല്ലഭൻ ചേരമാൻപെരുമാൾ വഞ്ചിമാർത്താണ്ഡൻ' എന്നിങ്ങനെ പ്രണേതാവിന്റെ പേരും കാണുന്നുണ്ട്" * പണ്ടു മുതൽക്കുതന്നെ കേരളത്തിനു ചെന്തമിഴ്സാഹിത്യവുമായുണ്ടായിരുന്ന ദൃഢബന്ധമാണല്ലോ ഇതിൽനിന്നൊക്കെ തെളിയുന്നതു്.

## സംസ്കൃതസാഹിത്യം

നമ്പൂരിമാരുടെ വരവോടുകൂടി കേരളത്തിൽ സംസ്കൃതത്തിന്റെ ബീജാവാപം കഴിഞ്ഞിരുന്നു. ചുരുങ്ങിയതു് എ. ഡി. നാലാം ശതകം മുതൽക്കെങ്കിലും ആ ഭാഷയും സാഹിത്യവും ഇവിടെ തഴച്ചുവളർന്നുതുടങ്ങിയിരിക്കണം. ഗണിതം, മീമാംസ, ധർമ്മശാസ്ത്രം മുതലായ വിഷയങ്ങളെപ്പററി കേരളീയരായ നമ്പൂരിമാർ എഴുതിയ പല പ്രാചീനഗ്രന്ഥങ്ങളും കണ്ടുകിട്ടീട്ടുണ്ടു്. ഗണിതശാസ്ത്രോപയോഗിയായ വാക്യവും പരൽപ്പേരും എഴുതിയ വരരുചി, കേരളത്തിൽ പൂർവ്വമീമാംസാമതത്തിന്റെ പ്രചാരത്തിനു വേണ്ടി ഇദംപ്രഥമമായി പ്രയത്നിച്ച മേഴത്തോൾ അഗ്നിഹോത്രി, പ്രാഭാകരമതം ഇവിടെ വേരൂന്നാൻ ഹേതുഭൂതനായ പ്രഭാകരമിശ്രൻ മുതലായവരുടെ നാമധേയങ്ങൾ ഈ അവസരത്തിൽ സ്മരണീയങ്ങളാണു്. സംസ്കൃതകൃതികൾക്കു സംസ്കൃതത്തിൽ വ്യാഖ്യാനങ്ങൾ നിർമ്മിച്ച പണ്ഡിതന്മാരും അപൂർവ്വമല്ല. ഒരുവിധം നോക്കിയാൽ അക്കാലത്തു് കവികളെക്കാളധികം വ്യാഖ്യാതാക്കന്മാരല്ലേ ഇവിടെ ഉണ്ടായിരുന്നതു് എന്നുപോലും തോന്നിപ്പോകുന്നു. ജൈമിനിസൂത്രങ്ങളുടെ വൃത്തികാരനായ ഭവദാസൻ, ശ്രൗതസൂത്രങ്ങളും ഗൃഹ്യസൂത്രങ്ങളും വ്യാഖ്യാനിച്ച മാതൃദത്തൻ മുതലായ പണ്ഡിതന്മാർ വ്യാഖ്യാതാക്കളുടെ നിലയിൽ പേരുകേട്ടവരത്രെ. ഇവരെല്ലാം നമ്പൂരിമാരായിരിക്കണമെന്നു പേരുകളിൽനിന്നുതന്നെ ഊഹിക്കാം.

കാലക്രമത്തിൽ ദ്രാവിഡരും സംസ്കൃതം പഠിച്ചുതുടങ്ങുകയും അവരുടെ കൂട്ടത്തിലും പണ്ഡിതന്മാരും കവികളും ഉണ്ടാവുകയും ചെയ്തു. കുലശേഖരആഴ്വാരുടെ പേരാണു് ഇവിടെ ഒന്നാമതായി സ്മരണയിൽ വരുന്നതു്. ചെന്തമിഴ്സാഹിത്യത്തിലെന്നപോലെ സംസ്കൃതത്തിലും പ്രശസ്തമായ

---

* ഉള്ളൂർ: കേരളസാഹിത്യചരിത്രം. വാ: 1, പുറം 64.

പാണ്ഡിത്യം നേടിയ ഒരാളായിരുന്നു അദ്ദേഹം. ആ കേരളശിരോമണി നിർമ്മിച്ചതാണ്, സുപ്രസിദ്ധവും അത്യുത്തമവുമായ 'മുകുന്ദമാല' എന്ന വിഷ്ണുസ്തോത്രം.

അവിടന്നിങ്ങോട്ടേയ്ക്കു നോക്കിയാൽ, സംസ്കൃതത്തിലെ കവികളുടേയും വ്യാഖ്യാതാക്കളുടേയും സഞ്ചാരസരണി വിസ്തൃതമായ ഒരു രാജപാതയായി വളർന്നുവന്നിരിക്കയാണെന്നു കാണാം. അതിൽക്കൂടി സഞ്ചരിച്ചവരിൽ മിക്കവരും നമ്പൂരിമാരാണുതാനും. യുധിഷ്ഠിരവിജയം, ത്രിപുരദഹനം, ശൗരികഥ, നളോദയം മുതലായ യമകകാവ്യങ്ങളുടെ കർത്താവായ വാസുദേവഭട്ടതിരി, ആശ്ചര്യചൂഡാമണി എന്ന ഒരൊറ്റ നാടകംകൊണ്ടു വിശ്വവിഖ്യാതി നേടിയ ശക്തിഭദ്രൻ, ശുകസന്ദേശംവഴി കേരളീയവിദ്വാന്മാർക്കു സുപരിചിതനായ ലക്ഷ്മീദാസൻ, ശ്രീകൃഷ്ണകർണ്ണാമൃതകർത്താവായ ലീലാശുകൻ എന്നു തുടങ്ങിയ കവിശ്രേഷ്ഠന്മാരെല്ലാം കേരളബ്രാഹ്മണവർഗ്ഗത്തിൽപ്പെട്ടവരാണല്ലോ. വാസുദേവഭട്ടതിരിയെ പശ്ചാൽകരിക്കുന്ന ഒരു യമകകവി അതിനു മുൻപോ പിൻപോ സംസ്കൃതസാഹിത്യത്തിലുണ്ടായിട്ടില്ല. മുകളിൽ പേരുപറഞ്ഞ ആദ്യത്തെ മൂന്നു കാവ്യങ്ങളിലും ഈരണ്ടു പാദങ്ങളിൽമാത്രമേ യമകമുള്ളു. നാലാമത്തേതായ നളോദയത്തിലാകട്ടെ, നാലു പാദങ്ങളിലും യമകദീക്ഷയുണ്ട്.

ഏകദേശം ഇതേ കാലഘട്ടത്തിൽത്തന്നെ അനവധി വ്യാഖ്യാതാക്കന്മാരും നമ്പൂരിമാരുടെ ഇടയിലുണ്ടായിട്ടുണ്ട്. കവി, ശാസ്ത്രകാരൻ, വ്യാഖ്യാതാവ് എന്നു തുടങ്ങിയ എല്ലാ നിലകളും ഒത്തിണങ്ങി, നക്ഷത്രങ്ങളുടെ ഇടയ്ക്കു ചന്ദ്രനെപ്പോലെ, അന്നു സംസ്കൃതസാഹിത്യനഭോമണ്ഡലത്തിൽ പ്രശോഭിച്ചിരുന്ന ഒരു മഹാനാണ് ശ്രീ ശങ്കരാചാര്യർ.

## അദ്ധ്യായം 4

# പ്രാചീനഗാനങ്ങൾ

ഭാഷ കുറെക്കാലം വ്യവഹാരദശയിൽ കഴിഞ്ഞുകൂടിയതിനുശേഷമാണല്ലോ സാഹിത്യപദവിയിലേയ്ക്കുയരുക. ഇതു് എല്ലാവരും സമ്മതിക്കുന്ന പരമാർത്ഥമാണു്. എന്നാൽ സാഹിത്യം ആദ്യമായി രൂപംകൊള്ളുന്നതു് ഗദ്യമായിട്ടോ പദ്യമായിട്ടോ എന്ന കാര്യത്തിൽ അഭിപ്രായവ്യത്യാസമുണ്ടു്. പദ്യമായിട്ടാണെന്നു വാദിക്കുന്നവർക്കാണു് ഭൂരിപക്ഷം. ഒരതിർത്തിയോളമേ ഇതു ശരിയാവൂ എന്തുകൊണ്ടാണെന്നു പറയാം. ഭാഷയുടെ ആരംഭം ഗദ്യരൂപത്തിലാണെന്നുള്ളതു നിസ്സംശയമാണല്ലോ. ഭാവനാസമ്പന്നരായ വല്ല വ്യക്തികളും സംഭാഷണാവസരങ്ങളിൽ ഉപയോഗിച്ചിരിക്കാനിടയുള്ള ചില വാക്കുകളോ വാചകങ്ങളോ അർത്ഥപുഷ്ടി, ശബ്ദഭംഗി, താളലയങ്ങൾ മുതലായ എന്തെങ്കിലും ചില കാരണങ്ങളാൽ ചമൽക്കാരജനകങ്ങളായി ഇതരന്മാർക്കു തോന്നുകയും, അവർ അവയെ സന്ദർഭോചിതം സ്വയം ആവർത്തിക്കാൻ ആരംഭിക്കയും ചെയ്ത കാലത്തല്ലേ വാസ്തവത്തിൽ സാഹിത്യം ജന്മമെടുത്തതു്? അനുകരണം മനുഷ്യന്റെ സഹജമായ സ്വഭാവമായതുകൊണ്ടു്, ഇത്തരത്തിലുള്ള പ്രയോഗങ്ങളുടെ സംഖ്യ ക്രമേണ വർദ്ധിച്ചുവരാൻ ഇടയായെങ്കിൽ അതിൽ അത്ഭുതപ്പെടാനില്ല. അനേകം തലമുറകളിൽക്കൂടി ആവർത്തനരൂപത്തിൽ നിലനിന്നുപോന്ന ആ പഴയ പ്രയോഗവിശേഷങ്ങളാണു് നമ്മുടെ പഴഞ്ചൊല്ലുകളും കടങ്കഥകളും. കാലാന്തരത്തിൽ പുതുമയുടെ കാൽപ്പാടുകൾ പതിയുകയും സംഖ്യയിൽ വർദ്ധിക്കുകയും ചെയ്തിട്ടുണ്ടെങ്കിലും, അവയിൽ ചിലതു് ഭാഷയുടെ പ്രാചീനതയിലേയ്ക്കുള്ള ചൂണ്ടുപലകകളായി ഇന്നും നിലനിൽക്കുന്നുണ്ടു്. അച്ചിക്കു കൊഞ്ചുപക്ഷം നായർക്കു് ഇഞ്ചിപക്ഷം, ഇക്കരെ നിൽക്കുമ്പോൾ അക്കരപ്പച്ച, അരചൻ ചത്താൽ പട തീർന്നു, ആരാനാരാണെങ്കിലേതാനാമുണ്ടു്; താൻപാതി ദൈവംപാതി—എന്നു തുടങ്ങിയ പഴമൊഴികൾ നോക്കുക. പദ്യത്തെ ഗദ്യത്തിൽനിന്നു വ്യാവർത്തിപ്പിക്കുന്ന പ്രധാനധർമ്മം താളലയങ്ങളാണെങ്കിൽ, പദ്യത്തിന്റെ പ്രാഥമികമായ പ്രാകൃതരൂപവും ഇവ്വക പ്പഴഞ്ചൊല്ലുകളിൽ മൊട്ടിട്ടുകഴിഞ്ഞു എന്നു പറയാം.

സാഹിത്യത്തിന്റെ അടുത്ത പടിയാണു് നാടൻപാട്ടുകൾ. ആനന്ദമാണല്ലോ കലകളുടെ ഉറവിടം. വിശ്രമവും ആനന്ദവും ചില മൂളിപ്പാട്ടുകൾ പാടാൻ പൂർവ്വികരെ പ്രേരിപ്പിച്ചിരിക്കാം. കേരളത്തിലെ രാജഭാഷയും നാട്ടുഭാഷയുമായിരുന്ന ചെന്തമിഴിൽ എത്രയോ നൂറ്റാണ്ടുകൾക്കു മുൻപുതന്നെ

സാഹിത്യം ഉടലെടുക്കുകയും ആ സാഹിത്യത്തിലെ ഗാനശാഖ പരിപുഷ്ടമായിത്തീരുകയും ശൈവഗാനങ്ങളുമായി കേരളീയർ ധാരാളം പരിചയപ്പെടുകയും ചെയ്തു കഴിഞ്ഞിരുന്നതിനാൽ, തമിഴ്പ്പാട്ടുകളുടെ രീതികൾക്ക് മലയാളഭാഷയുടെ ഉടുപ്പണിയിക്കേണ്ട ആവശ്യം മാത്രമേ അവശേഷിച്ചിരുന്നുള്ളു. അങ്ങനെ തമിഴ്വാക്കുകളുടെ സ്ഥാനത്ത് ഗുരുലഘുക്കളൊപ്പിച്ചുള്ള മലയാളവാക്കുകളുപയോഗിച്ചു നിർമ്മിക്കപ്പെട്ടവയായിരിക്കണം—തമിഴിന്റെ അനുകരണമായിരിക്കണം—നമ്മുടെ ആദ്യത്തെ പാട്ടുകൾ. കാർഷികജീവിതം, സാമൂഹ്യാചാരങ്ങൾ, ഇഷ്ടദേവതാസ്തുതികൾ എന്നിങ്ങനെ പല വിഷയങ്ങളെ പ്രതിപാദിക്കുന്ന അനവധി ഗാനങ്ങൾ അക്കാലത്തുണ്ടായിട്ടുണ്ട്. സൂക്ഷ്മമായി പരിശോധിച്ചാൽ പ്രാചീനഗാനങ്ങളിലധികവും ജീവിതവുമായി അടുത്ത ബന്ധം പുലർത്തിയിരുന്നുവെന്നു കാണാം. ഭാഷയിലും വേഷത്തിലും കാലത്തിനൊത്ത ചില മാറ്റങ്ങൾ വന്നുചേർന്നിട്ടുണ്ടെങ്കിലും, പ്രതിപാദ്യത്തിൽ ചൂടേറിയ ജീവിതത്തിന്റെ തെളിഞ്ഞ പാടുകൾ അണിഞ്ഞുകൊണ്ടുതന്നെയാണ് ഇന്നും അവ ജീവിക്കുന്നത്.

സംസ്കൃതത്തിൽ വലിയ പാണ്ഡിത്യമൊന്നുമില്ലാത്ത പ്രാചീന കേരളീയർ നിർമ്മിച്ച ആ ഗാനങ്ങൾ അവയുടെ തനിരൂപത്തിൽ കിട്ടിയിരുന്നെങ്കിൽ മലയാളഭാഷയുടെ അന്നത്തെ സ്വരൂപവും സ്വഭാവവും നമുക്ക് എളുപ്പത്തിൽ ഗ്രഹിക്കാമായിരുന്നു. പക്ഷേ, അക്ഷരാഭ്യാസംപോലുമില്ലാത്ത സാധാരണജനങ്ങളുടെ വായ്പ്പാഠംവഴി വളരെക്കാലം ജീവിക്കേണ്ടിവന്നതുകൊണ്ടും, ഓരോ കാലത്ത് ഓരോരുത്തർ കാലത്തിനൊത്ത പരിഷ്കാരം വരുത്തിയതുകൊണ്ടും, ജനിച്ച വേഷത്തിലല്ല അവ നമ്മുടെ കൈവശം വന്നുചേർന്നിട്ടുള്ളത്. മൂന്നുപ്രാവശ്യം 'പകർത്തുമ്പോഴേയ്ക്കും മൂലത്തെ മൂത്രമാക്കിത്തീർക്കുന്ന ഗ്രന്ഥമെഴുത്തുകാരുടെ 'കൈക്കുറ്റപ്പാടും' അക്കാര്യത്തിൽ വളരെയുണ്ടായിട്ടുണ്ട്. "ഒരു നാണയം അനേകം പ്രാവശ്യം കൈമാറ്റപ്പെടുമ്പോൾ അതിലെ മുഖരേഖകൾ തേഞ്ഞുമാഞ്ഞുപോകുന്നതുപോലെ"യാണ്, പല തലമുറകളിൽക്കൂടി ചെവിക്കുചെവിയായി പകർന്നുവരുന്ന നാടൻപാട്ടുകളുടെ സ്വരൂപത്തിലും മാറ്റം സംഭവിക്കുന്നതെന്ന് പ്രൊഫസ്സർ ക്വില്ലർകോച്ച് എന്ന പണ്ഡിതൻ രേഖപ്പെടുത്തിയിട്ടുള്ളത് വളരെ അർത്ഥവത്താണ്. ഉപമയേക്കാൾ വ്യതിരേകമായിരിക്കും ഇക്കാര്യത്തിൽ കൂടുതൽ യോജിക്കുന്നതെന്നു തോന്നുന്നു. നാണയത്തെസ്സംബന്ധിച്ച്, മുഖരേഖകൾ തേഞ്ഞുമാഞ്ഞുപോകുന്നതുകൊണ്ട് അതിന്റെ ശരിയായ രൂപം കണ്ടുപിടിക്കാൻ സാധിക്കാതെ പോകുന്നു എന്നേയുള്ളു; പാട്ടുകളുടെ കാര്യത്തിലാകട്ടെ, ഭാഷയുടെ പഴയ രൂപം മാറുക മാത്രമല്ല, പുതുമ കലരുകകൂടി ചെയ്യുന്നതുകൊണ്ട്, കാലനിർണ്ണയവിഷയത്തിലും മറ്റും പല കുഴപ്പങ്ങളും സംഭവിക്കുന്നുണ്ടല്ലോ.

പാട്ടുകളുടെ രീതി തമിഴിൽനിന്നായിരിക്കണം മലയാളികൾക്കു കിട്ടിയതെന്നു സൂചിപ്പിച്ചുവല്ലോ. ഈ അനുമാനത്തിന് ഉപോൽബലകങ്ങളായ ചില തെളിവുകൾ ചിലപ്പതികാരത്തിൽ കാണുന്നുണ്ട്. വഞ്ചികാണ്ഡത്തിന്റെ അവസാനത്തിലുള്ള പരിശിഷ്ടം ഇങ്ങനെയാണ് അവസാനിക്കുന്നത്: "കിരീടാധിപതികളായ മൂന്നു രാജാക്കന്മാരിൽ (ചോള—പാണ്ഡ്യ—ചേരന്മാർ) പടിഞ്ഞാറെദേശം വാണ് നാട്ടാരെ കോട്ടംതട്ടാതെ ശാസിച്ച് പുകഴാന്ന ചേരഭൂപാലന്മാരുടെ വംശത്തിൽ ജാതനായി......മലനാട്ടിൽ കുടികളുടെ ധനപുഷ്ടിയും ആഹാരസാധനങ്ങളുടെ സമൃദ്ധിയും വരുത്തി, വരിക്കൂത്തും കുരവക്കൂത്തും സർവ്വത്ര നടത്തിച്ച്, ധർമ്മാധർമ്മവിവേകം കലന്നും കടലിനെ പിറകോട്ടുകററിയും വാണരുളുന്ന ചെങ്കുട്ടവനു തുല്യമായ വഞ്ചികാണ്ഡം സമ്പൂർണ്ണമായി." നമുക്കു ലഭിച്ചിട്ടുള്ള പ്രാചീനഗാനസമൂഹത്തിൽപ്പെട്ട ഓലപ്പാവക്കൂത്തും മററും ചിലപ്പതികാരകർത്താവു സൂചിപ്പിക്കുന്ന കൂത്തുകളുടെ അനന്തരാവകാശികളല്ലെന്ന് എങ്ങനെയാണ് തീർത്തുപറയുക? പ്രസ്തുതനായ ചേരരാജാവ് കേരളത്തിൽപ്പെട്ട തിരുവഞ്ചിക്കുളത്താണ് വാണിരുന്നത്; ചിലപ്പതികാരകർത്താവായ ഇളംകോവടികൾ ജീവിച്ചിരുന്നതും കേരളത്തിൽതന്നെ. ആ സ്ഥിതിക്ക് വരിക്കൂത്തും കുരവക്കൂത്തും കേരളീയങ്ങളാണെന്നതു സ്പഷ്ടമല്ലേ?

പ്രാചീനഗാനങ്ങളുടെ കാലനിർണ്ണയം അസാദ്ധ്യമായിത്തീർന്നിരിക്കയാണ്. ഇതിനുള്ള കാരണങ്ങളിൽ ചിലതു മുകളിൽ സൂചിപ്പിച്ചുകഴിഞ്ഞു. അതിനേക്കാൾ പ്രാധാന്യമർഹിക്കുന്ന രണ്ടു കാരണങ്ങളാണ്, ഗാനരചയിതാക്കളുടെ ദേശഭേദവും ജാതിഭേദവും. ഈ രണ്ട് ഉപാധികൾക്ക് ഇന്നും ഭാഷയിൽ വലിയ സ്വാധീനശക്തിയുണ്ടെന്നു നമുക്കറിയാം. കേരളത്തിന്റെ തെക്കേഅററത്തും വടക്കേഅററത്തും താമസിക്കുന്ന രണ്ടു സാധാരണ വ്യക്തികൾ തമ്മിൽ നടത്തുന്ന സംഭാഷണം ഇരുകൂട്ടർക്കും ദുർഗ്രഹമല്ലാതെ വരിക അസാധാരണമല്ല. ഉച്ചാരണത്തിന്റെ നീട്ടലും കുറുക്കലും മാത്രമല്ല, ഇരുകൂട്ടരുടേയും ഭാഷകളെ തമ്മിൽ വേർപെടുത്തുന്നത്. ചില വാക്കുകൾ തന്നെ പ്രാദേശികങ്ങളെന്ന നിലയിൽ രൂഢമൂലങ്ങളായിത്തീർന്നിട്ടുണ്ട്. വൈയാകരണന്മാർ 'ദേശ്യങ്ങൾ' എന്ന പേരിൽ ഇവയ്ക്കു സാധുത്വം കല്പിച്ചിട്ടുമുണ്ട്. ഒരു ദിക്കിൽ സഭ്യമായ ഒരർത്ഥത്തിൽ പ്രചാരത്തിലിരിക്കുന്ന പദങ്ങൾ മറെറാരു ദിക്കിൽ അശ്ലീലമായ മറെറാരർത്ഥത്തിൽ പ്രചരിക്കുന്നുണ്ടെന്നുള്ളതിനും തെളിവുകൾ ഇല്ലാതില്ല. ഇതുപോലെതന്നെ ഗവേഷകന്മാരെപ്പോലും കുഴപ്പത്തിൽ ചാടിക്കുന്നതാണ് ജാതിഭേദംനിമിത്തമുണ്ടാകുന്ന ഭാഷാവ്യത്യാസവും. കുറവർ, പുലയർ തുടങ്ങി സമുദായത്തിന്റെയും വിദ്യാഭ്യാസത്തിന്റെയും താണപടികളിൽ നിൽക്കുന്ന കൂട്ടർ

നിർമ്മിച്ച ഗാനങ്ങൾ, സമകാലികങ്ങളും അഭ്യസ്തവിദ്യരായ ഉയർന്ന ജാതിക്കാർ രചിച്ചവയുമായ പാട്ടുകളെ അപേക്ഷിച്ച് ഭാഷയുടെ കാര്യത്തിൽ വളരെ വ്യത്യാസങ്ങളായി കാണപ്പെടുന്നതു് ഇതിനു തെളിവാകുന്നു. ഭാഷയുടെ സൂക്ഷ്മരൂപത്തിലും കാണാം, ഇവരെസ്സംബന്ധിച്ചിടത്തോളം ചില പ്രത്യേകതകൾ. ഇൗവക കാരണങ്ങളാൽ പഴയ പാട്ടുകളുടെ കാലം മാത്രമല്ല, പൌർവ്വാപര്യക്രമംപോലും നിർണ്ണയിക്കുക അസാദ്ധ്യമായിട്ടാണിരിക്കുന്നതു്. ഭാഷാവിഷയകമായി വളരെയൊക്കെ ഗവേഷണം നടത്തുകയും അനവധി പഴയ പാട്ടുകൾ ശേഖരിക്കുകയും ചെയ്ത മഹാകവി ഉള്ളൂർ, താൻ ഉദ്ധരിക്കുന്ന ഗാനങ്ങളെല്ലാം പ്രാചീനങ്ങളാണെന്നു തനിക്കഭിപ്രായമില്ലെന്നും, പഴയ പാട്ടുകളിൽ പല മാററങ്ങളും ഇടക്കാലത്തു വന്നുചേർന്നിട്ടുള്ളതിനാൽ, അവക ഗാനങ്ങളുടെ കാലഗണന അസാദ്ധ്യമാണെന്നും പറഞ്ഞുകൊണ്ടാണു് കേരളസാഹിത്യചരിത്രത്തിൽ നാടോടിപ്പാട്ടുകളെപ്പററി വിവരിച്ചുതുടങ്ങുന്നതു്.

പ്രാചീനഗാനങ്ങളിലെ പ്രതിപാദ്യവിഷയങ്ങളെപ്പററി സാമാന്യമായി മുകളിൽ പ്രസ്താവിച്ചിട്ടുണ്ടു്. അപ്പൻതമ്പുരാൻ വളരെ നിഷ്കൃഷ്ടമായി പരിശോധന നടത്തിയതിനുശേഷം, അവക വിഷയങ്ങളെ പന്ത്രണ്ടായി തരംതിരിച്ചിരിക്കുന്നു. (1) പുരാണം, (2) സ്തോത്രം, (3) സദാചാരം, (4) ശാസ്ത്രം, (5) വീരചരിതം, (6) ദേശചരിത്രം, (7) തൊഴിലായ്മ, (8) വിനോദം, (9) ഭൗതികം, (10) വൈഷയികം, (11) രാഷ്ട്രീയം, (12) സാമുദായികം ഇവയാണു് ആ വിഭാഗങ്ങൾ. ഇവയിൽ ഏതുതരം പാട്ടുകളാണു് ആദ്യമുണ്ടായതെന്നു നിർണ്ണയിക്കാൻ നിവൃത്തിയില്ല. എന്നാൽ, മനുഷ്യസമുദായത്തിന്റെ പ്രാഥമികവികാരങ്ങൾക്കു് ജാതി, മതം, ദേശം, വർണ്ണം മുതലായ വ്യത്യാസങ്ങൾ ബാധകമല്ലാത്തതിനാൽ, സാമാന്യബുദ്ധികൊണ്ടു ചിന്തിക്കുന്ന ഒരാൾക്കു് ഊഹിക്കാൻ കഴിയുന്നതു്, ഗാർഹികങ്ങളായ ഏതെങ്കിലും കാര്യങ്ങളെ വിഷയീകരിക്കുന്ന ഗാനങ്ങളായിരിക്കാം ആദ്യമായി രൂപമെടുത്തതെന്നാണു്. ഉദാഹരണത്തിനു താരാട്ടുതന്നെ എടുക്കുക. അന്നൊരിക്കൽ, വാത്സല്യപൂർണ്ണമായ മാതൃഹൃദയം, ഓമനപ്പൈതൽ സുഖസുഷുപ്തിയിൽ ലയിക്കുന്നതു കാണാൻ വെമ്പൽപൂണ്ടു് തൊട്ടിലാട്ടിയപ്പോൾ മൂളിയ 'താരിരാരാരോ' എന്ന നിരർത്ഥകമായ അക്ഷരാവർത്തനമായിരിക്കണം, ഇന്നത്തെ താരാട്ടുകളുടെ ആദിമരൂപം.

'എന്മകനൊറങ്ങൊറങ്ങു്—എന്റെ
കണ്മണിയൊറങ്ങൊറങ്ങു്'

എന്നിങ്ങനെ അർത്ഥയുക്തങ്ങളായ ചില വാക്കുകളിൽക്കൂടി അതു രണ്ടാമത്തെ പടിയിലേയ്ക്കു കാൽവെച്ചു. കാലക്രമത്തിൽ, 'നേരം പാതിരാവായി.

എന്നോ 'കണ്ണേ, കരയാതുറങ്ങു്' എന്നോ അതു പരിഷ്കരിക്കപ്പെട്ടിരിക്കാം. അത്രയും കഴിഞ്ഞതിനുശേഷമായിരിക്കണം താരാട്ടുകളിൽ പുരാണകഥകളും മററും കടന്നുകൂടിയതു്. ഒടുവിൽ ആ രീതി പരിഷ്കരിച്ചു പരിഷ്കരിച്ചു്,

"ഓമനത്തിങ്കൾക്കിടാവോ — നല്ല
കോമളത്താമരപ്പൂവോ?"

എന്നിങ്ങനെ അലംകൃതവും വർണ്ണശബളവുമായിത്തീർന്നു് ഉത്തമസാഹിത്യ പദവിയിലേയ്ക്കുയർന്നതു നമുക്കറിയാമല്ലോ.

പാട്ടുകൾ ആവിർഭവിച്ച കാലത്തു് അവയിലെ ഭാഷ ഗദ്യത്തിൽനിന്നു് അത്ര അധികമൊന്നും അകന്നിരിക്കാൻ ഇടയില്ല. പാട്ടിന്റെ രീതിയിൽ വാർത്തെടുത്ത ഗദ്യം എന്നേ പറയാൻ നിവൃത്തിയുള്ളു. മലയാളികളെഴുതിയ പാട്ടുകളുടെ സ്വരൂപം കുറെ അധികംകാലത്തേയ്ക്കു് ഈ രീതിയിൽത്തന്നെയായിരുന്നു. വടക്കൻപാട്ടുകളുടെ കാലത്തോളം ഈ രീതി നിലനിന്നിരുന്നു എന്നു് താഴെ ഉദ്ധരിക്കുന്ന വരികളിൽനിന്നു വ്യക്തമാകും.

"നിലയറവാതിൽക്കൽ ചെന്നുനിന്നു
താക്കോലുംകൂട്ടം എടുത്തുകൊണ്ടു്
നിലയറവാതിൽ തുറക്കുന്നുണ്ടു്
മെയ്യാഭരണപ്പെട്ടി തുറന്നുവെച്ചു്
ചമയങ്ങൾ വേഗത്തിലെടുത്തു കോമൻ
പൂക്കച്ചമാറാപ്പും അഴിക്കുന്നുണ്ടു്."

ഗാർഹികങ്ങളായ വിഷയങ്ങൾ കഴിഞ്ഞാൽ മനുഷ്യനെ ഏററവുമധികം ആകർഷിക്കുന്നതു മതമാകുന്നു. ഭാഷയിലെ പ്രാചീനഗാനങ്ങളിൽ അധികം പഴക്കം ഭദ്രകാളീപരമായ തോററങ്ങൾക്കാണെന്നു ചിലർ അഭിപ്രായപ്പെടുന്നതു് ഈ തത്വമനുസരിച്ചായിരിക്കാം. ആര്യദ്രാവിഡസങ്കരം വേരൂന്നുന്നതിനു മുൻപു് കേരളീയരുടെ ഇടയിൽ പൊതുവേയും, അതിനുശേഷം ശൂദ്രാദികളുടെ ഇടയിലും ഭദ്രകാളി, അയ്യപ്പൻ, നാഗങ്ങൾ മുതലായ ദേവതകളെപ്പററിയുള്ള വിശ്വാസമാണു് നിലനിന്നിരുന്നതു്. അതുകൊണ്ടു് മേൽപറഞ്ഞ അഭിപ്രായത്തിൽ സത്യാംശം തീരെ ഇല്ലെന്നു പറഞ്ഞുകൂടാ. പക്ഷേ, പുലയരുടെ ഇടയിൽ ഞാററുപാട്ടും, ആദിമവർഗ്ഗക്കാരായ മലയരുടെ ഇടയിൽ കാണിപ്പാട്ടും അതിനു മുൻപുതന്നെ ജന്മമെടുത്തിരിക്കാൻ പാടില്ലായ്കയില്ല.

"മാരിമഴകൾ ചൊരിഞ്ഞേ — ചെറു—
വയലുകളൊക്കെ നിറഞ്ഞേ
പൂട്ടിയൊരുക്കിപ്പറഞ്ഞേ — ചെറു—
ഞാറുകൾ കെട്ടിയെറിഞ്ഞേ

ഓമല ചെന്തില മാല—ചെറു—
കണ്ണമ്മ കാളി കറുമ്പി
ചാത്ത ചടയമാരായ—ചെറു—
മച്ചികളെല്ലാരും വന്തേ
വന്തുനിരന്തവർ നിൻറേ—കെട്ടി
ഞാറെല്ലാം കെട്ടിപ്പകത്തേ
ഒപ്പത്തിൽ നട്ടുകരേറാ—നവർ
കത്തിയുടുത്തു കുനിഞ്ചേ."

ഈ പുലയർപാട്ടിലെ ഭാഷയ്ക്കു കൂടുതൽ പഴക്കം തോന്നിക്കുന്നുണ്ട്. സംസ്കൃതപദങ്ങളുടെ—തൽഭവരൂപത്തിൽപോലും—അഭാവം പ്രത്യേകിച്ചും ശ്രദ്ധേയമാണ്.

ഇതുപോലെ പഴക്കം തോന്നിക്കുന്ന ഒന്നാണ് സർപ്പപ്പാട്ട്. ഒരുകാലത്തു് സർപ്പങ്ങളുടെ ഉപദ്രവം കേരളത്തിൽ ധാരാളം ഉണ്ടായിരുന്നിരിക്കണം. സർപ്പഭീതിയാണല്ലോ നാഗാരാധനയുടെ ഉറവിടം. സർപ്പപ്രീതിക്കായി പാട്ടുപാടുന്ന സമ്പ്രദായം പുള്ളുവർ ഒരു കുലത്തൊഴിലായി സ്വീകരിച്ചതു് ഏതു കാലംമുതൽക്കാണെന്നു നിശ്ചയമില്ല. എന്നാൽ അവർ പാടുന്ന പാട്ടുകളിൽ നല്ല പഴക്കം തോന്നിക്കുന്ന ചില വരികൾ ഉണ്ടെന്നതു പരമാർത്ഥമാണ്.

"അയ്യാ എങ്ങെങ്ങു പോകുന്നെൻ കാളസർപ്പമേ!
മുട്ടയ്ക്കു പൊരിഞ്ഞിട്ടു പോകുന്നതാണത്രെ.
അയ്യാ കാളിയമ്മയൊരു കല്ലളയില്ലല്ലൊ
ഈക്കിത്തൊള്ളായിരം മൊട്ടയിട്ടു
നാങ്കി നൂറായിരം കുഞ്ചു വിരിയുന്നു.
അയ്യോ! ഇക്കണ്ട മുട്ടയൊക്കെ വിരിഞ്ചുകണ്ടാൽ
ചെറാകൊടി ചെറുമനുഷ്യർക്കു പൊറുതിയില്ലല്ലൊ."

ചില അപപാഠങ്ങൾ ഇതിൽ കടന്നുകൂടിട്ടുണ്ടെന്നു തോന്നുന്നു. എങ്കിലും പാട്ടിന്റെ പഴക്കം നിർണ്ണയിക്കുന്ന കാര്യത്തിൽ അവ പ്രതിബന്ധമായി നിൽക്കുന്നില്ല. പ്രത്യേകം തയ്യാറാക്കിയ പന്തലിൽ പല നിറത്തിലുള്ള പൊടികളുപയോഗിച്ച് സജീവങ്ങളെന്നു തോന്നിക്കത്തക്കവിധം അത്ര തന്മയത്വത്തോടെ, കൂടിപ്പിണഞ്ഞുകിടക്കുന്ന രൂപത്തിൽ രണ്ടു സർപ്പങ്ങളെ അഭിമുഖമായി വരച്ചാണ് പുള്ളുവർ സർപ്പപ്പാട്ടു നടത്താറുള്ളതു്. ഇതിനു് 'കളമിടുക' എന്നു പേർപറയുന്നു. പാട്ടു പാടുന്നതിലും മറ്റും പുള്ളുവനെ സഹായിക്കാൻ ഒരു പുള്ളുവത്തിയും കൂടെയുണ്ടായിരിക്കും.

കണ്ണകിത്തോററവും മണിമങ്കെത്തോററവും ചിലപ്പതികാരത്തിലെ കണ്ണകിയുടെ അപദാനത്തെ വർണ്ണിക്കുന്ന രണ്ടു ഗാനങ്ങളാകുന്നു. ചേരൻ ചെങ്കുട്ടവൻെറ കാലത്തുതന്നെ ദിവ്യയായിത്തീൎന്നുകഴിഞ്ഞിരുന്ന ആ 'പത്തിനിക്കടവു'ളിനെപ്പററി അന്നുമുതൽക്കേ ആരാധനാരൂപത്തിലുള്ള ഗാനങ്ങൾ ആവിർഭവിച്ചിരിക്കാൻ ഇടയുണ്ടു്. അതൊക്കെ തമിഴിലായിരുന്നു എന്നേയുള്ളു. നമുക്കു കിട്ടിയിട്ടുള്ള ഗാനങ്ങൾ അത്ര പ്രാചീനങ്ങളാണെന്നു പറയാൻ നിവൃത്തിയില്ല. 'മണിമങ്കെത്തോററ'ത്തിലെ ഏതാനും വരികൾ ഇവിടെ ഉദ്ധരിക്കാം.

"മാളികമുകളിൽ കേറുന്നല്ലോ
പടപൊരുതാമ്മുടെ പാണ്ടിമന്നൻ
കൂടെക്കേറി വെട്ടുന്നല്ലോ
ലോകം വാഴും പകവതിയോ
ഇഞ്ചപ്പെട്ടേൽ ചാടുന്നല്ലോ
പടപൊരുതാമ്മുടെ പാണ്ടിമന്നൻ
കൂടെച്ചാടി വെട്ടുന്നല്ലോ
ലോകം വാഴും പകവതിയോ."

ഈ ഗാനം മുൻപുദ്ധരിച്ച ഗാനങ്ങളേക്കാൾ അൽപംകൂടി നവീനവും പരിഷ്കൃതവുമാണെന്നു തോന്നുന്നു.

ബ്രാഹ്മണരായ കേരളീയരുടെ ഇടയിൽ ഇത്തരം പ്രാകൃതഗാനങ്ങൾ ആവിർഭവിച്ച കാലത്തോ അതിനടുത്ത കാലത്തോ നമ്പൂരിമാരുടെ വകയായും ആ സാഹിത്യശാഖയ്ക്കു ചില സംഭാവനകൾ ലഭിക്കാതിരുന്നില്ല. സംഘക്കളിയിൽ കൊട്ടിച്ചുകൊംപൂകൽ, നാറുപാദം, കയ്മളുടെ വരവു്, പാന മുതലായ ഭാഗങ്ങളിൽ ചില ഭാഷാഗാനങ്ങൾ പാടേണ്ടതായുണ്ടു്. പാനയിൽനിന്നു ചില വരികളുദ്ധരിക്കാം. സദ്യ കഴിഞ്ഞു് വഞ്ചിപ്പാട്ടു പാടിക്കൊണ്ടു് നെടുമ്പുരയിലെത്തി ചാത്തിരനമ്പൂരിമാർ കെട്ടിയുടുത്തിരുന്നു് കേളികൊട്ടിത്തീൎന്നാൽ ഏതെങ്കിലും രാഗം പാടി മേളം കൊട്ടും. അതാണു് പാന.

"ഗണപതിഭഗവാനേ, നമ്മ ഞാനൊന്നിരപ്പൻ
തുണപെട ശിവപുത്തിരാ തൂയ പാച്ചോറു തന്നോൻ
പണമുടയരവുതന്മേൽ പള്ളികൊള്ളുന്ന മായോൻ
ഇണയടി തൊഴുതിരന്നേനനിമ്പമായ് നിൽക്കെനിക്കു്."

സംസ്കൃതപദങ്ങളും ദ്രാവിഡശബ്ദങ്ങളും ഇടകലൎത്തി പ്രയോഗിച്ചിട്ടുള്ള സമ്പ്രദായം നോക്കുക. തത്ഭവരൂപത്തിലും തത്സമരൂപത്തിലുമുള്ള

സംസ്കൃതപദങ്ങൾ ഇതിൽ കാണാം. തന്തേൻ, ഇരന്തേൻ എന്ന ക്രിയാപദങ്ങളിൽ തമിഴ്രീതിയനുസരിച്ച പുരുഷപ്രത്യയം ചേർത്തിട്ടുള്ളതും ശ്രദ്ധേയമാണ്.

കാലം മുന്നോട്ടു കടന്നപ്പോൾ കേരളീയർ ആര്യന്മാരുടെ പുരാണേതിഹാസാദികളിൽ പരിചയം നേടിത്തുടങ്ങി. അതോടുകൂടി അവർ പുരാണകഥകളിൽ കൈവെച്ചു എന്നുമാത്രമല്ല, വിഷ്ണു, ശിവൻ, ഗണപതി, സുബ്രഹ്മണ്യൻ മുതലായ ആര്യദേവതകളെ അംഗീകരിക്കയും ചെയ്തു. പിൽക്കാലത്തുണ്ടായ പല പാട്ടുകളിലും ഈ പുത്തൻവിശ്വാസത്തിന്റെ അതിപ്രസരം നിഴലിച്ചുകാണാം. ഭാരതംപാട്ടും മററും ആ കാലത്തുണ്ടായതായിരിക്കണം. അതെങ്ങനെയായാലും, ആ പാട്ടെഴുതിയ കാലത്ത് അതിന്റെ കർത്താവിന് മഹാഭാരതകഥ ശരിക്കു ദഹിച്ചുകഴിഞ്ഞിരുന്നില്ലെന്നുള്ളത് ഒരു പരമാർത്ഥം മാത്രമാണ്. ദുര്യോധനൻ ഒരു കുറവനെക്കൊണ്ട് ചില ആഭിചാരകർമ്മങ്ങൾ ചെയ്യിച്ച് പാണ്ഡവന്മാരെ ദ്രോഹിക്കുന്നതും, പാണ്ഡവപക്ഷപാതിയായ ആ കുറവന്റെ ഭാര്യ ചില പ്രതിക്രിയകൾ നടത്തി പാണ്ഡവന്മാരെ ആപത്തിൽനിന്നു രക്ഷിക്കുന്നതുമായ 'നിഴൽക്കുത്ത്'കഥ ഈ പാട്ടിന്റെ ഒരംശമത്രെ. അബദ്ധജടിലമായ രീതിയിലാണ് കഥാപ്രതിപാദനം. കാന്തകാരിയാണ് കുരുനാട്ടിലെ രാജ്ഞി. കുഞ്ചുതേവി കുരുനാട്ടിലെ രാജ്ഞിയും. പാണ്ഡവന്മാരിൽ ഏററവും ഇളയതു് കുഞ്ചുപീമനത്രെ. കൗരവന്മാർ, തൊണ്ണൂററിഒൻപതുപേരേയുള്ളു. അവരൊക്കെ 'തുരിയോതനരാ'ണെന്താനും. സൗഗന്ധികാഹരണത്തിനു പുറപ്പെട്ട ഭീമനെ മാർഗ്ഗമദ്ധ്യേ തടുക്കുന്നത് ഹനുമാനല്ല, ഒരു നാഗത്താനാണ്‌--ഇങ്ങനെ പലതും. നോക്കുക.

"കുരുനാട്ടിലമ്മ കാന്തകാരി
കുരുനാട്ടിലമ്മ കുഞ്ചുതേവി
കുഞ്ചുതേവി പെററ മക്കളെച്ചൊല്ലാം
അഞ്ചും മുടിവെച്ച പാണ്ടവന്മാര്
കാന്തകാരി പെററ മക്കളെച്ചൊല്ലാം
തൊണ്ണൂററൊൻപതല്ലോ തുരിയോതനര്."

ദുര്യോധനൻ തുരിയോതനരാകുന്നത് വളരെ പ്രയാസമുള്ള കാര്യമല്ല. പക്ഷേ, ഗാന്ധാരി കാന്തകാരിയാകുന്നതും, കുന്തി കുഞ്ചുതേവിയാകുന്നതും അത്രതന്നെ എളുപ്പമല്ല.

കളമ്പാട്ട്, ഓലപ്പാവക്കൂത്ത്, ഏഴാമത്തുകളി, പൂരക്കളിപ്പാട്ട്, കല്യാണപ്പാട്ട്, ഭദ്രകാളിപ്പാട്ട്, കണ്ണകിത്തോററം, പാനത്തോററം, ശാസ്താംപാട്ട്, വാവർസാമിപ്പാട്ട് എന്നുതുടങ്ങി ആരാധനാപ്രധാനങ്ങളും മുന്നാൻപാട്ട്,

മലയർപാട്ടു്, വേലർപാട്ടു്, കുറവർപാട്ടു്, പാണർപാട്ടു് എന്നുതുടങ്ങി സമുദായപ്രാതിനിധ്യത്തെക്കൂടി സൂചിപ്പിക്കുന്നവയുമായി എണ്ണമറ്റ പാട്ടുകൾ കേരളത്തിൽ വേറെയുമുണ്ടു്. ക്രിസ്ത്യാനികളുടെ വക പള്ളിപ്പാട്ടുകളും കല്യാണപ്പാട്ടുകളും മുസ്ലിംസമുദായത്തിന്റെ വക പലതരത്തിലുള്ള മാപ്പിളപ്പാട്ടുകളും ശ്രദ്ധാർഹങ്ങളായി ഇതിനു പുറമേ വേറെയും കിടക്കുന്നു.

ഇഷ്ടദേവതാസ്തുതിരൂപങ്ങളായ ഗാനങ്ങളെത്തുടർന്ന് വീരാരാധനാരൂപത്തിലുള്ള ഗാഥകൾ ആവിർഭവിച്ചു. സമുദായത്തേയോ രാജ്യത്തേയോ ഏതെങ്കിലും ആപത്തിൽനിന്നു രക്ഷിച്ച — അസാധാരണമായ വീര്യപരാക്രമങ്ങൾ പ്രദർശിപ്പിച്ച — വ്യക്തികളുടെ അപദാനങ്ങളാണു് ഇത്തരം വീരഗാഥകളിലെ പ്രതിപാദ്യം. ദേവതകൾക്കു പകരം വീരപുരുഷന്മാരായി ആരാധനാകേന്ദ്രം. കിട്ടിയിടത്തോളം വീരഗാഥകൾക്കു് അത്ര അധികം പഴക്കം കാണുന്നില്ല. ഇടപ്പള്ളിക്കാരനും പരാക്രമശാലിയുമായ അതിയാമ്പിള്ള എന്ന ഒരു പുലയന്റെ അപദാനങ്ങളെ പ്രകീർത്തിക്കുന്ന വീരഗാഥയാണു് അവയിലൊന്നു്. അമ്പലപ്പുഴ മാമലശ്ശേരി രാമച്ചപ്പണിക്കരുടെ ശിഷ്യനും അതിധീരനും അഭ്യാസിയുമായ ഇടനാടൻ എന്ന പുലയയുവാവിനെപ്പറ്റിയുള്ള 'ഇടനാടൻപാട്ടാ'ണു് മറ്റൊന്നു്. ഇടനാടൻ ഒരിക്കൽ തമ്പുരാനെ കാണാൻ പുറപ്പെട്ടതും കോട്ടവാതില്ക്കൽ നിന്നിരുന്ന കാവൽക്കാരനയാളെ തടുത്തതും വാതിൽ ചവിട്ടിപ്പൊളിച്ചു് ആ പരാക്രമി കോട്ടയ്ക്കുള്ളിൽ പ്രവേശിച്ചതും മറ്റുമാണു് പാട്ടിലെ ഇതിവൃത്തം. മാതൃക കാണിക്കാനായി ഏതാനും വരികൾ താഴെ ഉദ്ധരിക്കുന്നു.

"കുന്നിക്കുരുവൊത്ത കണ്ണും തികട്ടി
നെഞ്ചത്തെ രോമങ്ങൾ തത്തിച്ചുകൊണ്ടു്,
കാലിക്കരിന്തുട തുള്ളിച്ചുംകൊണ്ടു്
എലിവാലൻ പുലിമീശ വലിച്ചുനിരത്തി,
മൂന്നു ചുവടു പുറകോട്ടു മാറി,
നാലാം ചവിട്ടാൽ തൊഴിയും കൊടുത്തു.
വെടിപോലെ മുഴങ്ങിക്കതകും തെറിച്ചു
കോട്ടയ്ക്കകത്തവൻ കേറുകയോ ചെയ്തു."

ആരോമൽച്ചേകവർ, ഉണ്ണിയാർച്ച, ആരോമുണ്ണി, ഒതേനൻ, തച്ചോളിച്ചന്തു, പാലാട്ടു കോമപ്പൻ മുതലായ വീരരെ പുകഴ്ത്തുന്ന വടക്കൻപാട്ടുകളും കന്നടിയൻപോരു്, ഉലകുടെപെരുമാൾപാട്ടു്, അഞ്ചുതമ്പുരാൻപാട്ടു്, ഇരവിക്കുട്ടിപ്പിള്ളപ്പോരു് തുടങ്ങിയ തെക്കൻപാട്ടുകളും മലയാളഭാഷയിലെ വീരഗാഥകളുടെ കൂട്ടത്തിൽ സർവ്വോപരി പ്രാധാന്യം അർഹിക്കുന്നവയാകുന്നു.

ശരിക്കു കാലനിർണ്ണയം ചെയ്ത് ഗാനങ്ങളെ വെവ്വേറെ അതിർത്തിക്കുത്തു മാററിനിർത്തുക അസാദ്ധ്യമായതുകൊണ്ടാണ്, ഈ അദ്ധ്യായത്തിന് 'പ്രാചീനഗാനങ്ങൾ' എന്നു നാമകരണം ചെയ്യാമെന്നു വെച്ചത്. ഇരവിക്കുട്ടിപ്പിള്ളപ്പോര് മുതലായ ചില കൃതികളുടെ കാലനിർണ്ണയം സാദ്ധ്യമാണെങ്കിലും,* കവിതാഗുണംകൊണ്ടു പ്രത്യേകമായി തരംതിരിക്കത്തക്ക ഒരു നില അവയ്ക്കില്ലാത്തതിനാൽ, ആവക പാട്ടുകളും ഈ അദ്ധ്യായത്തിൽ ഉൾപ്പെടുത്തി എന്നുമാത്രം. സംക്ഷിപ്തമായ ഒരു സാഹിത്യചരിത്രത്തിൽ 'അതിവിസ്തരം' അനുചിതമായിത്തീരുമല്ലോ.

## അദ്ധ്യായം ൫

# പാട്ടും മണിപ്രവാളവും

## പാട്ട്

മുന്നദ്ധ്യായത്തിൽ സൂചിപ്പിച്ചതുപോലെ അപൂർവ്വം ചില നാടോടിപ്പാട്ടുകൾ ഇവിടെ ഉണ്ടായി എങ്കിലും അവയ്ക്കു സാഹിത്യപദവിയിലേയ്ക്ക് ഉയരാൻ കഴിഞ്ഞില്ല. എ. ഡി. പന്ത്രണ്ടാംശതകത്തിന്റെ ആരംഭത്തോടുകൂടിയാണ് മലയാളത്തിൽ ആദ്യമായി സാഹിത്യകൃതികൾ ആവിർഭവിക്കാൻ തുടങ്ങിയത്. കിട്ടിയിടത്തോളം തെളിവുകൾവെച്ചു നോക്കുകയാണെങ്കിൽ, പഴയ പാട്ടുകളാണ് നമ്മുടെ സാഹിത്യത്തിന്റെ പ്രാരംഭരൂപം. "ദ്രമിഡസംഘാതാക്ഷരനിബദ്ധമെതുകാമോനവൃത്തവിശേഷയുക്തം പാട്ട്" എന്ന ലീലാതിലകത്തിലെ നിർവ്വചനമനുസരിച്ചുള്ള ഗാനാത്മകപദ്യങ്ങളെയാണ് ഇവിടെ 'പാട്ട്' എന്ന വാക്കുകൊണ്ടു വിവക്ഷിച്ചിട്ടുള്ളത്. തമിഴിലെ അക്ഷരങ്ങൾകൊണ്ടെഴുതാവുന്ന വാക്കുകൾമാത്രം അടങ്ങിയതും എതുക, മോന, വൃത്തവിശേഷം ഇവയോടുകൂടിയതുമാണ് പാട്ട് എന്നാണ് മേലുദ്ധരിച്ച 'സൂത്ര'ത്തിന്റെ അർത്ഥം. രണ്ടു പാദങ്ങളിലും രണ്ടാമത്തെ അക്ഷരം ഒരുപോലെ ഇരിക്കുന്ന സമ്പ്രദായമാണ് എതുക; ഇതിനു പാദാദ്യപ്രാസമെന്നും പേരുണ്ട്. പാദാദ്യങ്ങളിലെ ആദ്യത്തെ അക്ഷരങ്ങൾക്കു യോജിപ്പുവരുന്നത്

---

* കൊല്ലവർഷം ഒൻപതാം നൂററാണ്ടിന്റെ പൂർവ്വാർദ്ധത്തിൽ തിരുവിതാംകൂറിൽ നടന്ന ചില ചരിത്രസംഭവങ്ങളാണ് ഇരവിക്കുട്ടിപ്പിള്ളപ്പോരിലെ പ്രതിപാദ്യം.

മോന. വസന്തതിലകം മുതലായ സംസ്കൃതവൃത്തങ്ങളിൽനിന്നു ഭിന്നമായ ഛന്ദോബന്ധമാണ് വൃത്തവിശേഷം. ഇവയിൽ എതുകയും മോനയും തമിഴിൽനിന്നു കടമെടുത്തതത്രെ. "ഇരണ്ടാമെഴുത്തൊൻറിയെയെവതെ യെതുകൈ" എന്ന് എതുകയ്ക്കും, "മുതലെഴുത്തൊൻറി മുടിവതു മോനൈ" എന്നു മോനയ്ക്കും, 'യാപ്പരുങ്കലം' എന്ന തമിഴ്‌വൃത്തശാസ്ത്രത്തിൽ ലക്ഷണം കല്പിച്ചിട്ടുണ്ട്. "നല്ല ചിശ്ലോകം പദ്യം ചില ചില വൃത്തവിശേഷം കഥചനഭാഗേ" എന്ന് ബാണയുദ്ധം ചമ്പുവിൽ പ്രയോഗിച്ചുകാണുന്നതിൽനിന്ന്, സംസ്കൃതത്തിലെ ഛന്ദശ്ശാസ്ത്രത്തിൽ വിധിച്ചിട്ടില്ലാത്ത വൃത്തങ്ങളെ 'വൃത്തവിശേഷം' എന്ന ശബ്ദംകൊണ്ടാണ് അടുത്തകാലംവരെ നിർദ്ദേശിച്ചിരുന്നത് എന്നു തെളിയുന്നുണ്ടല്ലോ.

തിരുവനന്തപുരം ശ്രീപത്മനാഭസ്വാമിയെ സ്തുതിക്കുന്നതും 'തരതലന്താനളവോ' എന്നാരംഭിക്കുന്നതുമായ ഒരു ഗാനമാണ് പാട്ടിനുദാഹരണമായി ലീലാതിലകത്തിൽ ഉദ്ധരിച്ചിട്ടുള്ളത്. ഈ ഗാനം ഒരു മുക്തകമാകാം; അഥവാ അക്കാലത്തുണ്ടായ വല്ല കൃതിയിലേയും പ്രാരംഭപദ്യമാണെന്നും വരാം. രണ്ടാമത്തെ പക്ഷമാണ് വാസ്തവമെങ്കിൽ ആ കൃതി ഇനി കണ്ടുകിട്ടേണ്ടതായിട്ടാണിരിക്കുന്നത്. മണിപ്രവാളത്തിനു ലക്ഷണം കല്പിക്കുന്നതിനുവേണ്ടി നിർമ്മിച്ചതാണ് 'ലീലാതിലകം.' പ്രാസംഗികമായി ഗ്രന്ഥകർത്താവു പാട്ടിനെ സ്മരിക്കുന്നു എന്നുമാത്രമേയുള്ളു. അതുകൊണ്ട് പാട്ടിനു കൂടുതൽ ഉദാഹരണങ്ങൾ ആ കൃതിയിൽ ഉദ്ധരിച്ചിട്ടില്ല. എങ്കിലും പാട്ടിനു ലക്ഷണം കല്പിക്കുകയും അതിനെ വിസ്തരിച്ചു നിരൂപിക്കുകയും ചെയ്തിട്ടുള്ള സ്ഥിതിക്ക്, അന്ന് അത്തരത്തിലുള്ള പാട്ടുകൾ ധാരാളം ഉണ്ടായിക്കഴിഞ്ഞിരുന്നിരിക്കണം എന്നു നമുക്കു ന്യായമായി ഊഹിക്കാം. പക്ഷേ, അതൊന്നും നമുക്കു കിട്ടിക്കഴിഞ്ഞിട്ടില്ല. എ. ഡി. പന്ത്രണ്ടാംശതകത്തിന്റെ അവസാനകാലത്തോടടുത്തുണ്ടായതാണെന്നു വിശ്വസിക്കപ്പെടുന്ന 'രാമചരിത'മാണ് പാട്ടിന് ഉദാഹരണമായി ചൂണ്ടിക്കാണിക്കാവുന്നതും നമുക്കു കിട്ടിയിട്ടുള്ള ആദ്യത്തെ കൃതി.

## രാമചരിതം

കാനനങ്കളിലരൻ കളിറുമായ് കരിണിയായ്
കാർനെടുങ്കണ്ണുമ തമ്മിൽ വിളയാടിനടന്ന–
ന്നാനനം വടിവുള്ളാനവടിവായവതരി–
ത്താതിയേ! നല്ല വിനായകനെന്മൊരമലനോ!

ഞാനിതൊന്നു തുനിയുന്നതിനെൻ മാനതമെന്നും
നാളതാർതന്നിൽ നിരന്തരമിരുന്തരുൾം തെളി—
ന്തുനമററിവെനിക്കു വന്നുതിക്കുംവണ്ണമേ—
യുഴിദയഴിനും നിറന്ത മൗഞാനപൊരുളേ!

രാമചരിതത്തിലെ ആദ്യത്തെ പദ്യമാണിതു്. ലീലാതിലകത്തിൽ പാട്ടിന്റെ പറഞ്ഞ ലക്ഷണങ്ങളെല്ലാം ഇതിൽ പൂർണ്ണമായി യോജിക്കുന്നുണ്ടു്. ആദി, മാനസം, ഉദിക്ക മുതലായ സംസ്കൃതശബ്ദങ്ങളെ 'ദ്രമിഡസംഘാതാക്ഷരനിബദ്ധ'മാക്കാൻവേണ്ടി ആതി, മാനതം, ഉതിക്ക എന്നും മാറും രൂപാന്തരപ്പെടുത്തിട്ടുള്ളതു നോക്കുക. ലീലാതിലകത്തിൽ പറഞ്ഞിട്ടുള്ള ലക്ഷണത്തിനു പുറമേ, 'അന്താദിപ്രാസം' എന്ന ഒരു പ്രത്യേകതകൂടി രാമചരിതത്തിൽ കാണുന്നുണ്ടു്. ഒരു പാട്ടിന്റെ അവസാനത്തിലുള്ള ഏതെങ്കിലും ഒരു പദം കൊണ്ടു് അടുത്ത പാട്ടാരംഭിക്കുന്നതാണു് 'അന്താദിപ്രാസം.' ആദ്യത്തെ പാട്ടു് 'ഞാനപൊരുളേ' എന്നാണല്ലോ അവസാനിക്കുന്നതു്. രണ്ടാമത്തെ പാട്ടാരംഭിക്കുന്നതു് 'ഞാനമെങ്കൽ വിളയിച്ചു' എന്നിങ്ങനെയാണു്. തമിഴിലെ 'അന്താദി' എന്ന ഇനത്തിലുള്ള ലഘുസ്തോത്രങ്ങളിൽനിന്നായിരിക്കാം രാമചരിതകർത്താവു് ഈ സമ്പ്രദായം സ്വീകരിച്ചതു്.

യുദ്ധകാണ്ഡത്തിലെ കഥ മാത്രമേ രാമചരിതത്തിൽ വിവരിക്കുന്നുള്ളൂ. 'ഇരാമചരിതത്തിലൊരു തെല്ലുഴിയിൽ ചെറിയവക്കറിയുമാറുരചെയ്‌വാനാണു്' താനുദ്ദേശിക്കുന്നതെന്നു് കവി ഗ്രന്ഥാരംഭത്തിൽ, സ്പഷ്ടമാക്കീട്ടുണ്ടു്. പ്രസ്തുത കൃതി വായിച്ചാൽ 'ഇകലിൽ വെൻറി വിളയും' എന്ന ഗ്രന്ഥാവസാനത്തിൽ കവി പറയുന്ന ഈ ഫലശ്രുതിയെ അടിസ്ഥാനപ്പെടുത്തി തിരുവിതാംകൂറിലെ സൈന്യവ്യൂഹത്തിന്റെ ആവശ്യത്തിലേയ്ക്കായിട്ടാണു് പ്രസ്തുതകൃതി നിർമ്മിക്കപ്പെട്ടതെന്നു് ചിലർ ഊഹിക്കുന്നു. ഗ്രന്ഥകർത്താവാരാണെന്നു് ഇനിയും തെളിഞ്ഞുകഴിഞ്ഞിട്ടില്ല; എങ്കിലും "ആതിദേവനിലമിഴ്ന്ത മനകാമ്പുടയ ചീരാമനൻപിനൊടിയമ്പിന തമിഴ്ക്കവി വല്ലോർ" എന്ന ഗ്രന്ഥാവസാനത്തിലെ പദ്യത്തിൽനിന്നു് അതു് ഒരു 'ചീരാമ'നാണെന്നു വ്യക്തമാകുന്നുണ്ടു്. ശ്രീരാമന്റെ തത്ഭവരൂപമാണു് ചീരാമൻ. പേരിനോടു ഘടിപ്പിച്ചിട്ടുള്ള 'ശ്രീ'ശബ്ദം, ഗ്രന്ഥത്തിന്റെ ആരംഭത്തിലും അവസാനത്തിലും കാണുന്ന 'പോകിപോകശയന' എന്ന പദപ്രയോഗം, 'ഇകലിൽ വെൻറി വിളയും' എന്ന ഫലശ്രുതി, ഇവയെല്ലാം കൂട്ടിച്ചേർത്താലോചിച്ചാൽ, കവി ഒരു വേണാട്ടുരാജാവായിരിക്കാനിടയുണ്ടെന്നും, അതു് ഏ. ഡി. 1195 മുതൽ 1208 വരെ വേണാടു ഭരിച്ച മണികണ്ഠബിരുദാലംകൃതനായ ശ്രീ വീരരാമവർമ്മയായിരിക്കണമെന്നും മഹാകവി ഉള്ളൂർ അഭിപ്രായപ്പെ

ടുന്നു. തക്കതായ തെളിവുകളോ യുക്തികളോ കാണിച്ച് ഈ അഭിപ്രായത്തെ ഇതേവരെ ആരും എതിർത്തുകണ്ടിട്ടില്ല.

മലയാളവും തമിഴും ചേർന്ന മിശ്രഭാഷാരീതിയാണ് രാമചരിതത്തിലേതു്. 'ദ്രമിഡസംഘാതാക്ഷരനിബദ്ധതം' പരിപാലിക്കണമെങ്കിൽ, തമിഴുമായി കൂടുതൽ അടുക്കാതെ നിവൃത്തിയില്ലല്ലോ. തമിഴ്ഭാഷയുടെ ഈ അതിപ്രസരം, രാമചരിതം ഒരു തമിഴ്ഭാഷാകൃതിയാണെന്നുള്ള അഭിപ്രായത്തിനുപോലും വഴി തെളിയിച്ചു. "ഇതു് (രാമചരിതം) തമിഴ്കാവ്യമോ മലയാളകാവ്യമോ എന്നു തീർച്ചപ്പെടുത്തുവാൻ നിവൃത്തിയില്ല. ചില പ്രയോഗങ്ങൾ മലയാളത്തെ അനുസരിക്കുന്നതുകൊണ്ടും ഉത്പത്തിസ്ഥാനം കേരളമായതുകൊണ്ടും മലയാളകാവ്യമെന്നു പറയാമെങ്കിലും, സൂക്ഷ്മമായി പരിശോധിച്ചാൽ ഇതിലെ ഭാഷ തമിഴാണെന്നു് എളുപ്പം ബോധപ്പെടുന്നതാണ്" എന്ന് ടി. എ. ഗോപീനാഥറാവു ചെന്തമിഴ്മാസികയിലെഴുതിയ ഒരു ലേഖനത്തിൽ പറയുന്നു. ഈ അഭിപ്രായത്തെ അനുകൂലിക്കുന്നവരായി വേറെയും ചിലരുണ്ട്. എന്നാൽ, തമിഴ്ഭാഷയിൽ പ്രയോഗിക്കാത്ത പല മലയാളപദങ്ങളും രാമചരിതത്തിലുണ്ടെന്നു് ഗോപീനാഥറാവുതന്നെ സമ്മതിക്കുന്നു. വിവാദവിഷയമായ കൃതിയിൽ മലയാളികൾക്കുള്ള ഉടമസ്ഥാവകാശത്തിന് ഇതു് ഒരു തെളിവായി സ്വീകരിച്ചുകൂടേ?

മലയാളത്തിലെ സാഹിത്യഭാഷ തമിഴിൽനിന്നു പിരിഞ്ഞു സ്വതന്ത്രമായിത്തുടങ്ങിയ കാലത്തുണ്ടായ ഒരു കൃതിയാണ് രാമചരിതമെന്നും, അതു മലയാളത്തിന്റെ ഒരു അമൂല്യനിധിയാണെന്നും ഉള്ളൂർ അഭിപ്രായപ്പെടുന്നു. രാമചരിതത്തിലെ ഭാഷയിൽ തമിഴിന്റേയും മലയാളത്തിന്റേയും പദങ്ങൾ മാത്രമല്ല വ്യാകരണവ്യവസ്ഥകളും കലർത്തിയിരിക്കുന്നതായി കാണുന്നതിനാൽ സ്വാഭാവികമിശ്രഭാഷയായിട്ടല്ല, കൃത്രിമമിശ്രഭാഷയായിട്ടാണ് അതിനെ ഗണിക്കേണ്ടതെന്നാണ് ഡാക്ടർ കെ. എം. ജോർജ്ജ് പറയുന്നതു്. ഇതിൽ ഏതഭിപ്രായമാണ് ശരിയായിട്ടുള്ളതെന്നു ചുരുങ്ങിയ വാക്കുകളിൽ പറഞ്ഞുതീർക്കുക സാദ്ധ്യമല്ല. ഈ പറഞ്ഞ മൂന്നുകൂട്ടരും ഒരു കാര്യത്തിൽ യോജിക്കുന്നുണ്ട്. രാമചരിതത്തിൽ തമിഴ്ഭാഷയുടെ സ്വാധീനം ധാരാളമുണ്ടെന്നുള്ളതാണ് ആ കാര്യം. മലയാളത്തിൽ സാഹിത്യകൃതികൾ ഉണ്ടായിത്തുടങ്ങിയതു് പന്ത്രണ്ടാംനൂററാണ്ടിൽ മാത്രമാണെന്നു മി: ജോർജ്ജ് മറെറാരിടത്തു സമ്മതിക്കുന്നുണ്ട്. പിന്നെ വാദവിഷയമായി ശേഷിക്കുന്നതു് രാമചരിതത്തിലെ ഭാഷാമിശ്രണം സ്വാഭാവികമോ കൃത്രിമമോ എന്നുള്ള പ്രശ്നം മാത്രമാണ്. അതു ഭാഷാശാസ്ത്രപിപഠിഷുക്കൾക്കു വിട്ടുകൊടുത്തു്, രാമചരിതം മലയാളത്തിന്റെ പ്രാരംഭഘട്ടത്തിലുണ്ടായ ഒരു സാഹിത്യകൃതിയാണെന്നു മാത്രം മനസ്സിലാക്കി നമുക്കു മുന്നോട്ടു പോകാം

## കണ്ണശ്ശകൃതികൾ

രാമചരിതത്തിനുശേഷം കുറെക്കാലത്തേയ്ക്കു പാട്ടിനെസ്സംബന്ധിച്ചു വലിയ ഒരു വിടവാണനുഭവപ്പെടുന്നതു്. പതിന്നാലാംശതകത്തിന്റെ ഉത്തരാർദ്ധത്തിനും പതിനഞ്ചാംശതകത്തിന്റെ പൂർവ്വാർദ്ധത്തിനുമിടയ്ക്കു് ജീവിച്ചിരുന്ന കണ്ണശ്ശപ്പണിക്കർമാരുടെ കൃതികളാണു് പിന്നീടു നമുക്കു ലഭിച്ചിട്ടുള്ള പ്രധാനപ്പെട്ട പാട്ടുകൾ. ഭഗവദ്ഗീത, ഭാരതമാല, രാമായണം, ഭാരതം, ഭാഗവതം, ശിവരാത്രിമാഹാത്മ്യം എന്നിവയാണു് കണ്ണശ്ശകൃതികളിൽ പ്രാധാന്യമർഹിക്കുന്നവ. ഒരേ കുടുംബത്തിൽപ്പെട്ട മൂന്നംഗങ്ങളുടെ വകയാണു് ഈ കൃതികൾ. മാധവപ്പണിക്കർ, ശങ്കരപ്പണിക്കർ, രാമപ്പണിക്കർ ഇവരായിരുന്നു അവരുടെ നാമധേയങ്ങൾ. തിരുവല്ലാത്താലൂക്കിൽപ്പെട്ട നിരണമാണു് ജന്മദേശം. രാമപ്പണിക്കരുടെ മാതാമഹനും ഉഭയകവീശ്വരനായ കണ്ണശ്ശൻ എന്ന പൂർവ്വികനിൽനിന്നാണു് കുടുംബസംജ്ഞ ആവിർഭവിച്ചതെന്നു വിശ്വസിക്കപ്പെടുന്നു.

കൃതികളുടെ എണ്ണംകൊണ്ടു മാത്രമല്ല, കവിതയുടെ ഗുണംകൊണ്ടു നോക്കിയാലും രാമപ്പണിക്കരാണു് പ്രമുഖൻ. രാമായണം, ഭാരതം, ഭാഗവതം, ശിവരാത്രിമാഹാത്മ്യം ഇവ ആ കവിയുടെ കൃതികളാകുന്നു. അദ്ദേഹത്തിന്റെ രാമായണം — കണ്ണശ്ശരാമായണം — മലയാളഭാഷയിലെ എണ്ണപ്പെട്ട കൃതികളിൽ ഒന്നായിട്ടാണു് കണക്കാക്കപ്പെടുന്നതു്. മൂലകൃതിയായ വാല്മീകിരാമായണത്തെ സന്ദർഭംപോലെ വമത്കരിച്ചു പ്രയോഗിക്കുന്നതിനുള്ള കഴിവു രാമപ്പണിക്കർക്കുണ്ടായിരുന്നു.

'ഇടിവെട്ടീടുംവണ്ണം വിൽമുറിഞ്ഞൊച്ച കേട്ടു
നടുങ്ങി രാജാക്കന്മാരുരഗങ്ങളെപ്പോലെ
മൈഥിലി മയിൽപ്പേടപോലെ സന്തോഷം പൂണ്ടാൾ'

എന്നു് പിൽക്കാലത്തു് അദ്ധ്യാത്മരാമായണം കിളിപ്പാട്ടിൽ എഴുതിയ എഴുത്തച്ഛനു് അക്കാര്യത്തിൽ മാർഗ്ഗദർശനം ചെയ്തതു്,

'നരപാലകർ ചിലരതിനു വിറച്ചാർ
നലമുട ജാനകി സന്തോഷിച്ചാൾ
അരവാദികൾ ഭയമീടുമിടിദ്ധ്വനിയാൽ
മയിലാനന്ദിപ്പതുപോലെ'

എന്ന കണ്ണശ്ശരാമായണത്തിലെ വരികളാണു്. വാല്മീകിരാമായണത്തിലോ അദ്ധ്യാത്മരാമായണത്തിലോ ഇതിനോടു സാദൃശ്യംവഹിക്കുന്ന ഒരാശയം ഉള്ളതായി കാണുന്നില്ല. മലയാളകവിതയെ സംസ്കൃതസാഹിത്യവുമായി

പൂർവ്വാധികം അടുപ്പിച്ച് സംസ്കൃതാനഭിജ്ഞരായ കേരളീയർക്ക് പുരാണേതിഹാസാദികളിലെ ആശയം സുഗ്രഹമാക്കിത്തീർത്ത കവിശ്രേഷ്ഠൻ എന്ന നിലയിൽ രാമപ്പണിക്കരുടെ നാമധേയം എന്നും സ്മരണീയമായിരിക്കും. അബ്രാഹ്മണർക്ക് അനധിഗമ്യവും ഉപനിഷത്സാരസർവ്വസ്വവുമായ ഭഗവദ്ഗീത ഒന്നാമതായി മലയാളത്തിലേയ്ക്ക് വിവർത്തനംചെയ്ത മാധവപ്പണിക്കരും പ്രത്യേകപരിഗണനയെ അർഹിക്കുന്നു. മാതൃഭാഷാപ്രണയികൾക്കു തീർച്ചയായും അഭിമാനിക്കത്തക്ക ഒരു വസ്തുതയാണല്ലോ ഇത്.

കണ്ണശ്ശന്മാരുടെ കാലശേഷം, അത്തരം പാട്ടുകൾ പുതിയ ഗാനരീതികൾക്കു സ്ഥലമൊഴിഞ്ഞുകൊടുത്തതായി വിചാരിക്കേണ്ടിരിക്കുന്നു; എന്തുകൊണ്ടെന്നാൽ, രാമചരിതത്തെപ്പോലെയോ കണ്ണശ്ശകൃതികളെപ്പോലെയോ ഉള്ള പാട്ടുകൾ പിന്നീടുണ്ടായതായി കാണുന്നില്ല.

## മണിപ്രവാളം

ആര്യന്മാരുടെ വരവോടുകൂടിത്തന്നെ സംസ്കൃതഭാഷ ദ്രാവിഡഭാഷകളുടെമേൽ നിഴൽ വീശിത്തുടങ്ങിയിരുന്നു. കാലക്രമത്തിൽ ഈ സ്വാധീനശക്തി വർദ്ധിച്ചുവർദ്ധിച്ച്, ആദ്യം തത്ഭവരൂപത്തിലും പിന്നീടു തത്സമരൂപത്തിലും സംസ്കൃതപദങ്ങൾ ദ്രാവിഡഭാഷകളിൽപകരുക എന്ന നിലയിലേയ്ക്ക് ഉയർന്നു. ക്രിസ്തുവർഷാരംഭത്തിനു വളരെ മുൻപുണ്ടായതാണെന്നു വിശ്വസിക്കപ്പെടുന്ന 'തൊൽകാപ്പിയം' എന്ന തമിഴ്‌വ്യാകരണഗ്രന്ഥത്തിലെ സൂത്രങ്ങളിൽ തത്ഭവരൂപത്തിലുള്ള സംസ്കൃതശബ്ദങ്ങൾ അപൂർവ്വമായിട്ടെങ്കിലും ഉപയോഗിച്ചുകാണുന്നുണ്ട്. ബി. സി. രണ്ടാം ശതകം മുതൽ എ. ഡി. ഏഴാം ശതകം വരെയുള്ള സംഘകാലത്തു വിരചിതങ്ങളായ ചെന്തമിഴ്കൃതികളിലാകട്ടെ, ഇത്തരത്തിലുള്ള തൽഭവരൂപങ്ങൾ ധാരാളം കാണാം. അന്നത്തെ ഗ്രന്ഥങ്ങളിൽ പ്രാധാന്യമർഹിക്കുന്ന അകനാനൂറിലെ മദ്ധ്യഭാഗത്തിനു 'മണിമിടൈ പവളം' എന്നാണത്രെ പേരു്. 'ഇന്ദ്രനീലത്തോടു ചേർത്തു കോർക്കപ്പെട്ടിട്ടുള്ള പവിഴ'മെന്നാണ് അതിന്റെ അർത്ഥം. എ. ഡി. പതിനൊന്നാംശതകത്തിൽ വിരചിതമായ 'വീരചോഴിയം' എന്ന ചെന്തമിഴ്‌വ്യാകരണത്തിൽ 'എതുക'യും മററും കൂടാതെ സംസ്കൃതവും തമിഴും കലർത്തി എഴുതുന്ന രീതിക്ക് 'മണിപ്പിരവാളം' എന്നുതന്നെ പേർ കല്പിച്ചുകാണുന്നുണ്ട്. വ്യാകരണത്തിൽ അങ്ങനെ ഒരു നിയമം എഴുതിച്ചേർത്തതിൽനിന്ന്, അക്കാലത്തു 'തമിഴ്സംസ്കൃതയോഗം' അസാധാരണമായിരുന്നില്ല എന്നു തെളിയുന്നുണ്ടല്ലോ. താഴെ ഉദ്ധരിക്കുന്ന പദ്യം നോക്കുക:

"മാണിക്കങ്ങളിരണ്ടിനാൽ മരകതൈരഷ്ടാഭിരപ്യാംശുദിശ്—
വൈരൈരെട്ടിരുനൂറൊടൊമ്പതുശതാട്ടുദ്ധ്യം ത്രിമുത്തൈർല്ലസൽ
പൊന്നൊണ്ണൂറൊറ്റ മുക്കഴഞ്ചിൽ മകുടം പാദസ്യ പാകാധികം
പായാൽ ചെമ്പിയ മന്നെ മന്നിയ തിരുക്കൈലാസിനോ വാഴിരം"

ഏ. ഡി പത്താംശതകത്തിൽ (കൊല്ലവർഷം 163) തഞ്ചാവൂർജില്ലയിൽ ചെമ്പിയൻമഹാദേവിക്ഷേത്രത്തിൽ കൊത്തിവെച്ച ശിലാശാസനത്തിൽ കാണുന്നതാണ് ഈ പദ്യം. ഇതിലെ ഒന്നുരണ്ടക്ഷരങ്ങൾ മാററിയാൽ, ലീലാതിലകത്തോടടുത്ത കാലത്ത് കേരളത്തിലെ നമ്പൂരിമാരിലാരോ എഴുതിയ ഒരു മണിപ്രവാളപദ്യമാണ് ഇതെന്നേ തോന്നുകയുള്ളൂ.

പദ്യത്തിൽ മാത്രമല്ല ഗദ്യത്തിലും ഈ 'യോഗം' നടന്നിരുന്നു. "തൽക്ഷണത്തിലേ ജിനപവനമാകിയതൊരു ചെമ്പകവിരുക്ഷം പുഷ്പിന്നു. ഉത്യാനത്തിൽ സകല കോകിലങ്കളും കൂവിന. നകരസമീപമാകിയ മനോകരമെന്നും ഉദ്യാനത്ത് സഹസ്രകൂടമെന്നും തടാകമും സലിലപരിപൂർണ്ണമായിററു." ഏ. ഡി. എട്ടാംശതകത്തിലുണ്ടായ ശ്രീപുരാണം എന്ന ജൈനഗദ്യഗ്രന്ഥത്തിലെ ഒരു ഭാഗമാണിത്. ഈ രീതി ക്രമേണ പുരോഗമിച്ച്, "ശ്രിയഃപതിയാന വെൻപെരുമാൻ പരമകാരുണികനൈയാലേ ആഴ്‌വാർകളെ അവതരിപ്പിത്തു അവർകളാലെ ദ്രാവിഡസംസ്കൃതപ്രാകൃതഗ്രന്ഥങ്ങളെച്ചെയ്ത് സകല വേദാന്തസാരഭൂതമാന രഹസ്യത്രയസമ്പ്രദായത്തൈ അരുളിതരും...... ......" (തിരുവായ്മൊഴിയുര. ഏ ഡി പതിമൂന്നാംശതകം) എന്നിങ്ങനെ വിഭക്ത്യന്തങ്ങളായ സംസ്കൃതശബ്ദങ്ങളും ഗദ്യത്തിൽ പ്രയോഗിക്കാമെന്ന നിലവരെയെത്തി. കോയമ്പത്തൂർകാരനായ ഒരു വിശ്വനാഥകവി 'കീചകവധം മണിപ്രവാളം' എഴുതിട്ട് അധികം കാലമായിട്ടില്ല.

"മുത്തുക്കളാലുമിഹ നൽപ്പവഴങ്കളാലു-
മൊത്തുക്കലർന്നു തമിഴാലപി സംസ്കൃതേന
എത്തിക്കിലും ഭവതു ഹാരലതേവ ബദ്ധാ
പുത്തിക്കു മൽകൃതിരിയം സുദൃശാം വിഭൂഷാ."

എന്നാണ് കവി അതിൽ പറയുന്നത്. ഇങ്ങനെയൊക്കെയാണെങ്കിലും, തമിഴരുടെ സംസ്കൃതാസഹിഷ്ണുത ഈ മണിപ്രവാളശൈലിയെ പൊതുവെ അംഗീകരിക്കയോ പരിപോഷിപ്പിക്കയോ ചെയ്യുന്നതിൽ വൈമുഖ്യം പ്രദർശിപ്പിച്ചതിനാൽ അത് ഒരു പ്രസ്ഥാനമെന്ന നിലയിൽ പരിപുഷ്ടമാകാതെപോയി. ജൈനബുദ്ധമതങ്ങളുടെ പ്രചാരകരാവും മണിപ്രവാളരീതിയെ സ്വീകരിച്ചു. തെലുങ്ക്, കന്നടം എന്നീ ഭാഷകളും തമിഴിനെപ്പോലെതന്നെ അക്കാര്യത്തിൽ പരാജയപ്പെടുകയാണുണ്ടായത്.

എന്നാൽ മലയാളഭാഷയുടെ സ്ഥിതി ഇതിൽനിന്നു ഭിന്നമായിരുന്നു. സംസ്കൃതപദങ്ങളെ സ്വീകരിച്ചുതുടങ്ങിയ സമ്പ്രദായം തമിഴിലെപ്പോലെ തന്നെയായിരുന്നു എങ്കിലും, അതിനുശേഷമുള്ള നില വളരെ വ്യത്യസ്തമായിരുന്നു. രണ്ടു ഭാഷകളും തമ്മിലുള്ള യോഗം സുദൃഢവും സുശ്ലിഷ്ടവുമായ രീതിയിൽ വളരെവേഗം പുരോഗമിക്കയാണു് ഇവിടെ ഉണ്ടായതു്. കേരളത്തിലെ സാമൂഹ്യരീതി ഇതിനു് അത്യന്തം സഹായകമായിരുന്നു. നമ്പൂരിമാരും കേരളീയരും തമ്മിലുള്ള അടുപ്പം വിവാഹബന്ധംവരെ ഉയർന്നതായി നാം കണ്ടുവല്ലൊ. മലയാളത്തിന്റെയും സംസ്കൃതത്തിന്റെയും സംശ്ലിഷ്ടതയ്ക്കു് ഈ ബന്ധം പ്രബലമായ ഒരു പിൻതാങ്ങായിത്തീർന്നു.

ഭാഷയും സംസ്കൃതവും കലർത്തി എഴുതുന്ന സമ്പ്രദായത്തിനു് ഭാഷാമിശ്രം, മിശ്രഭാഷ എന്നൊക്കെയാണു് ആദ്യകാലത്തു് പേർ പറഞ്ഞുവന്നിരുന്നതു്. അക്ഷരാഭ്യാസത്തിൽ പിന്നോക്കം നിന്നിരുന്ന സമുദായക്കാർക്കു് ഈത്തരത്തിലുള്ള ഭാഷാരീതി സുഗ്രഹമായിരുന്നില്ല. തന്നിമിത്തം അക്കൂട്ടർ ആ മിശ്രണസമ്പ്രദായത്തെ ആക്ഷേപിച്ചിരുന്നു. അഭ്യസ്തവിദ്യരിലും ചിലർ അതിനെ ആക്ഷേപിക്കാതിരുന്നില്ല. ഇംഗ്ലീഷു കൂട്ടിക്കലർത്തി സംസാരിക്കുന്നവരെ ഇന്നു പലരും ആക്ഷേപിക്കാറില്ലേ, അതുപോലെതന്നെ. 'ഭാഷാമിശ്രമിതെന്റികഴാതേ' (സംസ്കൃതവാക്കുകൾ കലർത്തി എഴുതിയതാണെന്നുവെച്ചു് ഈ കൃതിയെ ആക്ഷേപിക്കരുതേ!) എന്നു ശിവരാത്രിമാഹാത്മ്യത്തിൽ കുഞ്ഞപ്പണിക്കർ പറയുന്നതു് ഇതുകൊണ്ടായിരിക്കണം.

തമിഴിൽ കണ്ടതുപോലെ, 'മണിപ്രവാളം' എന്നർത്ഥം വരത്തക്ക ഒരു വിവരണം ഇടക്കാലത്തു മലയാളത്തിലും ഉണ്ടായി. "തമിഴ്മണി സംസ്കൃതപവിഴം കോക്കിന്റെൻ വൃത്തമാന ചെന്തുരേമൽ" എന്ന യോഗപഞ്ചശതത്തിലെ പദ്യം നോക്കുക. ഭാഷാസംസ്കൃതയോഗത്തിനു് ഇണ്ടമാല, കരമ്പകമാല എന്നീ പേരുകൾ കല്പിക്കാനുള്ള ശ്രമവും നടക്കാതിരുന്നില്ല.* ഒടുവിൽ 'മണിപ്രവാളം' എന്ന പേരുതന്നെ രൂഢമൂലമായിത്തീർന്നു; എന്നു

---

* 1. തമിഴ് സംസ്കൃതമെൻറുള്ള
സുമനസ്സുകൾകൊണ്ടൊരു
ഇണ്ടമാല തൊടുക്കിന്റേൻ
പുണ്ഡരീകാക്ഷപൂജയായ്. (അനന്തപുരവർണ്ണനം.)

2. സംസ്കൃതമായിന ചെണ്ടഴിനീരും
നററമിഴായിന പിച്ചകമലരും
ഏകകലന്നു കരമ്പകമാലാം
വൃത്തമനോജ്ഞാം ഗ്രഥയിഷ്യേഹം. (അജ്ഞാതകർത്തൃകം.)

മാത്രമല്ല, 'മണിപ്രവാള'ത്തിന്റെ ലക്ഷണവും ഉൾപ്പിരിവുകളും മററും വിധിക്കുന്ന ഒരു ശാസ്ത്രഗ്രന്ഥംതന്നെ നിർമ്മിക്കേണ്ട ആവശ്യം നേരിടത്തക്കവിധം, അതു് ഒരു പുത്തൻപ്രസ്ഥാനമായി വളരുകയും ചെയ്തു. അങ്ങനെയാണു് എ. ഡി. പതിന്നാലാംശതകത്തിൽ 'ലീലാതിലകം' ആവിർഭവിച്ചതു്. "ഭാഷാസംസ്കൃതയോഗോ മണിപ്രവാളം" എന്ന സുപ്രസിദ്ധമായ ലക്ഷണവാക്യം ഈ ലീലാതിലകത്തിലുള്ളതാണു്.

## ചില പരീക്ഷണങ്ങൾ

മണിപ്രവാളത്തിൽ ആദ്യകാലത്തു് മൂന്നു തരത്തിലുള്ള പദ്ധതികൾ ഉദ്ദേശിക്കപ്പെട്ടിരുന്നു. (1) ലളിതങ്ങളായ മലയാളപദങ്ങളും വിഭക്ത്യന്തങ്ങളായ സംസ്കൃതപദങ്ങളും കലർത്തി ഉപയോഗിക്കുക, (2) മലയാളപദങ്ങളെ സംസ്കൃതീകരിക്കുക, (3) സംസ്കൃതത്തെ അനുകരിച്ചു മലയാളത്തിലും വിശേഷണവിശേഷ്യങ്ങൾക്കു വിഭക്തിപ്പൊരുത്തം വരുത്തുക ഇവയാണു് ആ മൂന്നു പദ്ധതികൾ. ഇവയിൽ ഒന്നാമത്തെ ഇനം മാത്രമാണു് വിജയശ്രീലാളിതമായിത്തീർന്നതു്. ബാക്കി രണ്ടു പരിശ്രമങ്ങളും പരാജയമടഞ്ഞു. ഓരോന്നിനെപ്പററിയും ചുരുക്കി വിവരിക്കാം.

(1) "മണിപ്രവാളത്തിൽ ഭാഷപോലെ പ്രസിദ്ധവും സുകുമാരാക്ഷരവുമായ സംസ്കൃതപദങ്ങളെ മാത്രമേ ഉപയോഗിക്കാവൂ.................... അത്തരത്തിലുള്ള ചേർച്ചയുടെ സൗഷ്ഠവത്തെ പ്രകാശിപ്പിക്കുന്നതിനാണു് മണിപ്രവാളം എന്ന പേരു നൽകീട്ടുള്ളതു്. ഒരേ നൂലിൽ കോർത്ത മാണിക്കവും പവിഴവും ഒരേ രീതിയിലുള്ള നിറംകൊണ്ടു് ഒന്നുപോലെ തോന്നും. മണിപ്രവാളത്തിൽ ഭാഷയും സംസ്കൃതവും, മാണിക്കവും പവിഴവുമെന്നപോലെ ഇണങ്ങിച്ചേർന്നിരിക്കണം. അൽപ്പംപോലും നിറപ്പകിട്ടു തോന്നരുതു്" എന്നാണു് ലീലാതിലകകാരൻ പറഞ്ഞിട്ടുള്ളതു്. ഈ തരത്തിലുള്ള യോഗംതന്നെയാണു് ആദ്യകാലത്തെ മണിപ്രവാളത്തിൽ കണ്ടിരുന്നതും. സംസ്കൃതത്തിനു് ലാളിത്യമില്ലാതെ വരികയോ ഭാഷയ്ക്കു ന്യൂനത്വം സംഭവിക്കുകയോ ചെയ്താൽ മണിപ്രവാളം അധമമായിപ്പോകുമെന്നുകൂടി ലീലാതിലകത്തിൽ വിധിച്ചിട്ടുണ്ടു്.

'ഭാഷാസാഹിത്യത്തിലെ ഉദയതാര'മെന്നു പറയാവുന്ന രാമചരിതത്തിൽതന്നെ 'ഭാഷാസംസ്കൃതയോഗം' കാണാം. അവിരതം, അനവരതം, വാചി, വിയതി, നിയതം, ചരണേ, കേകിനാം മുതലായ സംസ്കൃതപദങ്ങൾ ആ കൃതിയിൽ പ്രയോഗിച്ചിട്ടുണ്ടു്. കണ്ണശ്ശരാമായണത്തിൽ, സംസ്കൃതപദങ്ങളുടെ സംഖ്യ വർദ്ധിക്കയും ഭാഷ തമിഴിന്റെ പടിയിൽ

നിന്നു് ഒന്നുകൂടി മുക്തമാവുകയും ചെയ്തിരിക്കുന്നു.* പിൽക്കാലത്തുണ്ടായ വൈശികതന്ത്രം, ഉണ്ണിയച്ചീചരിതം, ഉണ്ണിയാടീചരിതം, ഉണ്ണിച്ചിരുതേവീചരിതം, ഉണ്ണുനീലിസന്ദേശം, ചന്ദ്രോത്സവം മുതലായ കൃതികൾ പരിശോധിച്ചാൽ തമിഴിന്റെ പിടിയിൽനിന്നുള്ള മുക്തിയും, അനുക്രമം വർദ്ധിച്ചുകൊണ്ടുവന്ന സംസ്കൃതഭാഷയുടെ ശക്തിയും, തെളിഞ്ഞുകാണാം. ഇങ്ങനെ ആദ്യംമുതൽക്കേ ആരംഭിച്ച ആ സംസ്കൃതസമ്പർക്കം കേരളീയർക്കും കൈരളിക്കും ഭാവിശ്രേയഃപിശുനകമായിട്ടാണ് കലാശിച്ചതു്. ആ ശ്രേയഃപരമ്പരയിൽ ഒന്നുമാത്രമാണ് മണിപ്രവാളരീതി.

(2) മലയാളപദങ്ങളെ സംസ്കൃതീകരിക്കുന്നതും ഒരു പരിഷ്കാരമായിട്ടാണ് അന്നു കരുതിയിരുന്നതു്. സംസ്കൃതപദങ്ങളിൽ മലയാളപ്രത്യയങ്ങൾ ചേർത്തു് കവിതയിലുപയോഗിക്കാമെങ്കിൽ എന്തുകൊണ്ടു മലയാളപദങ്ങളിൽ സംസ്കൃതപ്രത്യയങ്ങൾ ചേർത്തുപയോഗിച്ചുകൂടാ? ഇതായിരുന്നിരിക്കണം അവരുടെ ചിന്താഗതി. ചിലർ അതു പരീക്ഷിച്ചുനോക്കി. വെള്ളവായ, അരിയായ, തിരുമേനിയായ എന്നും മറ്റുമുള്ള സംസ്കൃതീകൃതപ്രയോഗങ്ങൾ രാമചരിതത്തിൽ കാണാം. വൈശികതന്ത്രം, ആലത്തൂർ മണിപ്രവാളം, ഉണ്ണുനീലിസന്ദേശം മുതലായ അനേകം കൃതികളിൽ ഇത്തരം പ്രയോഗങ്ങൾ ധാരാളമുണ്ടു്. അതെല്ലാം മണിപ്രവാളക്കാരെ കളിയാക്കിക്കൊണ്ടെഴുതിയതാണെന്നു പറയുന്നതു ശരിയല്ല. അങ്ങനെയുള്ള വല്ല ഒററശ്ലോകങ്ങളും—"താൾ പുട്ടയന്തി തകരാഃ കറികൊട്ടശേഷാഃ" എന്നു തുടങ്ങിയുള്ളവ—പ്രചാരത്തിൽ കണ്ടേക്കാമെന്നേയുള്ളു. ഒരു ശാസ്ത്രഗ്രന്ഥമായ ലീലാതിലകത്തിൽ 'സന്ദർഭേ സംസ്കൃതീകൃതാ ച' എന്നു് വിധിക്കുകയും അതിനു പല ഉദാഹരണങ്ങൾ ഉദ്ധരിക്കുകയും ചെയ്തിട്ടുള്ളതിൽനിന്നു് അത്തരം പ്രയോഗങ്ങൾ അന്നു് പരീക്ഷണഘട്ടത്തിൽ വർത്തിച്ചിരുന്നു എന്നല്ലേ തെളിയുന്നതു്? കാലാന്തരത്തിൽ ആ പരീക്ഷണം പരാജയപ്പെട്ടു. അതുകൊണ്ടാണ് ആവക പ്രയോഗങ്ങൾ നമുക്കിന്നു പരിഹാസ്യങ്ങളായി തോന്നുന്നതു. 'ഭാഷാസംസ്കൃതയോഗം' തമിഴിലെപ്പോലെ പരാജയപ്പെട്ടിരുന്നു എന്നുവരികിൽ, മണിപ്രവാളവും ഇന്നു നമുക്കു പരിഹാസ്യമായിത്തോന്നുമായിരുന്നു.

(3) വിശേഷണവിശേഷ്യങ്ങൾക്കു വിഭക്തിപ്പൊരുത്തം വരുത്താൻ ശ്രമിച്ചതിന്റെ കഥയും ഇതിൽനിന്നു വ്യത്യസ്തമല്ല. "മലർവില്ലിയെയനങ്കനെ"—"മറിമാൻ തൊഴുന്ന മിഴിയാൾക്കു നൽചാനകിക്കു" എന്നും മറ്റും

* ശ്ലോകങ്ങളിലെ ഭാഷാസംസ്കൃതയോഗത്തെ മാത്രമേ ലീലാതിലകകർത്താവു് 'മണിപ്രവാള'മായി കരുതിയിരുന്നുള്ളു.

രാമചരിതകാരൻ പ്രയോഗിച്ചിട്ടുണ്ട്. ആനന്തരഗാമികൾ ഇതിനെ അനുകരിച്ചു. "കണ്ണിണ വണ്ടിൻനിറമുടയനൊരുകുനിയോടു തിങ്കളുള്ളണം വാനും പാതിയെ വരമാതിന്നു മെയ്പ്പാതിയോനെ" എന്ന ഉണ്ണുനീലിസന്ദേശപദ്യം നോക്കുക. പ്രസ്തുതകൃതി ഒരു പരിഹാസകവിതയാണെന്നു വാദിക്കുന്നവർ ഇതു് ഒരു നിർദ്ദോഷമായ തെളിവായി അംഗീകരിക്കയില്ലായിരിക്കാം. പക്ഷേ,

"പാതിവ്രത്യോജ്ജ്വലാംഗീ കവിളിലുളനിധിക്കംഗനാമൌലിമാലാ-
ഗ്ഗ്ര്യാത്തുംഗാഭോഗപീനസ്തനഭരവിനമന്മദ്ധ്യവല്ലിക്കൊരോധ
ച്യുതത്താർബാണലീലാമൃതരസലഹരിക്കംബുജാക്ഷിക്കു നേരേ
സീതയ്ക്കാത്തമോദരേ പോന്നവനിഭരണബീജം തദാ പ്രാദുരാസീൽ"

എന്ന രാമായണചമ്പൂപദ്യം ഒരു പരിഹാസകവിതയാണെന്നു് ആരും പറയുമെന്നു തോന്നുന്നില്ല. ആ പരിഷ്കാരവും ചിലർ ഒന്നു പരീക്ഷിച്ചുനോക്കി എന്നുമാത്രം. പക്ഷേ, അതും പരാജയപ്പെടുകയാണുണ്ടായതു്. ഇന്നു ചിലർക്കു് അതു പരിഹാസ്യമായിത്തോന്നുന്നു. ഇതു സാധാരണമാണല്ലോ. ഏതെങ്കിലും വിപ്ലവത്തിൽ ജയിക്കുന്നവരെ എല്ലാവരും പുകഴ്ത്തുന്നു, ബഹുമാനിക്കുന്നു. തോൽക്കുന്നവരാകട്ടെ, വിസ്മരിക്കപ്പെടുന്നു; മാത്രമല്ല പലപ്പോഴും പരിഹസിക്കപ്പെടുകയും ചെയ്യുന്നു. 'മണിപ്രവാള'ത്തിന്റെ ചരിത്രത്തിൽ സംഭവിച്ചതും അതുതന്നെയാണു്.

## ആദ്യകാലമണിപ്രവാളം: തോലൻ

ആദ്യകാലത്തെ മണിപ്രവാളത്തെപ്പററി ചിന്തിക്കുമ്പോൾ തോലന്റെ പേരാണു് ഒന്നാമതായി ഓർമ്മയിൽ വരുന്നതു്. കൂടിയാട്ടത്തിൽ * നായകനും മററും ചൊല്ലുന്ന സംസ്കൃതശ്ലോകങ്ങൾക്കു പകരം വിദൂഷകൻ ഹാസ്യരസപ്രധാനങ്ങളായ ചില ഭാഷാശ്ലോകങ്ങൾ ചൊല്ലാറുണ്ടു്. അവയെല്ലാം തോലന്റെ വകയാണെന്നാണു് വെയ്പു്. പക്ഷേ, തോലൻ എഴുതിയ പദ്യങ്ങളിൽ ചാക്യാന്മാർ പിൽക്കാലത്തു് വല്ല മാററങ്ങളും വരുത്തീട്ടുണ്ടോ എന്നു നിശ്ചയമില്ലാത്തതുകൊണ്ടും, നാടകാഭിനയക്രമം വിവരിച്ചുകൊണ്ടു് എഴുതപ്പെട്ടിട്ടുള്ള പ്രാചീനമായ 'ആട്ടപ്രകാര'ങ്ങളിൽ, ആറനൂററാണ്ടുമുൻപു വരെ ഉണ്ടായ പദ്യങ്ങളും ഉൾപ്പെടുത്തിക്കാണുന്നുണ്ടെന്നു് ഉള്ളൂർ പറയുന്നതുകൊണ്ടും, ആന്നത്തെ മണിപ്രവാളരീതിയുടെ യഥാർത്ഥസ്വഭാവം നിർണ്ണയിക്കാൻ നിവൃത്തിയില്ലാതെയാണിരിക്കുന്നതു്.

* ചാക്യാന്മാരും നങ്ങ്യാർമാരും ചേർന്നുള്ള സംസ്കൃതനാടകാഭിനയമാണു് കൂടിയാട്ടം.

## വൈശികതന്ത്രം

കണ്ടുകിട്ടീട്ടുള്ളതിൽ ഏറ്റവും പ്രാചീനമായ മണിപ്രവാളകൃതി 'വൈശികതന്ത്ര'മാണു്. അനംഗസേന എന്ന വേശ്യയ്ക്കു് മാതാവു നൽകുന്ന ഉപദേശമാണു് അതിലെ പ്രതിപാദ്യവിഷയം. വാളിന്മേൽ കൂടി നടക്കുന്നതിനേക്കാൾ നൂറുമടങ്ങു വൈഷമ്യമേറിയതാണു് വേശ്യാവൃത്തിയെന്നു് ആ മാതാവു് ഉപക്രമമായി പറയുന്നു. പിന്നീടു മുറയ്ക്കു മറ്റു 'തന്ത്ര'ങ്ങൾ ഉപദേശിക്കുന്നു. പിൽക്കാലത്തു് വെൺമണിപ്രഭൃതികളെഴുതിയ 'അംബോപദേശ'ങ്ങളുടെ രീതിതന്നെ. വൈശികതന്ത്രകർത്താവു് ശബ്ദാഡംബരത്തിൽ വെൺമണിനമ്പൂരിമാരെ കവച്ചുവെയ്ക്കുന്നു. സന്ദർഭോചിതങ്ങളായ അലങ്കാരങ്ങൾ പ്രയോഗിക്കുന്ന വിഷയത്തിലും ആ കവി ഒട്ടും പിന്നോക്കമല്ല. താഴെ കാണിക്കുന്ന പദ്യങ്ങൾ നോക്കുക.

"ഒരുത്തനെക്കൊണ്ടുപകാരമില്ലെ-
ന്റാരിക്കലും തോഴി നിനയ്ക്കൊലാ കാൺ;
ഉരുട്ടിവെക്കും പിതൃപിണ്ഡമുണ്മാ-
നൊരിക്കലക്കാകനെ വേണമല്ലോ."

"പണം കണക്കല്ല, പഴിക്കലാകാ
ഗുണങ്ങളെക്കാമിനിയൊന്നുകൊണ്ടും;
ഫലം പൊഴിക്കും വളർമാവിനെപ്പോയ്
വലത്തുവെപ്പീലരയാലെയെന്നി."

ലീലാതിലകത്തിൽ ഈ കൃതിയിൽനിന്നു പല പദ്യങ്ങളും ഉദ്ധരിച്ചിട്ടുണ്ടു്. ഭവനം മുടേമാ, ഉപ്പുപോലെ കറിക്കു, നിൽപ്പോരു വല്ലഭം എന്നിത്യാദി സംസ്കൃതീകൃതരൂപങ്ങൾ വൈശികതന്ത്രത്തിലും കാണാം.

## ഉണ്ണിയച്ചിയും ഉണ്ണിച്ചിരുതേവിയും

എ. ഡി. 13–ാംശതകത്തിലുണ്ടായ രണ്ടു ചമ്പുക്കളാണു് ഉണ്ണിയച്ചീചരിതവും ഉണ്ണിച്ചിരുതേവീചരിതവും. 'തേവൻ ചിരികുമാരൻ' എന്ന ഒരാളാണു് ആദ്യത്തെ കൃതിയുടെ കർത്താവെന്നു് അതിലെ അവസാനപദ്യത്തിൽനിന്നു വ്യക്തമാകുന്നുണ്ടു്. രണ്ടാമത്തേതിന്റെ കർത്താവാരാണെന്നു് അറിഞ്ഞുകൂടാ. കോലത്തുനാട്ടിലെ തിരുമരുതൂർക്ഷേത്രത്തിൽ നർത്തകിയായിരുന്ന ഉണ്ണിയച്ചിയെക്കാണാൻ ഒരു ഗന്ധർവയുവാവു ഭൂമിയിലേയ്ക്കു വരുന്നതാണു് കാവ്യവിഷയം. ഭൂമിയിലെത്തിയ ഗന്ധർവനെ ഉണ്ണിയച്ചിയുടെ കഥ വർണ്ണിച്ചുകേൾപ്പിക്കുന്നതു് ഒരു ചട്ടൻ (ചാത്രൻ = ബ്രാഹ്മണവിദ്യാർത്ഥി) ആണു്. ഗന്ധർവൻ നായികയുടെ 'കോയിലക'ത്തെത്തിയപ്പോൾ വൈദ്യന്മാർ,

ജ്യോത്സ്യന്മാർ, കച്ചവടക്കാർ, ചാത്രന്മാർ തുടങ്ങി അനേകംപേർ അവളെ കാത്തുകെട്ടിക്കിടക്കുന്നതു കണ്ടുവത്രെ.

വള്ളുവനാട്ടിൽപ്പെട്ട ചോകിരം എന്ന ഗ്രാമത്തിലെ ഉണ്ണിച്ചിരുതേവി എന്ന സൗന്ദര്യധാമത്തെപ്പറ്റിയുള്ള വർണ്ണനം കേട്ടു മയങ്ങിപ്പോയ ഇന്ദ്രൻ ആ 'കൃതാന്തകലമണി'യുടെ 'കോയിക്കൽ' ചെല്ലുന്നതും ആഢ്യബ്രാഹ്മണരും ചാത്രരും മാടമ്പിമാരും നായന്മാരും മറ്റും അവിടെ സമയംകാത്തുകിടക്കുന്നതു കണ്ടു് മടങ്ങിപ്പോകുന്നതുമാണ് രണ്ടാമത്തെ ചമ്പുവിലെ പ്രതിപാദ്യം. കാവ്യഗുണത്തിൽ പ്രസ്തുത കൃതി ഉണ്ണിയച്ചീചരിതത്തെ പിന്നിലാക്കുന്നു. ഈ രണ്ടു കാവ്യങ്ങളും ദേവദാസികളെ വർണ്ണിക്കുന്നവയാണെങ്കിലും, പിൽക്കാലത്തെ കൃതികളിലെപ്പോലെ അതിരുകടന്ന ശൃംഗാരവർണ്ണന ഇവയിൽ കാണുന്നില്ല.

## ഉണ്ണിയാടീചരിതം

14-ാം ശതകത്തിലുണ്ടായ ഒരു കൃതിയാണിതു്. ഓടനാടു ഭരിച്ചിരുന്ന ഇരവികേരളവർമ്മന്റെ സദസ്യനായിരുന്ന ദാമോദരച്ചാക്യാരാണ് ഇതിന്റെ കർത്താവു്. 'കുന്നിന്നൂതവും മാനോൽക്കുന്നിയുമായ ഉണ്ണിയാടിയെ വർണ്ണിക്കയാണ് കാവ്യോദ്ദേശമെന്നു കവി തുറന്നുപറയുന്നുണ്ടു്. കണ്ടിയൂർക്ഷേത്രത്തിന്റെ പടിഞ്ഞാറുവശത്തായിരുന്നുവത്രെ ആ നായികയുടെ വസതിയായ ചെറുകര ഇല്ലം. നായികയുടെ ഗാനമാധുര്യം കേട്ടു് മാരജ്വരപരവശനായ ചന്ദ്രൻ അവളെപ്പറ്റിയുള്ള സൂക്ഷ്മവിവരം അറിഞ്ഞുവരാനായി രണ്ടു ഗന്ധർവന്മാരെ ഭൂമിയിലേക്കയയ്ക്കുയാണ്. അവർ നേരേ ദാമോദരച്ചാക്യാരുടെ അടുക്കലെത്തുന്നു. അദ്ദേഹമാകട്ടെ, അവളെ വർണ്ണിക്കുവാനുള്ള വാക്സാമർത്ഥ്യം തനിക്കില്ലെന്നു പറഞ്ഞു് അവരെ ഉണ്ണിയാടിയുടെ വീട്ടിലേയ്ക്കു കൂട്ടിക്കൊണ്ടുപോകുന്നു. അവിടെയുമുണ്ടു്, പടിക്കൽ കാത്തുകിടക്കുന്ന ആരാധകന്മാരുടെ ഒരു സംഘം. ഈ കൃതിയും മുഴുവൻ കണ്ടുകിട്ടിയിട്ടില്ല.

ദേവദാസികളും അല്ലാത്തവരുമായ പല നായികമാരേയും വർണ്ണിക്കുന്ന അനേകം ലഘുകാവ്യങ്ങളും മുക്തകങ്ങളും അക്കാലത്തുണ്ടായിട്ടുണ്ടു്. മല്ലീനിലാവു്, ചെറിയച്ചി, ഉത്തരാചന്ദ്രിക, നാരണീനന്ദന, ഇട്ടിയച്ചി, മാരലേഖ, ചന്ദ്രിക, മേദിനീവെണ്ണിലാവു് മുതലായവരാണ് ആ നായികമാർ.

## ഉണ്ണുനീലിസന്ദേശം

പ്രസ്തുത കാവ്യതല്ലജത്തെ 'മണിപ്രവാളമാലയുടെ മദ്ധ്യമണി'യായി കണക്കാക്കാം. പതിന്നാലാംശതകത്തിലാണ് ഇതിന്റെ ആവിർഭാവം. കടുത്തുരുത്തിയിൽ നായികയുടെ സമീപത്തു കിടന്നുറങ്ങവെ യക്ഷിയാൽ

അപഹൃതനും പിന്നീട്ട് മുക്തനുമായ നായകൻ ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിനു സമീപം നിലംപതിക്കുന്നു; രാവിലെ സ്വാമിദർശനത്തിനായി ക്ഷേത്രത്തിലെത്തിയ ആദിത്യവർമ്മയെ സന്ദേശഹരനാക്കി നായികയുടെ അടുക്കലേയ്ക്കയയ്ക്കുന്നു. ഇതാണ് ചുരുക്കത്തിൽ പ്രസ്തുത കൃതിയിലെ കഥ. മലയാളത്തിലെ സന്ദേശകാവ്യങ്ങളിൽ "പ്രാചീനതമം ഉണ്ണുനീലിസന്ദേശമാണ്. കേരളത്തിലെ ഭൂപ്രകൃതിയും സൗന്ദര്യവിലാസവും, ഭാവരസികതയോടും വൈചിത്ര്യഭംഗിയോടുംകൂടി ഇതിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നു. മാർഗ്ഗനിർദ്ദേശം ചെയ്യുന്നിടത്ത് തിരുവനന്തപുരം മുതൽ കടുത്തുരുത്തി വരെയുള്ള സ്ഥലങ്ങളുമായി കവിക്കുള്ള പരിചയം വ്യക്തമായി കാണാം." കവിതയാകട്ടെ, അത്യന്തം മനോഹരമായിരിക്കുന്നു. കവി ആരാണെന്ന കാര്യം അജ്ഞാതമാണ്.

## മറ്റു സന്ദേശങ്ങൾ

മനോഹരമായ ഒരു വസ്തുവിന് അനുകരണങ്ങൾ ധാരാളമുണ്ടാകുമല്ലോ. പതിന്നാലും പതിനഞ്ചും ശതകങ്ങളിൽ അനേകം സന്ദേശങ്ങൾ ഉണ്ടായതായി വിചാരിക്കേണ്ടിയിരിക്കുന്നു. അവയിൽ 'കോകസന്ദേശം' മാത്രമേ അപൂർണ്ണമായ രീതിയിലെങ്കിലും കണ്ടുകിട്ടിയിട്ടുള്ളു. ഉച്ചയ്ക്ക് പെട്ടെന്നുണ്ടായ മോഹാലസ്യത്തിനിടയിൽ, ഭാര്യാവിരഹവും സന്ദേശപ്രേഷണവും നടന്നതായിട്ടാണ് അതിലെ കൽപ്പന. നായകൻ ഉറങ്ങുന്നില്ല, സ്വപ്നം കാണുന്നുമില്ല. മോഹാലസ്യത്തിനിടയ്ക്ക് സ്വപ്നം കണ്ടതായി തോന്നുക മാത്രമാണ്. സന്ദേശഹരൻ ചക്രവാകമാണത്രെ! മാർഗ്ഗനിർദ്ദേശം വളരെ വിസ്തരിച്ച മട്ടിലാണ്. കൽപ്പനാശക്തിയിൽ ഉണ്ണുനീലിയുടെ പിന്നിലാണെങ്കിലും, വർണ്ണനകളിലും ഭാവനാശക്തിയിലും ഒരടി മുന്നോട്ട് കടന്നില്ലേ എന്നു സംശയിക്കണം.

മറ്റു സന്ദേശകാവ്യങ്ങളൊന്നും ഇതേവരെ കണ്ടുകിട്ടിയിട്ടില്ല. ലീലാതിലകത്തിൽ ഉദ്ധരിച്ചിട്ടുള്ള ഉദാഹരണപദ്യങ്ങളിൽ പലതും ഏതോ ചില സന്ദേശകാവ്യങ്ങളിലേതായിരിക്കുമെന്നൂഹിക്കാൻ മാർഗ്ഗം കാണുന്നുണ്ട്. എന്നു മാത്രമല്ല, സന്ദേശകാരന്മാരെ കളിയാക്കിക്കൊണ്ട് 'കാകസന്ദേശം' എന്ന ഹാസ്യാനുകരണം എഴുതാൻ ഒരു കവിക്കു തോന്നണമെങ്കിൽ, മേൽപ്പറഞ്ഞ രണ്ടു കൃതികൾക്കു പുറമേ വേറെയും സന്ദേശകാവ്യങ്ങൾ അന്നു ധാരാളം ഉണ്ടായിക്കാണണമല്ലോ.

## ചന്ദ്രോത്സവം

പ്രാചീനമണിപ്രവാളകാവ്യശൃംഖലയിലെ അവസാനത്തെ കണ്ണിയാണ് 'ചന്ദ്രോത്സവം.' എ. ഡി. 1500–നോടടുത്ത കാലത്താണ് ഈ കൃതി

ആവിർഭവിച്ചതെന്ന് ഉള്ളൂർ പറയുന്നു. ഇതുവരെ പറഞ്ഞ കാവ്യങ്ങളെ അപേക്ഷിച്ച് പ്രസ്തുത കൃതിയിൽ സംസ്കൃതപദപ്രയോഗം കുറെ കൂടുതലായി കാണുന്നു. ഈ വ്യതിയാനം ആശയത്തിലും കാണാം. ദേവദാസികളുടെ അഴിഞ്ഞാട്ടങ്ങളെ നാണമില്ലാതെ വർണ്ണിക്കുന്ന സമ്പ്രദായം ചന്ദ്രോത്സവകർത്താവിനെ വല്ലാതെ വെറുപ്പിച്ചിരിക്കണം. അത്തരം കവികളെ അങ്ങേയററം കളിയാക്കാനായിട്ടാണ് ചന്ദ്രോത്സവം നിർമ്മിക്കപ്പെട്ടതെന്നു തോന്നുന്നു. കഥ വായിച്ചാൽ അങ്ങനെയാണ് തോന്നുക. ശ്രീവല്ലഭപുരത്തിനടുത്തുള്ള ചിററിലപ്പിള്ളിയിൽ, കഥാനായികയായ മേദിനീവെണ്ണിലാവു നടത്തുന്നതാണ് ചന്ദ്രോത്സവം. മാനവേമേനക, മാരചേമന്തിക മുതലായ പേരുപെററ വേശ്യമാരോടുകൂടിയായിരുന്നു നായികയുടെ ഉത്സവാഘോഷത്തിനായുള്ള 'എഴുന്നള്ളത്ത്'.[1] രാജമാർഗ്ഗത്തിന്റെ ഇരുവശങ്ങളിലും നിരന്നുനിന്ന മഹാജനങ്ങളുടെ 'ജയജയശബ്ദം' കൊണ്ട് ആകാശം മുഖരിതമായി. പുനം, രാഘവൻ തുടങ്ങിയ കവീന്ദ്രന്മാരുടെ സ്തുതിഘോഷം ഈ സന്ദർഭത്തിൽ ലഭിച്ചു. കവികളും പ്രഭുക്കന്മാരും മഹാരാജാക്കന്മാരും ആഢ്യബ്രാഹ്മണരും അടങ്ങിയ ഒരു വലിയ ജനസംഘത്താൽ ആരാധിതയായിട്ടാണ് വാരസ്ത്രീകളുടെ വരവ്. മേനാവു മുതലായ വാഹനങ്ങൾ ഏർപ്പെടുത്താൻ മാത്രം ധനശേഷിയില്ലാത്ത ചില ഗണികകൾ "യുവജനമുതുകെന്നും പൊന്മണിത്തണ്ടിൽ" കയറിയാണത്രെ ഉത്സവത്തിനു വന്നെത്തിയത്. കാമുകന്മാരെ ഇതിലധികം എങ്ങനെയാണ് കളിയാക്കുക?

മണിപ്രവാളപ്രസ്ഥാനം ലീലാതിലകകാരൻ വിഭാവനംചെയ്ത മട്ടിൽ ഒരു ശൈലീവിശേഷമെന്നതിലും കവിഞ്ഞ് ഒരു സാമൂഹ്യസ്വഭാവവിശേഷമായിത്തീർന്നു എന്നു നാം കണ്ടു. എങ്കിലും, സംസ്കൃതവും മലയാളവും തമ്മിലുള്ള ആ സമ്മോഹനസമ്മേളനത്തിന്റെ വശ്യത പിന്നീടും വളരെക്കാലത്തേയ്ക്കു നമ്മുടെ കവികളെ പ്രലോഭിപ്പിച്ചുകൊണ്ടുതന്നെയിരുന്നു. ഏകദേശം വലിയകോയിത്തമ്പുരാന്റെ കാലംവരെ ഈ മണിപ്രവാളശൈലി പ്രയോഗത്തിലിരുന്നതായി നമുക്കു കാണാം.

## അദ്ധ്യായം 6

# ഒരു വഴിത്തിരിവു്

## ചെറുശ്ശേരിയും പുനവും

കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ച മണിപ്രവാളകൃതികളിൽ അന്നത്തെ സാമൂഹ്യജീവിതമാണു് പൊതുവേ പ്രതിഫലിച്ചുകാണുന്നതു്. വിഷയാസക്തിക്കും സുഖലോലുപതയ്ക്കും അന്നു് അമിതമായ പ്രാധാന്യം കൽപിക്കപ്പെട്ടിരുന്നു. ജീവിതത്തിന്റെ ഇരുൾനിറഞ്ഞ വശങ്ങളിലേയ്ക്കു് കവികൾ ഒന്നെത്തിനോക്കുകപോലും ചെയ്തിരുന്നില്ല. പ്രിയതമാവിരഹം ഒന്നു മാത്രമേ അവരുടെ ദൃഷ്ടിയിൽ സന്താപകാരണമായിട്ടുണ്ടായിരുന്നുള്ളു. സമ്പൽസമൃദ്ധിയിലും, ദുഃഖം കണികാണുകപോലും ചെയ്യാത്ത പരിതഃസ്ഥിതിയിലും ജീവിച്ചുവന്ന കവികൾ തങ്ങളുടെ അനുഭൂതികൾക്കു രൂപംകൊടുക്കുകയായിരുന്നു. വാസ്തവത്തിൽ അന്നും. ജീവിതത്തെസ്സംബന്ധിച്ച അനുഭൂതികൾ മാത്രമല്ല, അന്നത്തെ മററു ചില ചുററുപാടുകളും ആ പ്രാചീനകൃതികളിൽ പ്രതിഫലിച്ചുകാണാം. ഇരുളടഞ്ഞുകിടക്കുന്ന രാജ്യചരിത്രം, ദേശചരിത്രം, സമുദായചരിത്രം മുതലായ വിഷയങ്ങളിലേയ്ക്കു നേരിയ വെളിച്ചം വീശുന്ന ചില പ്രസ്താവനകൾ അവയിൽ സ്ഥലംപിടിച്ചിട്ടുണ്ടു്. സന്ദേശകാവ്യങ്ങളിലെ മാർഗ്ഗനിർദ്ദേശഘട്ടങ്ങളിലാണു് ഇതു പ്രകടമായി കാണുന്നതു്. ചമ്പുക്കളിലെ ചില സ്ഥലവർണ്ണനകളും ഇതിലേയ്ക്കു് ഉദാഹരിക്കാവുന്നതാണു്.

പതിനഞ്ചാംശതകത്തിന്റെ പകുതിയോടുകൂടി ഈ നിലയ്ക്കു് ഒരു മാററം സംഭവിച്ചു. കവിതയുടെ വിഷയം യാഥാർത്ഥ്യത്തിൽനിന്നു സങ്കൽപത്തിലേയ്ക്കു കടന്നു എന്നുള്ളതാണു് ഈ മാററത്തിന്റെ പ്രധാനമായ പ്രത്യേകത. മററെന്തെല്ലാം ദോഷങ്ങളുണ്ടായാലും, അതുവരെയുള്ള കവിതയിൽ ജീവിതാന്തരീക്ഷത്തിന്റെ ചൂടും വെളിച്ചവും നാമമാത്രമായിട്ടെങ്കിലും അനുഭവപ്പെട്ടിരുന്നു. അതു ക്രമേണ കുറഞ്ഞുവന്നു. രണ്ടു കേരളബ്രാഹ്മണരാണു് ഈ വ്യതിയാനത്തിനു ഹേതുഭൂതരായിത്തീർന്നതു് — ചെറുശ്ശേരിയും പുനവും.

## കൃഷ്ണഗാഥ

ഉത്തരകേരളത്തിൽ കോലത്തുനാടു ഭരിച്ചിരുന്ന ഒരു ഉദയവർമ്മരാജാവിന്റെ ആശ്രിതനായ ചെറുശ്ശേരിനമ്പൂതിരിയാണു് കൃഷ്ണഗാഥയുടെ കർത്താവു്. ഭാഗവതം ദശമസ്കന്ധത്തിൽ വിവരിച്ചിട്ടുള്ള ശ്രീകൃഷ്ണന്റെ ലീലകളാണു്

അതിലെ പ്രതിപാദ്യം. രാമചരിതാദികളിൽ കണ്ട പാട്ടോ, മണിപ്രവാളകർത്താക്കൾ സ്വീകരിച്ച സംസ്കൃതവൃത്തങ്ങളോ അല്ല, കേരളത്തിൽ പണ്ടുതന്നെ നിലവിലിരുന്ന ചില നാടൻപാട്ടുകളിലെ രീതിയാണു് ചെറുശ്ശേരി സ്വീകരിച്ചതു്. അതു കൂടുതൽ ഗാനാത്മകമാണുതാനും. ഭാഷാരീതി തികച്ചും പ്രശംസയെ അർഹിക്കുന്നു; അന്നത്തെ സ്ഥിതിക്കു പ്രത്യേകിച്ചും. തമിഴിന്റേയും സംസ്കൃതത്തിന്റേയും പിടിയിൽനിന്നും അകന്നതും ഇന്നത്തെ നല്ല മലയാളത്തോടു വളരെ അടുത്തതുമായ ഭാഷാരീതിയാണു കൃഷ്ണഗാഥയിലേതു്. സംസ്കൃതപ്രചുരമായ രാമായണാദി ചമ്പുക്കളോടു സമകാലികത്വം വഹിക്കുന്ന ഒരു കൃതിയിൽ ഇത്ര ലളിതമായ ഭാഷാരീതി കാണുന്നതു് ഒരു വിധം നോക്കിയാൽ അത്ഭുതാവഹമായി തോന്നും. അതുവരെ മലയാളത്തെ അത്ര കാര്യമായി കരുതാതെ സംസ്കൃതത്തിൽത്തന്നെ മുഴുകിക്കഴിഞ്ഞിരുന്ന കേരളബ്രാഹ്മണവർഗ്ഗത്തിൽപ്പെട്ട ഒരാൾക്കു് കൃഷ്ണഗാഥയെപ്പോലെ ശുദ്ധമലയാളത്തിൽ ഒരു ഗ്രന്ഥം നിർമ്മിക്കാൻ തോന്നിയതു്, ഭാഷാചരിത്രകർത്താവായ പി. ഗോവിന്ദപ്പിള്ള പറയുന്നതുപോലെ, 'ഭാഷയുടെ ഭാഗ്യോദയം' തന്നെയായിരുന്നു. ഭാഷ മാത്രമല്ല ആ വൃത്തവും മലയാളത്തിനു് വളരെ സഹായകമായിത്തീർന്നിട്ടുണ്ടു്. ആധുനികഖണ്ഡകവിതാപ്രസ്ഥാനത്തിൽ മഞ്ജരീവൃത്തം * ചെലുത്തീട്ടുള്ള സ്വാധീനശക്തി കുറച്ചൊന്നുമല്ല

അക്ലിഷ്ടകോമളതയും സ്വാഭാവികമായ അർത്ഥാലങ്കാരങ്ങളുമാണു് കൃഷ്ണഗാഥയുടെ മറ്റൊരു ഗുണം. അർത്ഥഗ്രഹണത്തിനുവേണ്ടി രണ്ടാമതു വായിച്ചുനോക്കേണ്ടിവരുന്ന ഒരൊററ വരിപോലും ആ കൃതിയിലില്ല. സംസ്കൃതകാവ്യങ്ങളിൽ സാധാരണ കാണുന്നമാതിരി പാരമ്പര്യപ്പട്ടികയിൽപ്പെട്ട അലങ്കാരങ്ങൾ കൃഷ്ണഗാഥയിൽ വളരെ കുറച്ചേയുള്ളൂ. സ്വാഭാവികങ്ങളും ചമത്കാരജനകങ്ങളുമായ അലങ്കാരങ്ങളാണു് അധികവും. കണക്കുവിട്ടു് അലങ്കാരങ്ങളണിയാത്ത സുന്ദരിയായ ഒരു യുവതിയുടെ പ്രതീതിയാണു് കൃഷ്ണഗാഥ വായിച്ചാലുണ്ടാവുക. അർത്ഥാന്തരന്യാസം, രൂപകം മുതലായ വേറെയും പല അലങ്കാരങ്ങൾ ചെറുശ്ശേരി പ്രയോഗിച്ചിട്ടുണ്ടെങ്കിലും, ഉപമയിലും ഉത്പ്രേക്ഷയിലുമാണു് കൂടുതൽ താത്പര്യം പ്രദർശിപ്പിച്ചിട്ടുള്ളതു്.

തൂലികാചിത്രരചനയിൽ ചെറുശ്ശേരി പൂർവ്വകവികളെയെല്ലാം പിന്നിലാക്കുന്നു. കലാഭംഗി തികഞ്ഞവയും ഭാവമധുരങ്ങളുമായ അനേകം തൂലികാചിത്രങ്ങൾ ആ കൃതിയിൽ കാണാം. അമ്പാടിയിൽ കളിയാടിക്കൊണ്ടിരുന്ന ബാലഗോപാലന്റെ വർണ്ണന ഇതിനു് ഒരു ഉത്തമോദാഹരണമാണു്. സ്വന്തം ഇല്ലത്തോ ഉദയവർമ്മരാജാവിന്റെ കോവിലകത്തോ വിഹരിച്ചിരു

* കൃഷ്ണഗാഥയിലെ വൃത്തത്തിനു് കേരളപാണിനി 'വൃത്തമഞ്ജരി'യിൽ കൽപിച്ച പേരാണതു്.

ന്നാ ഉണ്ണികളെ മനസ്സിൽ കണ്ടുകൊണ്ടാണ് കവി ആവക ചിത്രങ്ങൾ വരച്ചിതെന്നു തോന്നുന്നു.

ഫലിതരസികതയും പരിഹാസചാതുരതയും നമ്പൂരിമാർക്ക് സഹജമാണല്ലോ. ഈ രണ്ടു ഗുണങ്ങളും കൃഷ്ണഗാഥയിൽ കാണാം. നമ്പ്യാരുടെ തുള്ളലുകളിലെന്നപോലെ അവ പ്രകടമോ വികടമോ ആകുന്നില്ലെന്നുമാത്രം. സുഭദ്രാഹരണഘട്ടത്തിലെ ഒരു ഭാഗം പരിഹാസത്തിന് നല്ല ദൃഷ്ടാന്തമാണ്. സുഭദ്രയിൽ അനുരക്തനായ അർജ്ജുനൻ സന്യാസിവേഷത്തിൽ ദ്വാരകയിലെത്തുന്നു. അർജ്ജുനനിൽ അനുരക്തയായ സുഭദ്ര സന്യാസിയെ ശുശ്രൂഷിക്കാൻ നിയോഗിക്കപ്പെടുകയും ചെയ്യുന്നു. പരിഭ്രമത്തിനിടയിൽ സുഭദ്ര പാത്രത്തിലെ ചോറു മുഴുവൻ ഇലയിൽ വിളമ്പുന്നു; വാഴപ്പഴം ഉരിച്ചുകളഞ്ഞ് അതിന്റെ തൊലിയാണ് ഇലയിൽ വെച്ചുകൊടുക്കുന്നത്. കന്യകയുടെ മുഖത്തുനിന്ന് കണ്ണു പിൻവലിക്കാൻ അശക്തനായ അർജ്ജുനൻ ചോറുവിലക്കുകയോ പഴത്തൊലി വിളമ്പിയതു കാണുകയോ ചെയ്യുന്നില്ല. എന്നുമാത്രമോ? പഴത്തിനു പകരം ആ തൊലിയെല്ലാം എടുത്തു തിന്നുകയും ചെയ്യുന്നു. ഒരു കാമകോമരത്തെ ഇതിലധികം എങ്ങനെയാണ് കളിയാക്കുക?

മണിപ്രവാളകൃതികളിൽ കണ്ടതുപോലുള്ള നഗ്നശൃംഗാരം കൃഷ്ണഗാഥയിൽ സാർവ്വത്രികമായി കാണുന്നില്ലെങ്കിലും, കവി ഒരു ശൃംഗാരപ്രിയനാണെന്നു തെളിയിക്കാൻ പര്യാപ്തമായവിധം അതു് അങ്ങിങ്ങു മുഖംകാണിക്കുന്നുണ്ട്—പാരമ്പര്യത്തിന്റെ ഒരു നേരിയ വാങ്ങൽ!

"മാനിനിതന്നുടെ മേനി നിവന്നപ്പോൾ
മാരന്റെ വില്ലു വളഞ്ഞു ചെമ്മേ"

എന്നിത്യാദി വരികൾ വായിച്ചാൽ വൈശികതന്ത്രത്തിന്റെ ഓർമ്മയാണു വരിക. അമ്പാടിയിലെ ഗോപയുവതികൾ മുലകുടി മാറാത്ത ശ്രീകൃഷ്ണനെ എടുത്തു താലോലിച്ച അവസരത്തിൽ "എന്നുപോലൊന്നിവൻ യൗവനമാളുവതു്" എന്നാണത്രെ ഉള്ളിൽ വിചാരിച്ചതു്. 'രാസക്രീഡ'യിൽ 'മന്മഥമായ കാമായനിയിലും' 'കമ്പിളക്കാട്ടിലും' ഉപകാരിയാകുന്നതിരൂപത്തിൽ വർണ്ണിക്കുന്ന ഘട്ടവും കുറെ അധികം പച്ചയായിപ്പോയിട്ടുണ്ട്. പാദാദികേശം, കേശാദിപാദം, എന്നിത്തരത്തിൽ പല കവികളും സ്ത്രീകളെ വർണ്ണിച്ചിട്ടുണ്ടെങ്കിലും, ചെറുശ്ശേരിയെപ്പോലെ ഒരു പ്രത്യംഗവർണ്ണന വേറെ ഏതെങ്കിലും കേരളീയകവി നടത്തിട്ടുണ്ടോ എന്നു സംശയമാണ്. ചുരുക്കിപ്പറഞ്ഞാൽ,

"ഒന്നഞ്ഞൂറായിരം മാരന്മാർ മേന്മേലേ
നന്നായി നിന്നു മുളപ്പതിന്നായ്"

മോഹനമായൊരു ലാവണ്യമാകുന്ന
ദോഹദം പൂണ്ടൊരു കേദാര—"

മായ അൽക്കിടത്തെപ്പോലും കവി വർണ്ണിക്കാതെ വിട്ടിട്ടില്ല. പോരായ്മയായി ഇങ്ങനെ ചില ദൃഷ്ടാന്തങ്ങൾ എടുത്തുകാണിക്കാനുണ്ടായിരിക്കാമെങ്കിലും അതുവരെയുള്ള പാരമ്പര്യവുമായി താരതമ്യപ്പെടുത്തിനോക്കിയാൽ, കൃഷ്ണഗാഥാകർത്താവു് അക്കാര്യത്തിൽ തന്റെ മുൻഗാമികളിൽനിന്നു വളരെ അകന്നാണു് നിൽക്കുന്നതെന്നു നിസ്സംശയമായി പറയാം.

രാമചരിതകർത്താവും കണ്ണശ്ശന്മാരും പുരാണങ്ങളെ ഉപജീവിച്ചാണു് കവിതകളെഴുതിയതു്. അപൂർവ്വം ചില ദിക്കുകളിൽ അവർ മൂലകഥയിൽനിന്നു വ്യതിചലിച്ചിട്ടില്ലെന്നുമില്ല. എന്നാൽ, കൃഷ്ണഗാഥാകർത്താവിനെപ്പോലെ തികഞ്ഞ വ്യക്തിത്വം പ്രദർശിപ്പിക്കാൻ അവർക്കു സാധിച്ചിട്ടുണ്ടോ എന്നു സംശയമാണു്. പിൽക്കാലത്തെ കാര്യം പരിശോധിച്ചാലും, തുഞ്ചത്തെഴുത്തച്ഛനു മാത്രമേ ആ വിഷയത്തിൽ ചെറുശ്ശേരിയെ കവച്ചുവെയ്ക്കാൻ കഴിഞ്ഞിട്ടുള്ളു.

ശൃംഗാരത്തിൽ മുഴുകിക്കിടന്നിരുന്ന ജനതയുടെ മുമ്പിൽ ഭക്തിയുടെ ഒരു ചെറിയ തിരി കത്തിച്ചുവെച്ചു എന്നുള്ളതാണു് കൃഷ്ണഗാഥയെപ്പറ്റി പറയേണ്ട പ്രധാനമായ ഒരു പ്രത്യേകത. മുക്തകങ്ങളായിട്ടും മററും ചില സ്തോത്രങ്ങൾ അതിനു മുൻപുതന്നെ ഉണ്ടായിക്കഴിഞ്ഞിരുന്നുവെങ്കിലും, അവയ്ക്കു സാമാന്യജനങ്ങളുടെ ഹൃദയങ്ങളിൽ വേരൂന്നാൻ കഴിഞ്ഞിരുന്നില്ല. ഭാഷയുടെ ലാളിത്യവും ഗാഥയുടെ ഗാനാത്മകതയുംനിമിത്തം കൃഷ്ണഗാഥയ്ക്കു വളരെവേഗം സാധാരണജനങ്ങളെ ആകർഷിക്കാൻ സാധിച്ചു. ദക്ഷിണകേരളത്തിൽ എഴുത്തച്ഛന്റെ രാമായണത്തെപ്പോലെതന്നെ ഉത്തരകേരളത്തിൽ ചെറുശ്ശേരിയുടെ കൃഷ്ണഗാഥ ഇന്നും ജനസാമാന്യത്തിന്റെ ഭക്ത്യാദരങ്ങളെ ആർജ്ജിച്ചുകൊണ്ടാണിരിക്കുന്നതു്.

ഭാഷാരീതി നവീനമാണെങ്കിലും തിട്ടതി, പട്ടാങ്ങു്, അമ്പെന്നം, അങ്കി, അറം, ഇറം, കാരിയം മുതലായി പഴമയെ ഉദാഹരിക്കുന്ന അപൂർവ്വം ചില പദങ്ങളും പ്രസ്തുത കൃതിയിൽ കാണുന്നുണ്ടു്.

## ചമ്പുക്കൾ

നല്ല മലയാളഭാഷയിൽ കൃഷ്ണഗാഥ ഉണ്ടായ കാലത്തുതന്നെയാണു് പുനംനമ്പൂതിരി സംസ്കൃതപദപ്രചുരമായ ഭാഷാചമ്പുക്കളെഴുതിയതു്. "മധുമതമണമോലും ഗദ്യപദ്യൈരനേകൈർമ്മദയതി പുനമിന്നും ഭൂരി ഭൂചക്രവാളം" എന്നു് ചന്ദ്രോത്സവകർത്താവു് ബഹുമാനപൂർവ്വം സ്മരിക്കുന്നതു് ഇദ്ദേഹത്തെ

യാണ്. കോഴിക്കോട്ടുസാമൂതിരിയുടെ വിദ്വത്സദസ്യരായിരുന്ന 'പതിനെട്ടരക്കവി'കളിലെ 'അരക്കവി'യും ഇദ്ദേഹംതന്നെ. സംസ്കൃതഭാഷയിൽ മറ്റുള്ളവരെപ്പോലെ പാണ്ഡിത്യമില്ലാത്തതുകൊണ്ടാണത്രെ പുനം 'അരക്കവി'യായത്. അതു ശരിയാണെങ്കിൽ, ഭാഷയുടെ ഭാഗ്യംകൊണ്ടാണ് അദ്ദേഹം അരക്കവിയായതെന്ന് നമുക്കഭിമാനിക്കാം. എന്തുകൊണ്ടെന്നാൽ, സംസ്കൃതത്തിൽ വളരെയൊക്കെ എഴുതിട്ടുള്ള മുഴുക്കവികളായ ആ പതിനെട്ടുപേരിൽ ഒരുത്തനിൽനിന്നെങ്കിലും ഒരൊററ വരിപോലും മലയാളഭാഷയ്ക്കു നേട്ടമായിക്കിട്ടിയിട്ടില്ലല്ലോ.

പുനം ആദ്യമായി സാമൂതിരിപ്പാടിനെ കണ്ട അവസരത്തിൽ തിരുമുൽക്കാഴ്ചവെച്ചതാണ് താഴെ കാണുന്ന പദ്യം.

'താരിൽത്തന്വീകടാക്ഷാഞ്ചലമധുപകുലാരാമ, രാമാജനാനാം
നീരിൽത്താർബാണ, വൈരാകരനികരതമോമണ്ഡലീചണ്ഡഭാനോ,
നേരെത്താതോരു നീയാം തെരുകുറി കളയായ്കെന്നുമേഷാ കളിക്കു—
ന്നോർത്തിന്നിപ്പുറം വിക്രമനൃവര! ധരാ ഹന്ത കല്പാന്തതോയേ."

മലയാളകവികളെല്ലാം "പ്രായേണ വൃത്തഹീനന്മാരും സൂക്ഷ്മാലോകത്തിൽ നിരസ്തരാഗപ്രസാദന്മാരുമാണെ"ന്നു തെററിദ്ധരിച്ച് ഔദ്ധത്യത്തോടുകൂടി അവരെ വെല്ലുവിളിച്ചുകൊണ്ട് കേരളത്തിൽ കാലെടുത്തുകുത്തിയ ഉദ്ദണ്ഡശാസ്ത്രികൾ, ഈ ശ്ലോകം കേട്ട ഉടനെ 'അന്ത ഹന്തയ്ക്കിന്ത പട്ട്' എന്നു പറഞ്ഞ്, രാജസമ്മാനമായി തനിക്കു കിട്ടിയ വിലയേറിയ പട്ട് പുനംനമ്പൂരിക്കു സമ്മാനിച്ചുവത്രെ!

## രാമായണചമ്പു

മേലുദ്ധരിച്ച പദ്യത്തിൽനിന്നു പുനത്തിന്റെ ഉദ്ധതമായ ഭാഷാശൈലിയുടെ സ്വരൂപം മനസ്സിലാക്കാമല്ലോ. അദ്ദേഹത്തിന്റെ ചമ്പുക്കളിൽ കാണുന്നതും ഈ ശൈലിതന്നെയാണ്. രാമായണചമ്പു പുനത്തിന്റെ വകയാണെന്നാണ് സാഹിത്യചരിത്രകാരന്മാരുടെ ഏകകണ്ഠമായ അഭിപ്രായം. കണ്ടുകിട്ടിയിട്ടുള്ള രാമായണചമ്പുവിൽ രാവണോത്ഭവം, രാമാവതാരം, താടകാവധം, അഹല്യാമോക്ഷം, സീതാസ്വയംവരം, പരശുരാമവിജയം, വിച്ഛിന്നാഭിഷേകം, ഖരവധം, സുഗ്രീവസഖ്യം, ബാലിവധം, ഉദ്യാനപ്രവേശം, അംഗുലീയാങ്കം, ലങ്കാപ്രവേശം, രാവണവധം, അഗ്നിപ്രവേശം, അയോദ്ധ്യാപ്രവേശം, പട്ടാഭിഷേകം, സീതാപരിത്യാഗം, അശ്വമേധം, സ്വർഗ്ഗാരോഹണം—എന്നിങ്ങനെ ഇരുപതു വിഭാഗങ്ങൾ അടങ്ങിയിരിക്കുന്നു. വാല്മീകിരാമായണമാണ് ചമ്പുവിന്റെ പ്രധാനമായ അവലംബം. ആശ്ചര്യചൂഡാമണി, ഉത്തരരാമചരിതം മുതലായി രാമായണകഥാപ്രതിപാദകങ്ങളായ ഇതരഗ്രന്ഥങ്ങളിൽനിന്ന് ഉചിതങ്ങളായ അംശങ്ങളും സ്വീകരി

ച്ചു് കഥയെ മിനുസപ്പെടുത്തീട്ടുണ്ടു്. അതിനു പുറമേ ചില സംസ്കൃതകവികളുടെ പദ്യങ്ങൾ അതേ രൂപത്തിൽ കടംവാങ്ങീട്ടുമുണ്ടു്.

കൃഷ്ണഗാഥാകർത്താവിനെപ്പോലെതന്നെ സാമൂഹ്യവിഷയങ്ങളെ ഉപേക്ഷിച്ചു് പുരാണേതിഹാസങ്ങളെ ആശ്രയിച്ചു എന്നതാണു് പുനത്തെപ്പററിയും പറയാനുള്ള പ്രത്യേകത. കേരളീയർ സംസ്കൃതഭാഷയുമായി കൂടുതൽ അടുക്കുന്നതിനു് ഇതു കാരണമായിത്തീൎന്നു. നമ്പ്യാന്മാർ കൂത്തുപറയുന്നതിനു് രാമായണചമ്പു ഉപയോഗിച്ചിരുന്നു. "ചാക്യാന്മാരെപ്പോലെതന്നെ നമ്പിയാന്മാരും ഒരുകാലത്തു കൂത്തു നടത്തിവന്നിരുന്നു എന്നും, അതിനു തമിഴെന്നു പറയുന്ന ചില ഭാഷാപ്രബന്ധങ്ങളാണു് അവർ ഉപയോഗിച്ചിരുന്നതെന്നും, നാം ലീലാതിലകത്തിൽനിന്നു ഗ്രഹിക്കുന്നുണ്ടല്ലോ. പുനവും മററും സരസങ്ങളായ മണിപ്രവാളപ്രബന്ധങ്ങൾ നിർമ്മിച്ചപ്പോൾ നമ്പിയാന്മാർ പഴയ പ്രബന്ധങ്ങളെ പരിത്യജിച്ചു് അവയെ രംഗത്തിൽ പ്രയോഗിച്ചുതുടങ്ങിയെന്നു് അനുമാനിക്കുന്നതിൽ അസാംഗത്യമില്ല" എന്നാണു് ഉള്ളൂർ പറയുന്നതു്. ഭാഷാചമ്പുക്കളുടെ ആരംഭത്തിൽ കഥാസൂചകമായ ഓരോ ശ്ലോകം ചേർത്തുകാണുന്നതു് ഉള്ളൂരിന്റെ ഈ അഭിപ്രായത്തിനു് ഉപോദ്ബലകമായിരിക്കുന്നു.

സംസ്കൃതപദങ്ങൾ ധാരാളം പ്രയോഗിച്ചിട്ടുണ്ടെങ്കിലും, കവിതാരീതി മനോഹരമായിരിക്കുന്നു. ഭാഷാസാഹിത്യത്തിന്റെ അനുക്രമമായ പുരോഗതിയെ കാണിക്കുന്ന ചരിത്രത്തിൽ പുനംനമ്പൂരിക്കുള്ള സ്ഥാനം അതിപ്രധാനമായ ഒന്നായിരിക്കും. ഏതു കാൎയ്യത്തിനും നാം വിഷയീകരിക്കുന്നതു് സമകാലികസംഭവങ്ങളെക്കൂടി നോക്കീട്ടു വേണമല്ലോ.

## ഭാരതചമ്പു

കൎത്താവാരാണെന്നു തീരുമാനിക്കപ്പെട്ടുകഴിഞ്ഞിട്ടില്ലാത്ത ഒരു കൃതിയാണിതു്. ഇതും പുനംനമ്പൂരിതന്നെ നിർമ്മിച്ചതാണെന്നു വിചാരിക്കുന്നതിൽ അപാകമൊന്നുമില്ലെന്നു ചിലർ അഭിപ്രായപ്പെടുന്നു. പക്ഷേ, കവിതയുടെ ഗുണംകൊണ്ടു നോക്കിയാൽ രാമായണചമ്പുവിന്റെ പിന്നിൽ നില്ക്കാനുള്ള യോഗ്യത മാത്രമേ ഈ കൃതിക്കുള്ളു. സംസ്കൃതപക്ഷപാതം കൂടുതൽ പ്രദർശിപ്പിച്ചിട്ടുള്ളതും ഭാരതചമ്പൂകർത്താവാണു്. പദ്യങ്ങൾ മാത്രമല്ല, ചില ഗദ്യങ്ങൾപോലും സംസ്കൃതമയങ്ങളായിരിക്കുന്നു. യതിഭംഗം മുതലായ കവിതാദോഷങ്ങളും ഇതിൽ ധാരാളമുണ്ടു്. രാമായണചമ്പുവിന്റെ മെച്ചം കണ്ടു വ്യാമോഹിച്ച ഏതോ ഒരു കവി നിർമ്മിച്ചതായിരിക്കാം ഭാരതചമ്പു.

ബകവധം, ദ്രൗപദീസ്വയംവരം, സുഭദ്രാഹരണം, ഖാണ്ഡവദാഹം, രാജസൂയം, വനവാസം, കിരാതം, കീചകവധം, ഉദ്യോഗം, ദൂതവാക്യം,

ജയദ്രഥവധം, സുയോധനവധം, അശ്വമേധം, സ്വർഗ്ഗാരോഹണം എന്നിങ്ങനെ ഭാരതചമ്പുവിനു പതിനാലു വിഭാഗങ്ങളുണ്ടെന്നാണ് തൃപ്പൂണിത്തുറ ഈട്ടുവെയ്പിലുള്ള കിരാതപ്രബന്ധത്തിന്റെ അവസാനത്തിൽ രേഖപ്പെടുത്തികാണുന്ന രണ്ടു പദ്യങ്ങളിൽനിന്നും തെളിയുന്നതു്. ഭാരതത്തിലെ കഥകളെ ഉപജീവിച്ചെഴുതീട്ടുള്ള വേറേയും ചില ചമ്പുക്കൾ കണ്ടുകിട്ടീട്ടുണ്ട്. അവ ഒരുപക്ഷേ മററുവല്ല കവികളും എഴുതിയതായിരിക്കാം.

## ഭാഷാനൈഷധചമ്പു

പുനത്തിന്റെ കാലശേഷം ചമ്പൂപ്രസ്ഥാനത്തിൽ ഗണ്യമായവിധം പ്രവർത്തിച്ച കവി മഴമംഗലംനമ്പൂരിയാണ്. (പതിനാറാം നൂററാണ്ട്.) ഭാഷാനൈഷധചമ്പുവാണ് അദ്ദേഹത്തിന്റെ പ്രധാനകൃതി. സംസ്കൃതഭാഷയിൽ അസാമാന്യമായ പാണ്ഡിത്യമുണ്ടായിരുന്നിട്ടും, രാമായണഭാരതാദിചമ്പുക്കളുടെ കർത്താക്കന്മാർ ചെയ്തതുപോലെ പൂർവ്വസൂരികളുടെ പദ്യങ്ങൾ നിർല്ലോഭമായി ഉദ്ധരിക്കുന്നതിന് മഴമംഗലം ഒരുങ്ങാതിരുന്നതു് അന്നത്തെ നിലയ്ക്കു നോക്കിയാൽ അസാധാരണമാകുന്നു. ഭാഷാരീതി സംസ്കൃതപ്രചുരമാണെങ്കിലും, കവിത മനോഹരമായിട്ടുണ്ട്. ഭാവനാശക്തിയിലും വർണ്ണനാചാതുര്യത്തിലും മഴമംഗലം പുനത്തെ അതിശയിക്കുന്നു.

## മററു ചമ്പുക്കൾ

കാമദഹനം, കൊടിയവിരഹം, രാജരത്നാവലീയം, ചെല്ലൂർനാഥോദയം, തെങ്കൈലനാഥോദയം, നാരായണീയം, പാരിജാതഹരണം, ഗജേന്ദ്രമോക്ഷം, കാളിയമർദ്ദനം, രാസക്രീഡ, കുചേലവൃത്തം, ദക്ഷയാഗം, ത്രിപുരദഹനം എന്നുതുടങ്ങി അനേകം ഭാഷാചമ്പുക്കൾ പതിനഞ്ചും പതിനാറും ശതകങ്ങളിലായി ഉണ്ടായിട്ടുണ്ട്. പുരാണം, ഇതിഹാസം, ക്ഷേത്രമാഹാത്മ്യം, ചരിത്രം മുതലായവയാണ് മിക്ക ചമ്പുക്കളിലേയും വിഷയം. കല്പിതകഥകളെ അടിസ്ഥാനമാക്കി എഴുതിയ ചമ്പുക്കളും ഇല്ലെന്നില്ല. ചെല്ലൂർനാഥോദയം, തെങ്കൈലനാഥോദയം, നാരായണീയം എന്നിവ യഥാക്രമം പെരുഞ്ചെല്ലൂർ, തൃശ്ശൂർ, തൃപ്പൂണിത്തുറ ഈ ക്ഷേത്രങ്ങളുടെ മഹിമയെ വർണ്ണിക്കുന്നവയാണ്. രാജരത്നാവലീയം 1565-നും 1595-നും ഇടയ്ക്കു കൊച്ചിരാജ്യം ഭരിച്ചിരുന്ന രാമവർമ്മമഹാരാജാവിന്റെ അപദാനങ്ങളെ പ്രകീർത്തിക്കുന്നു. സംഗീതശേഖരൻ എന്ന ക്ഷത്രിയയുവാവും ശൃംഗാരചന്ദ്രിക എന്ന യുവതിയും തൃശ്ശൂർപൂരത്തിനിടയ്ക്കു തമ്മിൽ കണ്ടുമുട്ടുന്നതും അവർ തമ്മിലുള്ള വിവാഹവും തുടർന്നുണ്ടാകുന്ന വിരഹവും പുനസ്സമാഗമവുമാണ് 'കൊടിയവിരഹ'ത്തിലെ പ്രതിപാദ്യം. മററു ചമ്പുക്കളിൽ പലതും

യാതൊരു പ്രാധാന്യവും ഇല്ലാത്തവയും മിക്കതും അജ്ഞാതകർത്തൃകങ്ങളുമാണ്. പറയത്തക്ക കവിതാഗുണവും കാണുന്നില്ല.

ചമ്പുക്കളെല്ലാം എഴുതപ്പെട്ടിട്ടുള്ളത് മണിപ്രവാളഭാഷയിലാണെന്നാണ് പൊതുവേയുള്ള ധാരണ. പരമാർത്ഥം പറഞ്ഞാൽ ലീലാതിലകകാരന്റെ നിർവ്വചനമനുസരിച്ചുള്ള മണിപ്രവാളവും ചമ്പുക്കളിൽ കണ്ടേക്കാമെങ്കിലും, അതിനെ അവഗണിക്കുന്ന മട്ടിലുള്ള ഉദാഹരണങ്ങളാണ് അധികവും. 'അധമ'മായ മണിപ്രവാളവിഭാഗത്തിന് ലീലാതിലകകാരൻ കൊടുത്തിട്ടുള്ള ഉദാഹരണത്തിൽ നാലോ അഞ്ചോ ഭാഷാപദങ്ങളെങ്കിലും കാണുന്നുണ്ട്. അതിലെ സംസ്കൃതപദങ്ങളാകട്ടെ, ഒട്ടുമുക്കാലും സുകുമാരാക്ഷരനിബദ്ധങ്ങളുമാണ്. മേൽക്കാണിച്ച ചമ്പുക്കളിൽ തനിസ്സംസ്കൃതശ്ലോകങ്ങളും, മേമ്പൊടിക്കുമാത്രം ഒരു മലയാളപദമോ അഥവാ മലയാളപ്രത്യയംമാത്രമോ ഉപയോഗിച്ച പദ്യങ്ങളും കാണാൻ പ്രയാസമില്ല. ഒടുവിലൊടുവിൽ ഉണ്ടായ ചമ്പുക്കളിൽ കർക്കശമായ രചനാരീതിയും സാധാരണമായിത്തീർന്നു.

1. "തസ്മിൻ വേശ്മനി പൂർണ്ണവിശ്രമവിഭവേ പൂജ്യാൻ സമാരാധയൻ
പ്രേയസ്യാ ഗുണപൂർണ്ണയാ ഗുണവതാ പുത്രേണ മിത്രേണ ച
സാനന്ദം പ്രാവൃഷി കേരളേഷു നിവസൻ ഭക്ത്യാ സമാകർണ്ണയൻ
ലീലാം രാഘവകൃഷ്ണയോഃ ക്ഷപയതേ കാലം സ ധന്യോ ജനഃ"

2. "സ്നിഗ്ദ്ധാ ശൈവാലമാലാ ശശികലയുമുദേ കാമകോദണ്ഡവല്ലീ
ലോലേ നീലോൽപലേ നിർമ്മലമണിമുകുരേ മല്ലികാപല്ലവോപി
പൂർണ്ണേന്ദുഃ സ്വർണ്ണകംബുഃ സരസിജമുകുളൗ ദ്വേ ലതേ സൂക്ഷ്മരന്ധ്രം—
ഭൃംഗാളീ സൈകതം കോമളകദളിയുഗം പങ്കജം കിംകിമേതൽ?"

ഒന്നാമത്തെ പദ്യം സംസ്കൃതമയമാണ്. രണ്ടാമത്തേതിലാകട്ടെ, 'ശശികലയും' എന്ന ദിക്കിൽ 'ഉം' എന്ന ഒരു മലയാളസമുച്ചയം മാത്രമേയുള്ളൂ. 'ശശികല' സംസ്കൃതമാണല്ലോ. ഈവക പദ്യങ്ങൾക്കൊക്കെ മണിപ്രവാളപരിധിക്കുള്ളിൽ പ്രവേശം അനുവദിക്കാമോ എന്നു സംശയമുണ്ട്. ചുരുക്കിപ്പറഞ്ഞാൽ, കാലക്രമത്തിൽ മണിപ്രവാളരീതി ദുഷിച്ചുപോയതിനു ദൃഷ്ടാന്തമാണ് അവസാനകാലത്തെ ചമ്പുക്കൾ. ലീലാതിലകകർത്താവു ജീവിച്ചിരുന്നു എന്നുവരികിൽ, താഴെ ഉദ്ധരിക്കുന്ന ചമ്പൂശ്ലോകം, മണിപ്രവാളത്തിന്റെ 'അധമാധമ'വിഭാഗത്തിൽപോലും പെടുത്താതെ പുറംതള്ളുമായിരുന്നു.

"ക്രോധാദുത്കൃത്യ പാശാന്മുഖരഖരഖുരോത്തുംഗതുംഗാഗ്രഘോണൈ—
ശ്ശ്വോധാൻ വിദ്രാവയന്തീ ഝടിതി പരിവൃതാൻ ഘോര'ഹുമ്പാ' നിനാദൈ
നാസാഗ്രന്യസ്തഹസ്താംഗുലിഷു സകലലോകേഷു പശ്യത്സു, വിശ്വ—
വ്യാതങ്കക്ഷോഭം വളർത്തുജ്ജ്വലവിപുലവപുർവ്യോമവീഥീം പ്രപേദേ"

# അദ്ധ്യായം 7

# ഭക്തിഗാഥ—എഴുത്തച്ഛനും പൂന്താനവും

ഭാഷയും സാഹിത്യവും രണ്ടു ശാഖകളായി പിരിഞ്ഞു് മുന്നോട്ടു നീങ്ങുന്ന കാര്യമാണു് കഴിഞ്ഞ അദ്ധ്യായത്തിൽ നാം കണ്ടതു്. ഒന്നു്, ഭാഷാപ്രധാനമായ ഗാനശാഖ; രണ്ടു്, സംസ്കൃതപ്രധാനമായ മണിപ്രവാളശാഖ. അഭ്യസ്തവിദ്യന്മാരിൽ അധികവും ബ്രാഹ്മണരും അവരെ ചുററിപ്പററി നിന്ന സവർണ്ണസമുദായക്കാരുമായിരുന്നതിനാൽ, മണിപ്രവാളകൃതികളാണു് എണ്ണത്തിലും വണ്ണത്തിലും മുന്നിട്ടുനിന്നതു്. പക്ഷേ, സാമാന്യജനങ്ങൾക്കു് അതു് അനധിഗമ്യമായിരുന്നു. അതിന്റെ ഫലമായി ഗാനശാഖയിലും അങ്ങുമിങ്ങും ചില കൃതികൾ ഉണ്ടാകാതിരുന്നില്ല. മുന്നൊരദ്ധ്യായത്തിൽ സൂചിപ്പിച്ച പ്രാചീനഗാനങ്ങളിൽ ചിലതു് ഈ കാലഘട്ടത്തിൽ ഉണ്ടായതായിരിക്കണം.

## എഴുത്തച്ഛൻ

അങ്ങനെയിരിക്കേയാണു് പതിനാറാംശതകത്തിന്റെ മദ്ധ്യഘട്ടത്തോടുകൂടി ഭാഷയ്ക്കും സാഹിത്യത്തിനും ഒരു 'നവോത്ഥാന'മുണ്ടായതു്. തുഞ്ചത്തെഴുത്തച്ഛന്റെ ആവിർഭാവമാണു് ഇതിനു കാരണം. വാസ്തവം പറഞ്ഞാൽ കാലത്തിന്റെ സൃഷ്ടിയായിരുന്നു അദ്ദേഹം. പതിനഞ്ചുമുതൽ പതിനേഴുവരെയുള്ള ശതകങ്ങളിൽ ഭാരതത്തിലെ കവിതാരീതി പൊതുവേ ഭക്തിപ്രധാനമായിരുന്നു. തുളസീദാസ്, സൂർദാസ്, കബീർദാസ്, കൃഷ്ണചൈതന്യൻ, തുക്കാറാം മുതലായവർ അക്കാലത്തു ഭക്തിപ്രസ്ഥാനത്തിനു നൽകിയ സംഭാവന ചെറുതൊന്നുമല്ല. ഇതിന്റെ ചിറേറാളങ്ങൾ പ്രത്യക്ഷമായും പരോക്ഷമായും കേരളത്തിലും എത്തി. അന്നത്തെ ഇവിടത്തെ സാമൂഹ്യസ്ഥിതി അത്തരം ഒരു പ്രസ്ഥാനത്തെ സ്വാഗതംചെയ്യാൻ സർവ്വഥാ സന്നദ്ധമായി നില്ക്കയായിരുന്നു. ചെറിയ ചെറിയ ഖണ്ഡങ്ങളായി വിഭജിക്കപ്പെട്ട കേരളം അന്തശ്ഛിദ്രങ്ങളുടെ വിളനിലമായിത്തീർന്നിരുന്നു. കച്ചവടത്തിനായി ഇവിടെ എത്തിയിരുന്ന അറബികളുടേയും പോർട്ടുഗീസുകാരുടേയും സാന്നിദ്ധ്യം ഇത്തരം കലഹങ്ങൾക്കു വളംവെച്ചുകൊടുക്കുകയും ചെയ്തു. അതിനാൽ, ധാർമ്മികമായ തകർച്ചയ്ക്കും അതു കാരണമായിത്തീർന്നു. ഇങ്ങനെ [illegible] അധഃപതിച്ചുകൊണ്ടിരുന്ന ജനതയെ നേർവഴിക്കു നയിക്കാൻ കെല്പുള്ള ഒരാചാര്യന്റെ ആവശ്യം നേരിട്ട കാലത്തായിരുന്നു തുഞ്ച

ത്തെഴുത്തച്ഛന്റെ ആവിർഭാവം. കാവ്യശാസ്ത്രാദികളിൽ മാത്രമല്ല, വേദവേദാന്താദികളിലും അവഗാഢമായ പാണ്ഡിത്യം നേടിയിരുന്ന അദ്ദേഹം, സാധാരണക്കാരുടെ ഹൃദയത്തെ ഗാഢമായി സ്പർശിക്കത്തക്ക ഒരു മാർഗ്ഗം സ്വീകരിച്ചാൽ മാത്രമേ ജനങ്ങളെ എളുപ്പം മാനസാന്തരപ്പെടുത്താൻ സാധിക്കയുള്ളുവെന്നും, ചിരസ്ഥായിയായ ഫലത്തെ പ്രദാനംചെയ്യുന്ന സാഹിത്യമാണ് അതിനു പറ്റിയ ഉപാധിയെന്നും മുൻകൂട്ടി കണ്ടു. ഭാഷയേയും സംസ്കൃതത്തേയും സമഞ്ജസമായി സംയോജിപ്പിക്കുന്നതു് കേരളീയരെ മുഴുവൻ ആകർഷിക്കാൻ സഹായകമായിരിക്കുമെന്നും അദ്ദേഹത്തിനു നേരത്തെ മനസ്സിലാക്കാൻ കഴിഞ്ഞു. കൂടുതൽ ഗാനാത്മകങ്ങളായ വൃത്തങ്ങൾ തിരഞ്ഞെടുത്തതിലും ആ കവി വളരെ ഔചിത്യം പ്രദർശിപ്പിച്ചു. ഈ ഭാഷാലാളിത്യവും ഗാനാത്മകതയുമാണ് എഴുത്തച്ഛന്റെ കിളിപ്പാട്ടുകളെ കേരളീയരുടെ പൊതുസ്വത്താക്കിത്തീർത്തതു്. കിളിയെക്കൊണ്ടു കഥപറയിക്കുന്ന സമ്പ്രദായവും അവർക്കൊരു പുതുമയായിരുന്നു

അപ്രധാനമല്ലാത്ത മറ്റൊരു സംഗതിയും എഴുത്തച്ഛന്റെ വിജയത്തിനു കാരണമായിത്തീർന്നു. ഉയർന്ന സമുദായങ്ങളിൽപ്പെട്ടവർ മാത്രമേ അതുവരെ സാധാരണമായി സാഹിത്യരചനയിൽ ഏർപ്പെട്ടിരുന്നുള്ളു. അബ്രാഹ്മണർ പുരാണങ്ങളും ഇതിഹാസങ്ങളും പഠിക്കുന്നതുതന്നെ വളരെ ചുരുക്കമായിരുന്നു. അങ്ങനെയിരിക്കെ, അവരിൽ ഒരാൾ അത്തരം ഗ്രന്ഥങ്ങൾ പഠിക്കയും മനോഹരമായ ഗാനരീതികളിൽ അതു പരിഭാഷപ്പെടുത്തുകയും ചെയ്തതു് അബ്രാഹ്മണവർഗ്ഗത്തിനു മുഴുവൻ അഭിമാനകാരണമായി. ചില ബ്രാഹ്മണർ എഴുത്തച്ഛനെ എതിർക്കുകകൂടി ചെയ്തപ്പോൾ ആ അഭിമാനത്തിനു ശക്തി കൂടി. എഴുത്തച്ഛന്റെ കിളിപ്പാട്ടുകൾക്കു് എളുപ്പത്തിൽ പ്രചാരം ലഭിക്കുന്നതിനു് ഇതും ഒരു കാരണമായിത്തീർന്നു. കേട്ടു തഴമ്പിച്ച പഴയ സമ്പ്രദായത്തിൽനിന്നു ഭിന്നവും ഭക്തിനിർഭരവും തത്ത്വോപദേശപൂർണ്ണവുമായ എഴുത്തച്ഛന്റെ കഥാകഥനരീതി അത്യന്തം ആകർഷകമായി ജനങ്ങൾക്കനുഭവപ്പെട്ടു. കൃഷ്ണഗാഥ ഭഗവത്കഥാപ്രതിപാദകമാണെങ്കിലും, സാത്വികമായ ശൃംഗാരവും ഹാസ്യവും അതിന്റെ ഗൗരവത്തെ വളരെ കുറച്ചിരുന്നു. എഴുത്തച്ഛൻ സന്ദർഭത്തിനു യോജിച്ചവിധം എല്ലാ രസങ്ങളേയും സ്വീകരിച്ചിട്ടുണ്ടു്. ശകുന്തളോപാഖ്യാനം, യയാതിചരിതം മുതലായ ഭാഗങ്ങളിൽ ശൃംഗാരരസത്തേയും വേണ്ടപോലെ ബഹുമാനിച്ചിരിക്കുന്നു. എന്നാൽ, തന്റെ ആചാര്യപദവിക്കു ഹാനി തട്ടത്തക്കവിധം ഒരൊറ്റ വരിപോലും അദ്ദേഹം എഴുതീട്ടില്ല.

ഹരിനാമകീർത്തനം, ഉത്തരരാമായണം, ഭാഗവതത്തിലെ ചില സ്കന്ധങ്ങൾ എന്നു തുടങ്ങി വേറെയും ചില കൃതികൾ എഴുത്തച്ഛന്റെ വകയായിട്ടുണ്ടെങ്കിലും, അദ്ധ്യാത്മരാമായണവും ഭാരതവുമാണ് അദ്ദേഹത്തിന്റെ മുഖ്യ

കൃതികൾ. രാമായണം ആദ്യത്തെ പരിഭാഷയായതുകൊണ്ടോ എന്തോ, ഒട്ടു മുക്കാലും മൂലഗ്രന്ഥാനുകാരിയായിട്ടാണു് കാണപ്പെടുന്നതു്. ഭാരതത്തിന്റെ കഥ അതല്ല. ഏകാഗ്രതയ്ക്കു ലോപംവരുത്താതെ മുഖ്യഭാഗങ്ങളെ പ്രകാശിപ്പിച്ചും, അമുഖ്യഭാഗങ്ങളെ ചിലപ്പോൾ ത്യജിച്ചും ചിലപ്പോൾ സംക്ഷേപിച്ചും, രസഭാവാദികളിലും ഔചിത്യത്തിലും പ്രത്യേകം ശ്രദ്ധപതിച്ചും ആണു് ആ കൃതി തർജ്ജമ ചെയ്തിട്ടുള്ളതു്. ലക്ഷത്തിയിരുപതിനായിരം പദ്യങ്ങളുള്ള ഒരു മഹാഗ്രന്ഥത്തിലെ കഥ തന്റെ ചെറിയ കിളിപ്പാട്ടിൽ ഉൾക്കൊള്ളിക്കുന്ന വിഷയത്തിൽ എഴുത്തച്ഛൻ പ്രദർശിപ്പിച്ചിട്ടുള്ള പാടവം വിസ്മയാവഹമാണു്. തൃണാഗ്രത്തിൽ തൂങ്ങിനിൽക്കുന്ന ഒരുതുള്ളി വെള്ളത്തിൽ ചുററുമുള്ള പ്രകൃതി മുഴുവൻ പ്രതിബിംബിച്ചു കാണുന്നതുപോലെയാണു് ഭാരതം കിളിപ്പാട്ടിൽ മൂലകഥ പ്രത്യക്ഷപ്പെടുന്നതു്.

തനിക്കു സിദ്ധിച്ച ആദ്ധ്യാത്മികസംസ്കാരത്തിനു യോജിച്ചവിധം തത്വചിന്തകൾക്കുകൂടി ഇടംകിട്ടുന്നവയും ഭക്തിക്കോ ശാന്തിക്കോ സ്ഥായിയായ സ്ഥാനമുള്ളവയുമായ ഇതിവൃത്തങ്ങളെ മാത്രമേ എഴുത്തച്ഛൻ അംഗീകരിച്ചിട്ടുള്ളു. വാല്മീകിരാമായണത്തെ അവഗണിച്ചു് തർജ്ജമയ്ക്കായി അദ്ധ്യാത്മരാമായണത്തെ സ്വീകരിച്ചതു് കലാപരമായ ഒരു പരാജയമായിപ്പോയി എന്നു വാദിക്കുന്ന കൂട്ടർ ഈ പരമാർത്ഥത്തിന്റെ നേരെ കണ്ണടയ്ക്കുകയാണു്. സംസ്കാരപരമായ വിജയം കൈവരിക്കുന്നതിനുവേണ്ടി — തന്റെ ഗ്രന്ഥനിർമ്മാണോദ്ദേശം സാധിക്കുന്നതിനുവേണ്ടി — ആ കവിവര്യൻ അദ്ധ്യാത്മരാമായണത്തെ കൂടുതൽ ബഹുമാനിക്കയാണുണ്ടായതെന്നുള്ള സത്യാംശത്തെ ഇക്കൂട്ടർ മനഃപൂർവ്വം മറക്കുകയോ മറയ്ക്കുകയോ ചെയ്യുന്നു.

സന്ദർഭവശാൽ ഈശ്വരനാമം ഉപയോഗിക്കേണ്ട ഘട്ടം വന്നാൽ, അനേകം വിശേഷണപദങ്ങൾ കൂട്ടിച്ചേർത്തു് അതിനു് ഒരു സ്തോത്രത്തിന്റെ രൂപം കൊടുക്കുന്നതു് എഴുത്തച്ഛന്റെ ഭക്തിക്കുള്ള മറെറാരു ദൃഷ്ടാന്തമാകുന്നു. ആ ദിക്കിൽ മൂലഗ്രന്ഥത്തിൽ ശ്രീരാമൻ എന്നോ ശ്രീകൃഷ്ണൻ എന്നോ ഒരൊററപ്പദം മാത്രമേ കാണുകയുള്ളു. അങ്ങനെ ഒരു പദംപോലും പ്രയോഗിച്ചിട്ടില്ലാത്ത സന്ദർഭങ്ങളിലും ഇത്തരത്തിലുള്ള സ്തോത്രങ്ങൾ എഴുതിച്ചേർത്തിട്ടുള്ളതിനും ഭാരതത്തിൽ ദൃഷ്ടാന്തങ്ങളുണ്ടു്. ഭക്തിപാരവശ്യംകൊണ്ടു് ചിലപ്പോൾ കഥാസന്ദർഭത്തെയും തന്നെത്തന്നെയും വിസ്മരിക്കാറുണ്ടെന്നുള്ളതിനും ഉദാഹരണങ്ങൾ ചൂണ്ടിക്കാണിക്കാൻ കഴിയും. കാളിയമർദ്ദനത്തിൽ കാളിയൻ ശ്രീകൃഷ്ണനെ ദംശിച്ചതായി വർണ്ണിക്കുന്ന ഘട്ടത്തിൽ, 'കല്മഷന്മാക്കു തോന്നുമല്ലോ' എന്നു സങ്കടപ്പെട്ടു്, വീണ്ടും ആ ദുഷ്ടജന്തുവിന്റെ ദംശനമേൽക്കാതിരിക്കാനായി "തെളിഞ്ഞെൻ മനഃപങ്കജേ വാഴ്ക ലോകായകേതും" എന്നു് എഴുത്തച്ഛൻ ശ്രീകൃഷ്ണനെ തന്റെ ഹൃദയക്ഷേത്രത്തിലേയ്ക്കു

ക്ഷണിക്കുന്ന ഭാഗം ഇതിന് ഒന്നാന്തരം ദൃഷ്ടാന്തമാണ്. "നിറന്ന പീലികൾ നിരക്കവേ കുത്തി" എന്നു തുടങ്ങുന്ന പ്രസിദ്ധവർണ്ണന ഒന്നാംക്ലാസ്സുമുതൽക്കു തന്നെ നമുക്കു സുപരിചിതമാണല്ലോ.

എഴുത്തച്ഛന്റെ കിളിപ്പാട്ടുകളിൽ ഭക്തിയെപ്പോലെതന്നെ പ്രധാനമാണ് തത്വോപദേശവും. ചില ദിക്കുകളിൽ സന്ദർഭത്തിന്റെ പ്രത്യേകതകൊണ്ട് ആവക ഉപദേശങ്ങൾ വായനക്കാരുടെ ഹൃദയങ്ങളിൽ തുളച്ചുകയറുന്നതായി കാണാം. ശൃംഗാരത്തിൽ മുഴുകി സുഖലോലുപന്മാരായി കഴിഞ്ഞിരുന്ന അന്നത്തെ ആളുകളെ എഴുത്തച്ഛന്റെ തത്വോപദേശം ഇരുത്തിച്ചിന്തിപ്പിച്ചിരിക്കണം. ഉപദേശങ്ങളുടെ ശുഷ്കതകൊണ്ട് കവിത നീരസമായിത്തീർന്നതിനുള്ള ദൃഷ്ടാന്തങ്ങളും ഇല്ലെന്നില്ല.

കരുണരസത്തിന് ഉത്തമനിദർശനമായ ഗാന്ധാരീവിലാപത്തെപ്പോലെ കവിതനിറഞ്ഞ ഭാഗങ്ങളും കിളിപ്പാട്ടുകളിൽ കാണാം. ആ വിലാപം അർജ്ജുനപുത്രനായ അഭിമന്യുവിൽ ആരംഭിച്ച് സ്വപുത്രനായ ദുര്യോധനനിൽ കൊണ്ടവസാനിപ്പിക്കുന്നതിൽ കവി പ്രദർശിപ്പിച്ച കലാപാടവം പ്രത്യേകിച്ചും ശ്ലാഘനീയമാണ്. മൂലത്തിൽപ്പോലും ഈ ഔചിത്യം ദീക്ഷിച്ചുകാണുന്നില്ല.

എഴുത്തച്ഛന്റെ ഭാഷാരീതിയെപ്പററി അധികമൊന്നും പറയേണ്ടതായിട്ടില്ല. 'നല്ല മലയാളം' എന്ന പദംകൊണ്ട് അതിനെ വ്യവഹരിക്കാം.

"തേരും കൊടിയും കുടയും കുതിരയും
പോരിലഴിഞ്ഞിതു വില്ലും മുറിഞ്ഞിതു
രണ്ടുപരിഷയ്ക്കുമപ്പോളതു കണ്ടു
കൊണ്ടാടിനാർ കണ്ടുനിന്നവരൊക്കവേ.

വാളും പരിചയും കൈക്കൊണ്ടിരുവരും
ചീളെന്നു പൊങ്ങിനാരാകാശവീഥിയിൽ
ചിത്രയുദ്ധം ചെയ്തു ചത്താനലംബുസൻ
ചത്തിതു ചിത്തവും കൗരവർക്കന്നേരം."

ഇരുപതാംനൂററാണ്ടിലെ കവികളുപയോഗിക്കുന്ന ഭാഷയ്ക്കും ഈ ഭാഷയ്ക്കും തമ്മിൽ എന്താണൊരു വ്യത്യാസം? സംസ്കൃതപദങ്ങൾ കൂടുതലുപയോഗിച്ചിട്ടുള്ള ചില വരികളും എഴുത്തച്ഛന്റെ കൃതികളിൽ കണ്ടേക്കാം. പക്ഷേ, ഇക്കാര്യത്തിൽ ഒരു വിധി കല്പിക്കുന്നതിനു മുൻപ്, എഴുത്തച്ഛന്റെ സമകാലികരായ ചമ്പൂകർത്താക്കളുപയോഗിച്ചതായി കഴിഞ്ഞ അദ്ധ്യായത്തിൽ നാം കണ്ട മണിപ്രവാളഭാഷയോട് അവയെ താരതമ്യപ്പെടുത്തുന്നതു നന്നായിരിക്കും.

എഴുത്തച്ഛൻ നവോത്ഥാനത്തിന്റെ വിധാതാവാണെന്നു പറയുന്നതു് നല്ല മലയാളത്തിൽ കവിത എഴുതിയതുകൊണ്ടാണെന്നാണു് പരക്കെയുള്ള വിശ്വാസം. എന്നാൽ ഒരു പുതിയ ധാർമ്മികവ്യവസ്ഥയുടെ ആചാര്യനായിത്തീർന്നു എന്നതാണു് അതിലേറെ പ്രാധാന്യമുള്ള വസ്തുത. ആ കവികുലഗുരുവിന്റെ കൃതികൾക്കു സിദ്ധിച്ചിട്ടുള്ള പ്രചാരം വിസ്മയാവഹമാണു്. രാമായണത്തിനും ഭാരതത്തിനും ഇതേവരെ ആകെ എത്ര പതിപ്പുകൾ കഴിഞ്ഞുവെന്നോ, അവയുടെ എത്ര കോപ്പികൾ ചെലവായിട്ടുണ്ടെന്നോ, ആർക്കെങ്കിലും പറയാൻ കഴിയുമെന്നു തോന്നുന്നില്ല. എന്നാൽ, പ്രാചീനനോ നവീനനോ ആയ മററു യാതൊരു കവിയുടെ കൃതികളും ഇത്ര അധികം വിററഴിഞ്ഞിട്ടില്ലെന്നുള്ളതു തീർച്ച.

## മററു കിളിപ്പാട്ടുകൾ

എഴുത്തച്ഛന്റെ ശിഷ്യന്മാരും പ്രശിഷ്യന്മാരുമായി അനേകംപേർ അനവധി കിളിപ്പാട്ടുകൾ പിൽക്കാലത്തെഴുതുകയുണ്ടായി. മിക്കതും പുരാണങ്ങളുടെ പരിഭാഷകൾതന്നെ. ബ്രഹ്മാണ്ഡപുരാണം, ശിവരാത്രിമാഹാത്മ്യം, സ്കാന്ദപുരാണം, വേദാന്തസാരം, വൈരാഗ്യചന്ദ്രോദയം, ഏകാദശീമാഹാത്മ്യം, ചിത്രഗുപ്തചരിതം, കൃഷ്ണലീല, രാമാശ്വമേധം, മാർക്കണ്ഡപുരാണം, നാഗാനന്ദം, പുത്രകാമേഷ്ടി, കേരളവർമ്മരാമായണം എന്നുകൂടി പേരുള്ള വാല്മീകിരാമായണം മുതലായവ അക്കൂട്ടത്തിൽ പ്രാധാന്യമർഹിക്കുന്നു. കവിതാഗുണത്തിൽ എഴുത്തച്ഛൻകൃതികളുടെ വളരെ പിന്നിൽ നിൽക്കാനുള്ള യോഗ്യത മാത്രമേ ഇവയിൽ മിക്കതിനുമുള്ളു. എന്നാൽ കോട്ടയം കേരളവർമ്മ തമ്പുരാന്റെ വാല്മീകിരാമായണം മാത്രം തുഞ്ചത്തു ഗുരുനാഥന്റെ കാലടികളെ സവിനയം പിൻതുടരുന്നു.

ആദ്യം കുറേക്കാലത്തേയ്ക്കു് ഭക്തിവിഷയകങ്ങളായ കൃതികൾക്കു മാത്രമേ കിളിപ്പാട്ടുവൃത്തം ഉപയോഗിച്ചിരുന്നുള്ളു. പിൽക്കാലത്തു് ആ നിലയ്ക്കു മാററം സംഭവിച്ചു. സ്ഥലപുരാണങ്ങൾ, ചരിത്രം മുതലായവയ്ക്കും ആ വൃത്തം ഉപയോഗിച്ചുതുടങ്ങി. റസ്തക്ഷമാസസമരോത്സവം, പടപ്പാട്ടു്, മാമാങ്കോദ്ധാരണം എന്നിവ ചരിത്രപരങ്ങളായ മൂന്നു കിളിപ്പാട്ടുകളാണു്. ഒന്നാമത്തേതു് കണ്ടിയൂർ, മററം എന്നീ സ്ഥലങ്ങളിലെ ഓണപ്പടയെ വർണ്ണിക്കുന്നു. പതിനേഴാംനൂററാണ്ടിന്റെ ഉത്തരാർദ്ധത്തിൽ കൊച്ചിയിൽ നടന്ന ചില സംഭവങ്ങളെ വിവരിക്കുന്നതാണു് പടപ്പാട്ടു്. മാമാങ്കോദ്ധാരണത്തിലാകട്ടെ, ഹൃദയോന്മുഖമായ മാമാങ്കമഹോത്സവത്തെ ഉദ്ധരിക്കാൻ 1695–ൽ ഒരു സാമൂതിരിപ്പാട്ട ചെയ്ത ശ്രമമാണു് വർണ്ണിക്കപ്പെട്ടിട്ടുള്ളതു്. ഈ മൂന്നു കൃതികളിലും സാഹിത്യാംശത്തേക്കാൾ ചരിത്രാംശത്തിനാണു് പ്രാധാന്യം.

## പൂന്താനം

തുഞ്ചത്താചാര്യന്റെ ഭക്തിഗാഥകളുടെ പ്രതിദ്ധ്വനി അന്തരീക്ഷത്തിൽ നിന്നു വിട്ടുമാറുന്നതിനു മുൻപുണ്ടായ മറെറാരു ഭക്തകവിപുംഗവനാണു് പൂന്താനംനമ്പൂരി—ഭക്തിയിൽ മുഴുകി സ്വയം വിസ്മരിച്ചു് 'കണ്ണനാമുണ്ണി'യുടെ അപദാനങ്ങൾ പാടിപ്പാടി സ്വർഗ്ഗത്തോളം ഉയർന്നുപറന്ന ഒരു കവികോകിലം. ശ്രീകൃഷ്ണകർണ്ണാമൃതം, സന്താനഗോപാലം, ജ്ഞാനപ്പാന എന്നിവയാണു് പ്രധാനകൃതികൾ. വേറെയും അനേകം കീർത്തനങ്ങൾ എഴുതീട്ടുണ്ടു്. കർണ്ണാമൃതം സംസ്കൃതവൃത്തത്തിലാണെങ്കിലും, സംസ്കൃതപദങ്ങൾ അതിൽ വളരെ കുറച്ചേയുള്ളു. ബാക്കി രണ്ടു കൃതികളും നല്ല മലയാളത്തിലാണു്. 'ഭക്തിയും വിഭക്തിയും' എന്ന ഐതിഹ്യം ഉദ്ധരിച്ചു് സംസ്കൃതഭാഷാനഭിജ്ഞനായിരുന്നു പൂന്താനം എന്നു് ചിലർ അഭിപ്രായപ്പെടുന്നു. ഇതിൽ സത്യാംശം അധികമുണ്ടെന്നു തോന്നുന്നില്ല. എന്തുകൊണ്ടെന്നാൽ, അദ്ദേഹം സംസ്കൃതഭാഷയിലെഴുതിയ ചില സ്തോത്രങ്ങൾ കണ്ടുകിട്ടിയിട്ടുണ്ടു്. അക്കാലത്തെ മററു നമ്പൂരിമാരെപ്പോലെ വ്യാകരണാദിശാസ്ത്രങ്ങളിൽ വലിയ പാണ്ഡിത്യം ഇല്ലാത്ത ആളായതുകൊണ്ടു് പൂന്താനത്തെപ്പററി അത്തരത്തിൽ ഒരൈതിഹ്യം രൂപമെടുത്തതായിരിക്കണം.

ഭക്തിയിൽ ഇത്രമാത്രം ഉയർന്ന ഒരു കവി കേരളത്തിൽ വേറെ ഉണ്ടായിട്ടുണ്ടെന്നു തോന്നുന്നില്ല. അതുകൊണ്ടുതന്നെയായിരിക്കാം, ചില സഹൃദയന്മാർ അദ്ദേഹത്തെ 'മലയാളഭാഷയിലെ വില്വമംഗലം' എന്നു പറയുന്നതു്. കൃഷ്ണന്റെ ഓരോ ലീലകൾ 'കൺമുമ്പിൽ കാണുമാറാകണം' എന്നാണു് ആ ഭക്തശിരോമണിയുടെ പ്രധാനമായ പ്രാർത്ഥന. 'കണ്ണനാമുണ്ണിയെക്കാണുമാറാകണം കാർമേഘവർണ്ണനെക്കാണുമാറാകണം' എന്നു തുടങ്ങിയ കീർത്തനം സുപ്രസിദ്ധമാണല്ലൊ. മിക്ക സ്തോത്രങ്ങളിലും—കൃഷ്ണകർണ്ണാമൃതത്തിൽപ്പോലും—ഇത്തരം പ്രാർത്ഥന കാണാം. 'കാണാകേണം സ്തോത്രം' - 'കാണേണമേ സ്തോത്രം' എന്നുള്ള പേരുകളിൽതന്നെ പൂന്താനം ചില കീർത്തനങ്ങൾ എഴുതീട്ടുണ്ടത്രെ. സന്താനഗോപാലം പാനയിലെ സ്വർഗ്ഗവർണ്ണന വായിച്ചാൽ, പൂന്താനം ആ സ്ഥലം നേരിട്ടുകണ്ടു് എഴുതിയതാണെന്നോ തോന്നും. അത്രയ്ക്കുണ്ടു് അതിന്റെ താദാത്മ്യപ്രതീതി. "പച്ചക്കൽകൊണ്ടു വിഷ്ണുസരൂപമായ് കൊത്തിവെച്ചോരു പാവകളെപ്പോലെ"യാണത്രെ അവിടെ ഭക്തന്മാർ നിശ്ചലന്മാരായി ഭഗവദ്ധ്യാനത്തിൽ ലയിച്ചിരിക്കുന്നതു്!

ഭക്തിയിൽ മാത്രമല്ല, തത്ത്വചിന്തയുടെ കാര്യത്തിലും പൂന്താനം എഴുത്തച്ഛന്റെ കാലടികളെത്തന്നെയാണു് പിൻതുടർന്നതു്.

“കണ്ടുകണ്ടങ്ങിരിക്കും ജനങ്ങളെ—
ക്കണ്ടില്ലെന്നു വരുത്തുന്നതും ഭവാൻ
രണ്ടുനാലു ദിനംകൊണ്ടൊരുത്തനെ—
ത്തണ്ടിലേററി നടത്തുന്നതും ഭവാൻ
മാളികമുകളേറിന മന്നന്റെ
തോളിൽ മാറാപ്പു കേററുന്നതും ഭവാൻ”

എന്നു തുടങ്ങിയ ജ്ഞാനപ്പാനയിലെ വരികൾ എത്ര ഹൃദയഹാരികളായിരിക്കുന്നു! ഭാഷയുടെ ലാളിത്യവും സംഗീതത്തിന്റെ മാധുര്യവും ഒത്തിണങ്ങിയ ആ ഭക്തകവിയുടെ ചില ഗാനങ്ങൾ ഇന്നും കേരളീയരെ കോൾമയിർക്കൊള്ളിക്കുന്നുണ്ട്. “നരകവൈരിയാമരവിന്ദാക്ഷന്റെ” എന്നിത്യാദി കീർത്തനം കേൾക്കാത്ത മലയാളിയുണ്ടോ? “കീർത്തനസാഹിത്യത്തിന്റെ കീർത്തിപതാകയാണ് പൂന്താനം” എന്ന് ഒരു സഹൃദയൻ പറഞ്ഞത് അക്ഷരംപ്രതി പരമാർത്ഥമത്രെ.

ഉത്തമകൃതികൾക്ക് ധാരാളം അനുകരണങ്ങളുണ്ടാകുന്ന പതിവ് പൂന്താനത്തിന്റെ ഭക്തിഗാഥകളുടെ കാര്യത്തിലും ആവർത്തിക്കപ്പെട്ടു. ആ നൂററാണ്ടിന്റെ അവസാനത്തിലും അടുത്ത നൂററാണ്ടിന്റെ ആരംഭത്തിലുമായി പല ‘പാന’കളും ആവിർഭവിച്ചു. ശ്രീകൃഷ്ണദൂത്, സുഭദ്രാഹരണം മുതലായവ അക്കൂട്ടത്തിൽ ചിലതുമാത്രമാണ്. പിൽക്കാലത്ത് നളചരിതം, സന്താനഗോപാലം, വ്യാസോത്പത്തി, കൃഷ്ണലീല എന്നു തുടങ്ങി അനേകം ‘പാന’കൾ മച്ചാട്ടിളയതും എഴുതുകയുണ്ടായി. കവിതാഗുണത്തിൽ ഇവയൊന്നുംതന്നെ പൂന്താനത്തിന്റെ പാനകളെ സമീപിക്കാൻ കെൽപുള്ളവയല്ല.

ഭാഷാവൃത്തങ്ങൾ സ്വീകരിക്കുന്ന വിഷയത്തിൽ ചെറുശ്ശേരിയെപ്പോലെതന്നെ ദീർഘദൃഷ്ടിയോടുകൂടി പ്രവർത്തിച്ചവരാണ് എഴുത്തച്ഛനും പൂന്താനവും. പിൽക്കാലത്തു രൂപമെടുത്ത പുതിയ ഖണ്ഡകവിതാപ്രസ്ഥാനത്തിനു് ഈ മൂന്നുതരം വൃത്തങ്ങളും എത്രമാത്രം ജീവചൈതന്യമാണ് പ്രദാനംചെയ്തതെന്നു നമുക്കറിയാമല്ലോ.

## അദ്ധ്യായം 8

# കഥകളി

കേരളത്തിനു പ്രത്യേകമായിട്ടുള്ളതും കേരളീയർക്ക് അഭിമാനിക്കാൻ ധാരാളം വകയുള്ളതുമായ ഒന്നാണ് കഥകളി. പണ്ടുതന്നെ നാട്ടിൽ നിലവിലുണ്ടായിരുന്ന കലകളിലെ പല അംശങ്ങളും അതിൽ യഥോചിതം കൂട്ടിച്ചേർക്കപ്പെട്ടിട്ടുണ്ടെങ്കിലും, ഒരു പുതിയ പ്രസ്ഥാനമെന്ന നിലയിൽ അതിന് പ്രത്യേകിച്ചൊരു രൂപം നൽകിയതു് കൊട്ടാരക്കരത്തമ്പുരാനാണ്. വേഷവിധാനം, മുടിയേററ് തിറയാട്ടം മുതലായ നാടോടിനാടകങ്ങളിൽനിന്നും, അഭിനയസമ്പ്രദായം കൂടിയാട്ടത്തിൽനിന്നും, ഗാനരീതി അഷ്ടപദിയിൽനിന്നും, നൃത്തവാദ്യങ്ങൾ അന്നത്തെ നാടൻനൃത്തങ്ങളിൽനിന്നും, ഭാഷാരീതി മണിപ്രവാളകൃതികളിൽനിന്നുമാണ് തമ്പുരാൻ സ്വീകരിച്ചതെന്നു വിചാരിക്കുന്നതിൽ തെററില്ല.

ആര്യന്മാരുടെ വരവിനുശേഷം കേരളത്തിൽ ആവിർഭവിച്ച ദൃശ്യകലകളാണ് കൂത്തും കൂടിയാട്ടവും. എ. ഡി. പത്താംനൂററാണ്ടിനു മുൻപുതന്നെ അതു നടപ്പിൽവന്നുകഴിഞ്ഞിരുന്നു. പന്ത്രണ്ടാംശതകത്തിൽ, അഷ്ടപദി എന്നുകൂടി പേരുള്ള 'ഗീതഗോവിന്ദം' അസാധാരണമായ സംഗീതമാധുര്യവും പേറിക്കൊണ്ട് വംഗദേശത്തുനിന്നു കേരളത്തിലേയ്ക്കു കടന്നുവന്നു. കൃഷ്ണനും ഗോപിമാരും തമ്മിലുള്ള പ്രണയകഥകളെ വർണ്ണിക്കുന്ന പ്രസ്തുത കാവ്യം കേരളീയരെ അത്യധികം ആകർഷിച്ചു. അഷ്ടപദിയിലെ ഗാനങ്ങൾ കേരളക്ഷേത്രങ്ങളിൽ പാടുക പതിവായിത്തീർന്നു. ജയദേവകവിയുടെ കാവ്യലഹരിയിൽ നിമഗ്നനായ കോഴിക്കോട്ടു മാനവിക്രമരാജാവു് പതിനേഴാംനൂററാണ്ടിന്റെ മദ്ധ്യഘട്ടത്തിൽ 'കൃഷ്ണഗീതി' അഥവാ 'കൃഷ്ണനാട്ടം' എന്ന പേരിൽ ഭാഗവതം ദശമസ്കന്ധത്തെ ആശ്രയിച്ച് സംസ്കൃതത്തിൽ അഭിനയപ്രധാനമായ ഒരു കാവ്യം നിർമ്മിച്ചു. ഏകദേശം അതിനൊത്ത പിൽക്കാലത്തുതന്നെയായിരിക്കണം കൊട്ടാരക്കരത്തമ്പുരാൻ 'രാമനാട്ടം' എഴുതിയതു്. എന്തുകൊണ്ടെന്നാൽ, 869—ലെ (എ. ഡി. 1695) മാമാങ്കത്തിന് "കൃഷ്ണനാട്ടങ്ങളും രാമനാട്ടങ്ങളും കൃഷ്ണനാന്മാർ ചരിത്രപാഠങ്ങളും" അഭിനയിച്ചിരുന്നതായി, കഴിഞ്ഞ അദ്ധ്യായത്തിൽ സൂചിപ്പിച്ച 'മാമാങ്കോദ്ധാരണം' കിളിപ്പാട്ടിൽ പറഞ്ഞിട്ടുണ്ട്. കൂടിയാട്ടം മുതൽ കൃഷ്ണനാട്ടം വരെയുള്ള എല്ലാററിന്റേയും അതിപ്രസരം രാമനാട്ടത്തിൽ കാണാം.

രാമായണംകഥ എട്ടുദിവസം അഭിനയിക്കത്തക്കവിധം എട്ടു ഭാഗങ്ങളായി തിരിച്ചിരിക്കയാണ് രാമനാട്ടത്തിൽ. ഒരു നവീനപ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവെന്നുള്ള ബഹുമതിയാണ് തമ്പുരാൻ കൃതജ്ഞതയ്ക്ക് അർഹിക്കുന്നത്. സാഹിത്യകാരന്റെ നിലയിലേയ്ക്ക് അദ്ദേഹം വളരെയൊന്നും ഉയന്നിട്ടില്ല. ആശയം, ഭാഷ മുതലായ വിഷയങ്ങളിൽ സ്വതം പ്രദർശിപ്പിക്കാനും അദ്ദേഹത്തിനു കഴിഞ്ഞിട്ടില്ല. രണ്ടു കാര്യങ്ങളിൽമാത്രം മെച്ചം കൽപിക്കാം. ഒന്ന്, രംഗപ്രയോഗയോഗ്യങ്ങളായ കഥാസന്ദർഭങ്ങളെ തിരഞ്ഞുപിടിക്കാനുള്ള കഴിവ്; രണ്ട്, സഭ്യേതരമായ ശൃംഗാരത്തിന്റെ അഭാവം. ഭംഗിയായി പാടാവുന്ന പല പദങ്ങളും രാമനാട്ടത്തിലുണ്ട്.

## കോട്ടയത്തു തമ്പുരാൻ

കഥകളിപ്രസ്ഥാനത്തിൽ രണ്ടാമതായി ഓർമ്മയിൽ വരുന്നത് കോട്ടയത്തു തമ്പുരാന്റെ പേരാണ്. ബകവധം, കല്യാണസൗഗന്ധികം, കിർമ്മീരവധം, കാലകേയവധം എന്നീ നാലു് ആട്ടക്കഥകളുടെ കർത്താവാണ് അദ്ദേഹം. ആടിക്കാണാനും പാടിക്കേൾക്കാനും കൊള്ളാവുന്നവയാണ് ഈ കൃതികൾ. കാലകേയവധം കൂട്ടത്തിൽ മെച്ചം അർഹിക്കുന്നു. അഭിനയത്തിലും സംഗീതത്തിലും നൈപുണ്യമുള്ള ഒരു നല്ല കവിയായിരുന്നു കോട്ടയത്തു തമ്പുരാനെന്ന് ഐതിഹ്യവും ആട്ടക്കഥകളും വിളിച്ചുപറയുന്നു. കഥാസൂചകങ്ങളായ ശ്ലോകങ്ങൾ സംസ്കൃതപദപ്രചുരങ്ങളോ സംസ്കൃതസമ്പൂർണ്ണങ്ങളോ ആക്കാൻ വിരോധമില്ലെന്നുള്ള വഴക്കം സൃഷ്ടിച്ചുവെച്ചത് പ്രസ്തുത കവിയാണ്. രംഗവിഭാഗം, പാത്രസൃഷ്ടി, ഭാവാവിഷ്കരണം മുതലായ വിഷയങ്ങളിൽ ഈ കവി രാമനാട്ടകർത്താവിൽനിന്നു ബഹുദൂരം മുന്നോട്ടു പോയിരിക്കുന്നു. താൻ പ്രവർത്തിച്ച പ്രസ്ഥാനത്തിൽ വിശിഷ്ടമായ വ്യക്തിമുദ്ര പതിച്ച ഇദ്ദേഹത്തിന്റെ ജീവിതകാലം ഇനിയും നിർണ്ണയിക്കപ്പെട്ടുകഴിഞ്ഞിട്ടില്ല.

1792–നും 1800–നും ഇടയ്ക്കു് വെള്ളസ്സിപ്പട്ടവിനോടേറ്റുമുട്ടിയ പഴശ്ശിരാജാവുതന്നെയാണു് ആട്ടക്കഥാകർത്താവു് എന്ന ഐതിഹ്യത്തെ അംഗീകരിക്കുന്ന മട്ടിലാണ് സർദാർ പണിക്കരുടെ 'കേരളസിംഹം' വിരചിതമായിട്ടുള്ളത്.

## ഉണ്ണായിവാരിയർ

ആട്ടക്കഥകളെപ്പററി പറയുമ്പോൾ ഒരിക്കലും വിസ്മരിക്കാൻപാടില്ലാത്ത ഒന്നാണ് ഉണ്ണായിവാരിയരുടെ നാമധേയം. അദ്ദേഹത്തിന്റെ കാലത്താണ് കഥകളിയുടെ ഔന്നത്യം ഉച്ചനിലയിലെത്തിയത്. കഥാഘടന, പാത്രസൃഷ്ടി, രസപോഷണം, സംഭവവൈചിത്ര്യം, ലോകധർമ്മാനുസാരിത

മുതലായവയിൽ ഉണ്ണായിയുടെ നളചരിതം ലക്ഷണയുക്തങ്ങളായ നാടകങ്ങളെ വളരെ സമീപിച്ചിരിക്കുന്നു. കഥാപാത്രങ്ങളിൽ ഓരോന്നും വ്യക്തിത്വമുള്ളവയാണ്. ലോകജീവിതത്തെ സൂക്ഷ്മമായി നിരീക്ഷിച്ച് അതിനു യോജിച്ചവിധം പാത്രങ്ങളുടെ സംഭാഷണത്തിലും വ്യാപാരത്തിലും വേണ്ട മാററം വരുത്തുന്നതിനും, അതേ അവസരത്തിൽ പൗരാണികമായ പരിപാവനത്വം കഥാപാത്രത്തിൽനിന്നു മാഞ്ഞുപോകാതിരിക്കുന്നതിനും വാരിയർ വേണ്ടപോലെ ശ്രദ്ധ പതിപ്പിച്ചിട്ടുണ്ട്. രസഭാവാദികളുടെ പോഷണത്തിൽ തികച്ചും ഏകാഗ്രത ദീക്ഷിക്കപ്പെട്ടിരിക്കുന്നു. ചുരുക്കത്തിൽ, "പരസ്പരാഭിലാഷംതൊട്ട് ദമ്പതികളുടെ പരിപൂർണ്ണമായ ഐക്യംവരെ പടിപടിയായി ചിത്രീകരിച്ചിട്ടുള്ള ഒരു നിസ്തുലപ്രേമകാവ്യമാണ് നളചരിതം" * എന്നും, "നളചരിതംകഥകളിയെ കേരളത്തിലെ ശാകുന്തളം എന്നു വിളിച്ചാൽപോലും അധികപ്പററാവുകയില്ല........പ്രാകൃതമായ ഒരു ദൃശ്യകല സുപരിഷ്കൃതമായ ഒരു നാടകമായിത്തീരുമ്പോൾ ഏതേതു വളർച്ചകൾ വേണമെന്നുണ്ടോ അവയെല്ലാം നളചരിതത്തിൽ ഒത്തിണങ്ങീട്ടുണ്ട്" ‡ എന്നും മററും ചിന്തകന്മാരായ നിരൂപകന്മാരെക്കൊണ്ടു പറയിക്കത്തക്കവിധം അത്യുയർന്ന ഒരു നിലവാരമാണ് ആ കൃതി പുലത്തിപ്പോരുന്നത്. ഭാഷയെസ്സംബന്ധിച്ച ഉച്ഛൃംഖലത്വം മാത്രം ഒരു കീറാമുട്ടിയായി അവശേഷിക്കുന്നു. പതിനെട്ടാംനൂററാണ്ടിന്റെ പൂർവ്വാർദ്ധത്തിലാണ് പ്രസ്തുത കവി ജീവിച്ചിരുന്നതെന്ന് ഊഹിക്കപ്പെടുന്നു.

## മററ് ആട്ടക്കഥകൾ

കോട്ടയംകഥകൾക്കു കിട്ടിയ അസാധാരണമായ പ്രചാരം ധാരാളം അനുകർത്താക്കളെ സൃഷ്ടിച്ചുവിട്ടു. തൽഫലമായി ഉണ്ണായിക്കു മുൻപുതന്നെ അനവധി ആട്ടക്കഥകൾ ഉണ്ടായിക്കഴിഞ്ഞിരുന്നു. പതിനെട്ടാംനൂററാണ്ട് ആട്ടക്കഥകളുടെ കൊയ്ത്തുകാലമായിരുന്നു എന്നുതന്നെ പറയാം. തുടുത്ത നെന്മണികളുടെ കൂട്ടത്തിൽ പതിരും ധാരാളമുണ്ടായിരുന്നു. ഉണ്ണായിക്കുശേഷം അനുകരണങ്ങളുടെ സംഖ്യ ഒന്നുകൂടി വർദ്ധിച്ചു. പക്ഷേ, സൂര്യപ്രകാശത്തിൽ മിന്നാമിനുങ്ങുകളെപ്പോലെ അവയിൽ മിക്കതും നിഷ്പ്രഭങ്ങളായിത്തീർന്നതേയുള്ളു. ഉണ്ണായിയോളമെങ്കിലും വ്യക്തിപ്രഭാവമുള്ള ഒരു കവി അതിനുശേഷം ആ പ്രസ്ഥാനത്തിലുണ്ടായിട്ടില്ല.

മേൽപറഞ്ഞ കാലഘട്ടത്തിൽ ആട്ടക്കഥാസാഹിത്യം തഴച്ചുവളരുന്നതിന് മറെറാരു കാരണവുംകൂടിയുണ്ടായി. അത്ഭുതപൂർവ്വമായവിധം

---

* 'കൈരളിയുടെ കഥ'—എൻ. കൃഷ്ണപിള്ള.

‡ 'വായനശാലയിൽ' രണ്ടാംഭാഗം—ജോസഫ് മുണ്ടശ്ശേരി.

സിദ്ധിച്ച രാജകീയപ്രോത്സാഹനമായിരുന്നു അത്. തിരുവിതാംകൂർ, കൊച്ചി, കോഴിക്കോട് എന്നിവിടങ്ങളിലെ രാജകുടുംബങ്ങൾ കഥകളിയെ അന്നു മുക്തഹസ്തം പ്രോത്സാഹിപ്പിച്ചു. കൊട്ടാരങ്ങളിലും പ്രഭുകുടുംബങ്ങളിലും പ്രത്യേകം കഥകളിയോഗങ്ങൾ ഏർപ്പെടുത്തപ്പെട്ടു. തിരുവിതാംകൂറിൽ അനിഴംതിരുനാൾ മാർത്താണ്ഡവർമ്മ, കാർത്തികതിരുനാൾ രാമവർമ്മ (ധർമ്മരാജാ), അശ്വതിതിരുനാൾ (യുവരാജാവ്) എന്നിവരുടെ കാലഘട്ടം പ്രത്യേകിച്ചും കഥകളിയുടെ സുവർണ്ണയുഗമായിരുന്നു. ഇവരെല്ലാം ഒരുപോലെ ആ സാഹിത്യശാഖയെ പ്രോത്സാഹിപ്പിച്ചുവന്നു. മാർത്താണ്ഡവർമ്മയുടെ കാലത്ത് 1744, 45, 46 എന്നീ കൊല്ലങ്ങളിൽ ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിലെ ഉത്സവത്തിന് പത്തുമുപ്പത് ആട്ടക്കഥകൾ അഭിനയിച്ചതായി ക്ഷേത്രംവക ഗ്രന്ഥവരികളിൽ കാണുന്നു. ധർമ്മരാജാവും അശ്വതിതിരുനാളും പല ആട്ടക്കഥകൾ എഴുതുകപോലുമുണ്ടായി. അശ്വതിതിരുനാളിന്റെ കഥകൾ സമകാലികകൃതികളുടെ കൂട്ടത്തിൽ മികച്ചുനിൽക്കുന്നു. കൊച്ചിയിലെ ഒരു വീരകേരളവർമ്മ അൻപതിൽപരം ആട്ടക്കഥകൾ നിർമ്മിച്ചു. കല്ലൂർനമ്പൂരി, പുതിയിക്കൽ തമ്പാൻ, കല്ലക്കുളങ്ങര രാഘവപ്പിഷാരടി, മണ്ടവപ്പിള്ളി ഇട്ടിരാരിശ്ശമേനോൻ എന്നു തുടങ്ങി അനേകം കവികൾ അക്കാലത്ത് അനവധി ആട്ടക്കഥകളെഴുതി. ഗതാനുഗതികത്വമല്ലാതെ എന്തെങ്കിലും ഒരു പ്രത്യേകത ഇവയെസ്സംബന്ധിച്ച് എടുത്തുപറയാനില്ല. ഇരയിമ്മൻതമ്പി, വിദ്വാൻ കോയിത്തമ്പുരാൻ, വലിയകോയിത്തമ്പുരാൻ, കെ. സി. കേശവപിള്ള, വയസ്കര മൂസ്സ് മുതലായി പിൽക്കാലത്തും ചില ആട്ടക്കഥാകർത്താക്കന്മാരുണ്ടായിട്ടുണ്ടെങ്കിലും, പത്തൊമ്പതാംനൂറ്റാണ്ടോടുകൂടി ആ സാഹിത്യപ്രസ്ഥാനം ക്ഷയോന്മുഖമായിത്തീർന്നുകഴിഞ്ഞിരുന്നു.

## കഥകളിപരിഷ്കാരം

വേഷഭൂഷാദികളിലെന്നല്ല അഭിനയത്തിൽപോലും ഇന്നു നാം കാണുന്ന കഥകളിയുടെ രീതിയിലായിരുന്നില്ല രാമനാട്ടം ആവിർഭവിച്ചത്. പലരുടേയും ഭാവനയിൽ ജന്മമെടുത്ത ഓരോ പുതുമകൾ പല ഘട്ടങ്ങളിലായി അതിൽ കൂടിച്ചേർന്നിട്ടുണ്ട്. വെട്ടത്തുതമ്പുരാൻ, കപ്ലിങ്ങാട്ടു നമ്പൂരി, കല്ലടിക്കോട്ടു നമ്പൂരി എന്നിവരാണ് കഥകളിയിൽ ആദ്യമായി ചില പരിഷ്കാരങ്ങൾ വരുത്തിയത്. നടന്മാർ സംസാരിക്കരുതെന്നും വാദ്യങ്ങളുടെകൂട്ടത്തിൽ ചെണ്ടയും ഉൾപ്പെടുത്തണമെന്നും നിശ്ചയിച്ചത് തമ്പുരാനാണത്രെ. കുപ്പായത്തിനും മറ്റും മോടി കൂട്ടുക, അരിമാവും ചുണ്ണാമ്പും ചേർത്ത് ചുട്ടികുത്തുക, താടി കരി കത്തി പച്ച എന്നിങ്ങനെ വേഷങ്ങളിൽ ചില ഭേദഗതികൾ വരുത്തുക, കൈമുദ്രകളെസ്സംബന്ധിച്ച് ചില വ്യവസ്ഥകൾ ഏർപ്പെടുത്തുക മുതലായവയാണത്രെ കപ്ലിങ്ങാടൻ വരുത്തിയ

പരിഷ്കാരങ്ങൾ. പാട്ടു ശങ്കിടിക്കാരൻ ഏറ്റുപാടണമെന്നു നിശ്ചയിക്കയും നൃത്തം പൂർവ്വാധികം മോടിപിടിപ്പിക്കയും ചെയ്തതു് കല്ലടിക്കോട്ടു നമ്പൂരിയാണു്.

ഇതിനുശേഷം ഉടുപ്പിനെസ്സംബന്ധിച്ചും മററും ചില ചില്ലറ പരിഷ്കാരങ്ങളും ഉണ്ടായിട്ടുണ്ടു. പക്ഷേ, അവയൊന്നും പുറംമോടിയെയല്ലാതെ ആത്മാവിനെ സ്പർശിക്കുന്നവയായിരുന്നില്ല. ആട്ടക്കഥാസാഹിത്യം ക്ഷയോന്മുഖമാവുകകൂടി ചെയ്തപ്പോൾ ആരും അങ്ങോട്ടേയ്ക്കു തിരിഞ്ഞുനോക്കാതായി. ഈ നിലയ്ക്കു് ഒരു മാററം സംഭവിച്ചതു് 'കലാമണ്ഡല'ത്തിന്റെ ആവിർഭാവത്തോടുകൂടിയാണു്. കേളികൊട്ടുന്നതിനു പകരം നോട്ടീസ്സു പ്രചരിപ്പിക്കുക, വേഷഭൂഷാദികൾ കൂടുതൽ ആകർഷകങ്ങളാക്കുക, അശ്ലീലമായ ശൃംഗാരാഭിനയം തീരെ വജ്ജിക്കുക, ഹാർമ്മോണിയം ശ്രുതിക്കുപയോഗിക്കുക, സന്ദർഭോചിതമായവിധം രംഗസംവിധാനം ചെയ്ക എന്നിത്യാദി ബാഹ്യപരിഷ്കാരങ്ങളിലും ശ്രദ്ധിക്കാതിരുന്നില്ലെങ്കിലും, മങ്ങിമയങ്ങി നിർജ്ജീവമായി കിടന്നിരുന്ന അഭിനയസമ്പ്രദായത്തെ സജീവമാക്കുകയും സമർത്ഥന്മാരായ നടന്മാരെ സൃഷ്ടിക്കുകയും ചെയ്യുന്നതിലാണു് കലാമണ്ഡലം കൂടുതൽ നിഷ്കർഷിച്ചതു്. കഥകളിയിലെ അഭിനയസമ്പ്രദായം പകർത്തി ഭാരതീയനൃത്യകല ലോകമെങ്ങും പ്രദർശിപ്പിച്ചുവരുന്ന നടന്മാർ ഇന്നു കേരളത്തിൽ വളരെയുണ്ടു്. സംഗീതം, സാഹിത്യം, വാദ്യം, ചിത്രമെഴുത്തു് അഭിനയം, കൈമുദ്ര, കായികസംസ്കാരം എന്നിവയുടെ സമ്മോഹനമായ സമ്മേളനരംഗമെന്ന നിലയിലും പ്രസ്തുത കല ലോകത്തിന്റെ ബഹുമാനാദരങ്ങളെ ആജ്ജിച്ചുകൊണ്ടിരിക്കയാണു്. ആകർഷകങ്ങളായ ചില രംഗങ്ങൾ തിരഞ്ഞെടുത്തു് രണ്ടോ മൂന്നോ മണിക്കൂറുകൊണ്ടു് അഭിനയിച്ചുതീർക്കുക എന്ന സമ്പ്രദായവും കലാമണ്ഡലത്തിന്റെ സംഭാവനയത്രെ. നേരം വെളുക്കുന്നതുവരെ ഉറക്കമിളച്ചിരുന്നു് ആട്ടം കാണുക എന്നതു് ഇന്നത്തെ കാലസ്ഥിതിക്കു് പല കാരണങ്ങളാലും അസാദ്ധ്യമായിത്തീന്നിട്ടുണ്ടു്. അതുകൊണ്ടു് കഥകളി ഇഷ്ടപ്പെടുന്ന കൂട്ടർപോലും അതു കാണാൻ പോകാതെയായി. എന്നാൽ, കലാമണ്ഡലത്തിന്റെ പരിഷ്കാരത്തിനുശേഷം, ആ ദൃശ്യകല ജനങ്ങളെ പൂർവ്വാധികം ആകർഷിച്ചുതുടങ്ങി. പുതിയ നടന്മാക്കു് ശാസ്ത്രീയമായ പരിശീലനം നേടാനുള്ള ഒരു സ്ഥാപനവും സഞ്ജാതമായി.

## അദ്ധ്യായം 9

# ഹാസ്യസമ്രാട്ട്

ഇതുവരെ കണ്ടതിൽനിന്നു ഭിന്നമായ രീതിയിൽ കവിതയെഴുതിയ ഒരാളെപ്പററിയാണ് ഈ അദ്ധ്യായത്തിൽ പറയാൻപോകുന്നതു്—ഫലിതസമ്രാട്ടും സാമൂഹ്യവിമർശകനുമായ കുഞ്ചൻനമ്പ്യാരെപ്പററി. * കവിതയുടെ പരമപ്രയോജനം ആനന്ദസന്ദായകത്വമാണെന്നു കരുതി ആ മാർഗ്ഗത്തിൽക്കൂടി സഞ്ചരിച്ചവരാണ് പഴയ കവികളെല്ലാംതന്നെ. അതിൽക്കൂടുതലായ എന്തെങ്കിലും ഒരു ലക്ഷ്യം സാഹിത്യത്തിനുണ്ടെന്ന് അവർ വിചാരിച്ചിരുന്നില്ല. മലയാളഭാഷയെ മാത്രമല്ല, പൌരസ്ത്യസാഹിത്യത്തെ പൊതുവേ പരിശോധിച്ചാലും, സാമൂഹ്യവിമർശത്തിന് കവികൾ പറയത്തക്ക പ്രാധാന്യം കൽപിച്ചിട്ടില്ലെന്നു കാണാം. രാജാധിപത്യത്തിന്റെ സ്വാധീനശക്തിയായിരിക്കാം ഇതിനു കാരണം. രാജാക്കന്മാരേയും പ്രഭുക്കന്മാരേയും ആശ്രയിച്ചു ജീവിച്ചുപോന്ന കവികളുടെ പോക്ക് അത്തരത്തിലായതിൽ അത്ഭുതപ്പെടാനില്ല. ഈ പഴയ പാരമ്പര്യം ദൂരെ വലിച്ചെറിഞ്ഞു് പുതിയ ഒരു പന്ഥാവിൽക്കൂടി പുരോഗമിക്കാൻ ധൈര്യപ്പെട്ട ഒന്നാമത്തെ കവി കുഞ്ചൻനമ്പ്യാരാണ്.

കൊട്ടാരങ്ങളിലും കോവിലകങ്ങളിലും ജീവിച്ചുപോന്ന ഒരാളാണ് കുഞ്ചൻനമ്പ്യാരും; എങ്കിലും ചില ചുററുപാടുകൾ പുതുമയിലേയ്ക്കു കാലെടുത്തുവെയ്ക്കാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചു. ഇക്കൂട്ടത്തിൽ പ്രാധാന്യമർഹിക്കുന്നതു് അന്നത്തെ സാമൂഹ്യസ്ഥിതിതന്നെയാണ്. നമ്പ്യാരുടെ കാലത്തു് നാട്ടിലെ സ്ഥിതി എന്തായിരുന്നു? അദ്ദേഹം ജീവിച്ചിരുന്ന വേണാട്ടിൽ ചെറിയ ചെറിയ രാജാക്കന്മാർ പരസ്പരം കലഹിച്ചു് ഓരോരുത്തരായി മാഞ്ഞുതുടങ്ങിയിരുന്നു. ഒടുവിൽ വിശാലമായ തിരുവിതാംകൂർ ആവിർഭ

---

* കുഞ്ചൻനമ്പ്യാർ തിരുവില്വാമലയ്ക്കടുത്ത കിള്ളിക്കുറിശ്ശി എന്ന ഗ്രാമത്തിൽ കലക്കത്തുവീട്ടിൽ 18-ാം നൂററാണ്ടിന്റെ ആരംഭത്തിൽ ജനിച്ചു. എഴുപതുവയസ്സുവരെ ജീവിച്ചിരുന്നതായി ഊഹിക്കപ്പെടുന്നു. അൻപതിൽപരം തുള്ളൽകഥകളെഴുതീട്ടുണ്ട്. ശിവപുരാണം കിളിപ്പാട്ട്, ശ്രീകൃഷ്ണചരിതം മണിപ്രവാളം മുതലായ വേറെയും ചില കൃതികളുടെ കർത്താവാണ്. സുപ്രസിദ്ധസംസ്കൃതകവിയായ രാമപാണിവാദനും കുഞ്ചൻനമ്പ്യാരും ഒരാൾതന്നെയാണോ എന്ന വാദം ഇനിയും ഖണ്ഡിതമായ ഒരു തീരുമാനത്തിൽ എത്തിച്ചേർന്നിട്ടില്ല.

വിച്ചു. നശിച്ചുപോയ നാട്ടുവാഴികളെ ആശ്രയിച്ചു ജീവിച്ചുപോന്ന സൈനികക്ക് — നായന്മാക്കു പ്രത്യേകിച്ചും — തൊഴിലില്ലാതായി. കുറച്ചൊക്കെ പ്രതാപത്തിലും അധികാരത്തിലും കഴിഞ്ഞുകൂടിയ അക്കൂട്ടർ ദുരഭിമാനം നിമിത്തം പുതിയ എന്തെങ്കിലും ജോലിയിൽ പ്രവേശിക്കാൻ കൂട്ടാക്കാതെ പഴയ സുഖജീവിതം സ്വപ്നംകണ്ടു് അലസരായി കഴിഞ്ഞുകൂടി. ഭരണരീതിയിലും ചില മാററങ്ങൾ സംഭവിച്ചു. ജനാധിപത്യത്തിന്റെ അവശിഷ്ടങ്ങൾ തീരെ ക്ഷയിച്ചു്, രാജാവിനും മന്ത്രിക്കും അവരെ ചുററിപ്പററി നില്ക്കുന്ന ഉദ്യോഗസ്ഥന്മാക്കും സേവകവർഗ്ഗത്തിനുമായി അധികാരം മുഴുവൻ. സേവയ്ക്കും ശുപാർശയ്ക്കും കൈക്കൂലിക്കും പ്രാബല്യം സിദ്ധിച്ചു. സാമൂഹ്യജീവിതം താറുമാറായി. സന്മാർഗ്ഗബോധം അധഃപതിച്ചു.

കുഞ്ചൻനമ്പ്യാർ കണ്ട ലോകം ഇതായിരുന്നു. മററു കവികളും ഇതൊക്കെ കണ്ടിരിക്കാം; പക്ഷേ, അവരാരും അത്ര ശ്രദ്ധിച്ചില്ല. അഥവാ ശ്രദ്ധിച്ചിരുന്നെങ്കിൽത്തന്നെ അതിനെ വിമർശിക്കാൻ ധൈര്യപ്പെട്ടില്ല. വിമർശനത്തിനു പുറപ്പെട്ടാൽ തങ്ങളുടെ ഉപജീവനമാർഗ്ഗം തടയപ്പെട്ടെങ്കിലോ എന്നു് അവർ ശങ്കിച്ചിരിക്കാം. നമ്പ്യാരാകട്ടെ, കൺമുമ്പിൽ കണ്ടതൊക്കെ വെട്ടിത്തുറന്നു പറയാൻതന്നെ തീരുമാനിച്ചു. നാട്ടും നാട്ടാരും നന്നായിക്കാണാൻ അദ്ദേഹം വെമ്പൽപൂണ്ടു. എന്നാൽ സമുദായപരിഷ്കരണത്തിന് എഴുത്തച്ഛൻ സ്വീകരിച്ച ഉപദേശസരണിയല്ല, കുറച്ചുകൂടി ഫലവത്താണെന്നു തോന്നിയ പരിഹാസപദ്ധതിയാണു് നമ്പ്യാർ സ്വീകരിച്ചതു് — അതായതു് പരസ്യമായി പരിഹസിച്ചു് ആളുകളെ പിഴച്ച വഴിയിൽനിന്നു പിൻതിരിപ്പിക്കുക.

"പക്ഷേ, നമ്പ്യാരുടെ യത്നം ലഘുസാദ്ധ്യമായ ഒന്നായിരുന്നില്ല; മാത്രമല്ല, ആപന്നിബന്ധംകൂടിയായിരുന്നു സിംഹത്തിനെ അതിന്റെ ഗുഹയിൽവെച്ചെതിർക്കുന്ന ശിക്കാറിയുടെ പരിപാടിയായിരുന്നു അതു്. രാജാക്കന്മാരേയും പ്രഭുക്കന്മാരേയും സമാശ്രയിച്ചുവന്ന ഒരു കവി ആ വർഗ്ഗക്കാരെത്തന്നെ വിമർശിക്കുകയോ? ആക്ഷേപിക്കുകയോ? അതിനുംപുറമേ, ജനസാമാന്യത്തിന്റെ വശത്തു് വാദിക്കുകകൂടി ചെയ്യുകയോ? അതേ, നമ്പ്യാരെ സംബന്ധിച്ചിടത്തോളം അങ്ങനെയൊക്കെയാണു സംഭവിച്ചതു്. നമ്പ്യാർ അതു് അതിസമർത്ഥമായി നിവ്വഹിച്ചു. അതിലേയ്ക്കുള്ള വശ്യവാക്ത്വം അദ്ദേഹത്തിനുണ്ടായിരുന്നു." *

ചാക്യാർ കൂത്തുപറയുന്നതു് അടുത്തിരുന്നു കേട്ട തഴമ്പിച്ച നമ്പ്യാക്കു് ആളുകളെ രസിപ്പിക്കേണ്ടതെങ്ങിനെയാണെന്നു് ധാരാളം മനസ്സിലായിക്കഴി

* പി. കെ. പരമേശ്വരൻനായർ. 'ആധുനികമലയാളസാഹിത്യം.'

ത്തിരുന്നു. അതനുസരിച്ച് പരിചിതമായ വിഷയം, ലളിതമായ ഭാഷ, സന്ദർഭോചിതമായ ഫലിതം ഇതെല്ലാം നമ്പ്യാരും സ്വീകരിച്ചു. ജനങ്ങളെ ആകർഷിക്കത്തക്ക പുതിയ ഒരു ദൃശ്യകലാപ്രസ്ഥാനവും അദ്ദേഹം സൃഷ്ടിച്ചു—തുള്ളൽ. പഴമ ഇക്കാര്യത്തിൽ അദ്ദേഹത്തെ സഹായിക്കാതിരുന്നില്ല. ചാക്യാരുടെ ഫലിതപ്രധാനമായ കഥാകഥനരീതി, കിളിപ്പാട്ടിലേയും മററും ഗാനാത്മകത്വം, കഥകളിയിലെ വേഷവും വാദ്യവും—ഇതെല്ലാം തുള്ളലിൽ യഥോചിതം സമ്മേളിച്ചിട്ടുണ്ട്. വളരെക്കാലമായി പുരാണകഥകളിൽ ഇഴുകിച്ചേർന്നുപോയ യാഥാസ്ഥിതികരായ ജനങ്ങളെ പെട്ടെന്ന് ആ പന്ഥാവിൽനിന്ന് അകററാൻ ശ്രമിച്ചാൽ, ഒരുപക്ഷേ അതു വിപരീതഫലത്തെ ഉളവാക്കിയേക്കുമെന്ന് സംശയിച്ചതിനാലായിരിക്കാം അക്കാര്യത്തിൽ മാത്രം നമ്പ്യാർ തനി യാഥാസ്ഥിതികനായിത്തീർന്നത്. എന്നാൽ, സന്ദർഭം കിട്ടുമ്പോഴൊക്കെ ചുററും കാണുന്ന കാഴ്ചകളെ കൃതികളിൽ പ്രതിഫലിപ്പിക്കാൻ അദ്ദേഹം മടിച്ചില്ല. പുരാണകഥാകഥനവ്യാജേന കേരളത്തേയും കേരളീയരേയും ചിത്രീകരിക്കയാണ് വാസ്തവത്തിൽ കുഞ്ചൻനമ്പ്യാർ ചെയ്തത്. ദ്വാരകയിൽ സൈന്യശേഖരം നടത്തുമ്പോൾ 'നാട്ടിലിരിക്കും നായന്മാരെ' കൂടാതെ,

"പട്ടാണികൾ പല കുന്തക്കാരും
കോട്ടപ്പടിയിൽ കാവൽക്കാരും
കാട്ടാളന്മാർ മുക്കോപ്പരിഷകൾ
കോട്ടക്കാരന്മാരും പലവക
നസ്രാണികളും ജോനകർ പത്തു സ—
ഹസ്രാധികമിഹ വന്നീടേണം"

എന്നു സർവ്വസൈന്യാധിപനായ നീലാംബരൻ പ്രഖ്യാപനം ചെയ്യാനിടയായതു് ഇതുകൊണ്ടാണ്. രാവണന്റെ ഭടന്മാർ ശത്രുരാജ്യങ്ങളെ ആക്രമിച്ചതു് "അമ്പലമൊക്കെത്തീണ്ടിത്തൊട്ടും നമ്പൂരാരുടെ ഭവനം ചുട്ടും എമ്പ്രാന്തിരിയെത്താഡിച്ചും അമ്പലവാസികളെക്കൊലചെയ്തും" ആണത്രെ. തുള്ളലുകളിലെ വിവാഹവർണ്ണനകൾ വായിച്ചാൽ, അമ്പലപ്പുഴയോ തിരുവനന്തപുരത്തോ നടക്കുന്ന തൃച്ചാലിച്ചാർത്താണെന്നേ നമുക്കു തോന്നു. പച്ചടി, കിച്ചടി, ഇഞ്ചിത്തൈര്, എരിശ്ശേരി, പുളിശ്ശേരി മുതലായ വിഭവങ്ങളാണ് ദേവലോകത്തും ഹസ്തിനപുരത്തിലും വിദർഭരാജ്യത്തിലും എല്ലാം ഉള്ളതു്.

സമുദായാംഗങ്ങളുടെ ഇടയിൽ കാണുന്ന ചാപല്യങ്ങളേയും കുചേഷ്ടിതങ്ങളേയും നഗ്നമായി ആക്ഷേപിച്ച് സമുദായശരീരത്തെ അരോഗദൃഢമാക്കിത്തീർക്കുക എന്നതായിരുന്നു നമ്പ്യാരുടെ ഉദ്ദേശമെന്ന് മുൻപു സൂചിപ്പിച്ചിട്ടുണ്ടല്ലൊ. ധനതൃഷ്ണ, അഹങ്കാരപ്രമത്തത, അസൂയ, കാപട്യം, അലസ

രസേവ മുതലായ ദുർഗ്ഗുണങ്ങളെ തുള്ളലുകളിൽ ആക്ഷേപിച്ചിട്ടുള്ളതിന കണക്കില്ല. ഏതു കഥയിലും നമ്പ്യാർ പരിഹാസത്തിന സന്ദർഭമുണ്ടാക്കം, ചാക്യാരെപ്പോലെതന്നെ. എന്നാൽ തിരിയിൽനിന്നു കൊളുത്തിയ പന്തം പോലെ, നമ്പ്യാരിലെത്തിയപ്പോഠം അതു വളരെ വികസിച്ചിട്ടുണ്ടെന്നു സമ്മതിക്കണം. കരുണയില്ലാത്ത ഭരണാധികാരികഠം, ഏഷണിക്കാരായ രാജസേവകന്മാർ, കൈക്കൂലിക്കാരും കാമകിങ്കരന്മാരുമായ ഉദ്യോഗസ്ഥന്മാർ, ബഹുഭാര്യത്വം അന്തസ്സാണെന്നു കരുതിയിരുന്ന പ്രഭുക്കന്മാർ, ഭാര്യമാക്ക് ദാസ്യപ്രവൃത്തി ചെയ്യുന്ന ഭോഷന്മാർ, ഭർത്താക്കന്മാരെ കരങ്ങകളിപ്പിക്കുന്ന ഭാര്യമാർ, കള്ളിനും കറുപ്പിനാംവേണ്ടി തോക്കും തുമ്പയും പണയംവെയ്ക്കുന്ന നായന്മാർ, കള്ളുകുടിച്ചു തൊള്ളതുറക്കുന്ന ഭടജനങ്ങഠം, പ്രതിഗ്രഹത്തിനാവേണ്ടി പാഞ്ഞുനടക്കുന്ന ബ്രാഹ്മണർ മുതലായ കൂട്ടർ നമ്പ്യാരുടെ മൂർച്ചയേറിയ പരിഹാസാസ്ത്രങ്ങഠംക്കു ലക്ഷ്യഭവിച്ചിട്ടുണ്ട്. നായന്മാരും പട്ടന്മാരുമാണ് മറിവേററവരിൽ മുന്തിനിൽക്കുന്നതു്. ആ രണ്ടുകൂട്ടരുമായി കവിക്കു നിത്യവും ഇടപെടേണ്ടിവന്നതുതന്നെയായിരിക്കാം അതിന കാരണം. അല്ലാതെ, ഏതെങ്കിലും വർഗ്ഗക്കാരോടു നമ്പ്യാക്കു പ്രത്യേകിച്ചൊരു നിന്ദയോ വിരോധമോ ഉണ്ടായിരുന്നു എന്നു പറയുന്നതു ശരിയല്ല. എന്നുമാത്രമല്ല, "നായന്മാരുടെ വീടുകഠംതോറും മായാഭഗവതി വിളയാടുന്നു" എന്നും, "നായന്മാരായ് വന്നുപിറന്നാലായുധമൊന്നു തനിക്കായ്‌വേണം" എന്നും, "നായാട്ടെന്നതു കേഠംക്കുന്നേരം നായന്മാക്കൊരുത്സവമല്ലോ" എന്നും മററും നായന്മാരുടെ ശൗര്യത്തേയും പൗരുഷത്തേയും പുകഴ്ത്തിട്ടുള്ളതിനും തുള്ളലുകളിൽത്തന്നെ തെളിവുമുണ്ട്. ബ്രാഹ്മണഭക്തിക്കും അദ്ദേഹത്തിൻെറ കൃതികളിൽ ധാരാളം ദൃഷ്ടാന്തങ്ങഠം കാണാം. ഇതിനെല്ലാററിനും പുറമേ,

> "ഒരുത്തക്കും ലഘുത്വത്തെ വരുത്തുവാൻ മോഹമില്ല
> ഒരുത്തനെ പ്രിയമായിപ്പുറവാനും ഭാവമില്ല"

എന്നു് നമ്പ്യാർ പ്രത്യേകം എടുത്തുപറയുന്നുണ്ടെന്നുള്ളതും ഓത്തിരിക്കേണ്ടതാണ്. ഇങ്ങനെയൊക്കെയിരുന്നിട്ടും, ആ കവിയുടെ പരിഹാസാസ്ത്രമേറ്റ് അഭിമാനത്തിന ഹാനിതട്ടിയ ചിലകൂട്ടർ നിരൂപകന്മാരുടെ വേഷത്തിൽ, അദ്ദേഹത്തെ എതിക്കാൻ കച്ചകെട്ടിപ്പുറപ്പെട്ടിരുന്നുഎന്നു് ഗണപതിപ്രാതൽ, കൃഷ്ണലീല മുതലായ തുള്ളലുകഠം വായിച്ചാലറിയാം. "അറിയാത്ത മഹാമൂഢൻ തെറിവാക്കു പറയുമ്പോളെറിഞ്ഞു കാലൊടിക്കുമെന്നറിഞ്ഞുകൊഠംവിനെല്ലാരും" എന്നിങ്ങനെ സമുചിതതരമായി ഭജ്ഞിച്ച് നിരൂപകന്മാരെ വെല്ലുവിളിക്കാൻ ഒരാഠം തയാറാകണമെങ്കിൽ ആ നിരൂപണം കറെ കഠംശമായിരിക്കണമല്ലൊ.

തുള്ളലുകളുടെ വിജയത്തിന് ഭാഷാരീതിയും പ്രധാനമായ ഒരു കാരണമായിത്തീർന്നു. ചമ്പൂകർത്താക്കന്മാരും മററും മദനാധർമ്മത്തിലും ഭാവനാവിലാസത്തിലും കുഞ്ചൻനമ്പ്യാരെക്കാൾ വളരെ മുമ്പിലാണു നിൽക്കുന്നത്. അവരുടെ കാവ്യങ്ങൾ കവിതാഗുണത്തിൽ മികച്ചവയുമാണ്. പക്ഷേ, അവയിലെ ഭാഷ സാധാരണജനങ്ങൾക്ക് അപ്രാപ്യമായിരുന്നു. ഈ രഹസ്യം നേരിട്ടു മനസ്സിലാക്കിയ നമ്പ്യാർ അക്ഷരാഭ്യാസംപോലുമില്ലാത്ത ആളുകൾക്കുകൂടി സുഗ്രഹമായ നല്ല മലയാളത്തിലാണ് തുള്ളൽകൃതികളെഴുതിയത്.

"ഭടജനങ്ങടെയിടയിലുള്ളൊരു പടയണിക്കിഹ ചേരുവാൻ
വടിവിയന്നൊരു ചാരുകേരളഭാഷതന്നെ ചിതം വരൂ."

"ശേഷിയില്ല ഭടജ്ജനങ്ങൾ ധരിച്ചിടാ കടുസംസ്കൃതം
ഭാഷയായ് പറയാമതിൽ ചില ദൂഷണം വരുമെങ്കിലും"

എന്നും മററും അദ്ദേഹം ഇതു തുറന്നുപറഞ്ഞിട്ടുമുണ്ട്.

ഫലിതമാണ് തുള്ളൽകഥകളുടെ ജീവൻ. കാണികളെ ചിരിപ്പിക്കാൻ പററിയ എന്തെങ്കിലും പൊടിക്കൈകൾ നമ്പ്യാർ കൂടെക്കൂടെ വച്ചുവിളമ്പാതിരിക്കയില്ല.

"ചിരിക്കുന്ന കഥ കേട്ടാലിരിക്കു,മായതല്ലെങ്കിൽ
തിരിക്കു,മങ്ങനെ ഭാവിച്ചിരിക്കുന്ന ഭടന്മാരെ
ചിരിക്കാതെ രസിപ്പിക്കാനൊരിക്കലുമെളുതല്ല"

എന്ന് അദ്ദേഹത്തിനു നല്ല നിശ്ചയമുണ്ടായിരുന്നു. അരസികന്മാരും അവിവേകികളുമായ ചാക്യാന്മാർ കൂത്തുപറയുന്ന അവസരത്തിൽ സദസ്യർ മുഷിഞ്ഞു ചുരുങ്ങി വരുന്നത് ആ സഹൃദയൻ കണ്ടിരിക്കണം. അതുകൊണ്ടാണ് ഹാസ്യരസത്തെ കൂട്ടുപിടിക്കാമെന്ന് അദ്ദേഹം തീരുമാനിച്ചത്. ചാക്യാരുടെ സഹവാസംകൊണ്ടു പരിപുഷ്ടമായിത്തീർന്ന ജന്മസിദ്ധമായ രസികത ഇക്കാര്യത്തിൽ ആ കവിയെ വളരെ സഹായിക്കയുംചെയ്തു. 'പാൽപ്പായസം കയ്ച്ചിട്ടും 'ദീപസ്തംഭം മഹാശ്ചര്യ'മായിത്തീർന്നതും മററും പ്രസിദ്ധമാണല്ലൊ. കൈപ്പുള്ള മരുന്ന് പഞ്ചസാരകൊണ്ടു പൊതിയുന്നതുപോലെ എത്ര കടുത്ത പരിഹാസവും ഫലിതത്തിൽ മുക്കി മധുരമാക്കിത്തീർക്കാൻ നമ്പ്യാക്കറിയാമായിരുന്നു.

ഹാസ്യരസത്തെസ്സംബന്ധിച്ചിടത്തോളം നമ്പ്യാക്കു ചക്രവത്തിസ്ഥാനത്തിനുതന്നെ അർഹതയുണ്ട്. മററു രസങ്ങളും തുള്ളലുകളിലില്ലെന്നില്ല. ശൃംഗാരത്തിന്റെ കാര്യത്തിൽ മാത്രം അദ്ദേഹം അത്ര വിജയിച്ചിട്ടില്ല. വിദ്യാഭ്യാസ

വിഷയത്തിലും മററും സമുദായത്തിൻെറ താഴ്ന്ന പടിയിൽ നില്ക്കുന്ന ആളുകളെ ഉദ്ദേശിച്ചു് കവിതയെഴുതാൻ പുറപ്പെട്ട നമ്പ്യാർ അക്കൂട്ടരെ രസിപ്പിക്കാനായി സംസ്കാരത്തിൻെറ താണ പടികളിലേയ്ക്കു് ഇറങ്ങിപ്പോയിട്ടില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. "നമ്പ്യാരുടെ ശൃംഗാരവർണ്ണനയെപ്പററി എനിക്കു വലിയ ബഹുമാനമില്ല" എന്നു പി. കെ. നാരായണപിള്ളയും, "നമ്പ്യാരുടെ ശൃംഗാരവർണ്ണനകൾ മുറിശ്ശൃംഗാരമായിത്തീർന്നിട്ടുണ്ടു്" എന്നു് ആർ. നാരായണപ്പണിക്കരും, "ശൃംഗാരത്തിനു പകരം പലപ്പോഴും അസഭ്യവും അശ്ലീലവുമായ ശൃംഗാരാഭാസത്തിൻെറ വിവിധമുഖങ്ങളെയാണു് നമ്പ്യാർ വർണ്ണിക്കുന്നതു്" എന്നിങ്ങനെ ഉള്ളൂരും ഇക്കാര്യത്തിൽ ഏകകണ്ഠമായ അഭിപ്രായമാണു് പുറപ്പെടുവിച്ചിട്ടുള്ളതു്.

മററു കാര്യങ്ങളിൽ എന്തെല്ലാം അഭിപ്രായവ്യത്യാസങ്ങളുണ്ടായാലും, ഭാഷയും സാഹിത്യവും സാധാരണന്മാരുടെ അടുക്കലേയ്ക്കു് ഇറക്കിക്കൊണ്ടു വരികയും, വലിയവലിയ 'യജമാനന്മാരുടെ കൊള്ളരുതായ്മകളെ ഉറക്കെ വിളിച്ചുപറയുകയും, സമൂഹത്തെ ഒരു കഥാപാത്രമെന്നപോലെ കാണാൻ സഹായിച്ച വർഗ്ഗവീക്ഷണം അബോധപൂർവ്വമായിട്ടാണെങ്കിലും പ്രത്യക്ഷപ്പെടുത്തുകയും ചെയ്ത ഒന്നാമത്തെ മലയാളകവി—പുതിയ ഭാഷയിൽ പറഞ്ഞാൽ ആദ്യത്തെ ജനകീയകവി—കലക്കത്തു കുഞ്ചൻനമ്പ്യാരാണെന്നു നിസ്സംശയം പറയാം.

പതിവുപോലെ ഈ പ്രസ്ഥാനവും ധാരാളം കവികളെ ആകർഷിച്ചു. തൽഫലമായി അന്നുമുതൽ ഈ അടുത്തകാലംവരെ ധാരാളം തുള്ളൽക്കൃതികൾ ഉണ്ടാവുകയും ചെയ്തു.

# അദ്ധ്യായം 10

# പുതിയ നാമ്പുകളും പഴയ കൊമ്പുകളും

## വഞ്ചിപ്പാട്ട്

കുഞ്ചൻനമ്പ്യാരുടെ സമകാലികനായ രാമപുരത്തുവാര്യർ * ചുരുങ്ങിയ മുതൽ മുടക്കി വലിയ ആദായമെടുത്ത ഒരു കവിശ്രേഷ്ഠനാണ്. കുചേലവൃത്തം വഞ്ചിപ്പാട്ട് അദ്ദേഹത്തെ അനശ്വരകീർത്തിമാനാക്കിത്തീർക്കുന്നു. അക്കാലത്തെ പതിവനുസരിച്ച് ഒരു മഹാരാജാവിന്റെ ആശ്രയം വേണ്ടിവന്നു, ആ കവിവരന്റെ പ്രതിഭയ്ക്കും തളിർത്തുപൂക്കാൻ. പക്ഷേ, ആ ചട്ടക്കൂട്ടിനുള്ളിൽ നിന്നുകൊണ്ടുതന്നെ തന്റെ വ്യക്തിപ്രഭാവം പ്രദർശിപ്പിക്കാൻ ആ ഭാവനാസമ്പന്നനു കഴിഞ്ഞു.

ഒരിക്കൽ മാർത്താണ്ഡവർമ്മമഹാരാജാവ് സ്വാമിദർശനത്തിനായി വൈക്കത്തെഴുന്നള്ളി മടങ്ങുന്ന അവസരത്തിൽ, വാര്യരേയും ബോട്ടിൽ കയറ്റിയെന്നും, കൽപനയനുസരിച്ച് ബോട്ട് തിരുവനന്തപുരത്തെത്തുന്നതിനു മുൻപായി വാര്യർ നിർമ്മിച്ച് മഹാരാജാവിനെ പാടിക്കേൾപ്പിച്ചതാണ് കുചേലവൃത്തം വഞ്ചിപ്പാട്ടെന്നും ഐതിഹ്യം പറയുന്നു. "മാർത്താണ്ഡമഹീപതീന്ദ്രൻ വെറുതെയോ ജയിക്കുന്നു? മാടലാകരേ മന്നരായാൽ വന്നീടും വേണ്ടു" എന്നു മഹാരാജാവിനേയും "ദീപിക്കുന്നു ദിവി രത്നമയം ചൊല്ലപ്പെട്ടതെല്ലാം, പാപികൾക്കൊക്കെ കഷ്ടം മഹത്വമാവൂ" എന്നു ശ്രീപത്മനാഭസ്വാമിക്ഷേത്രത്തേയും പ്രകീർത്തിക്കുന്നുണ്ടെങ്കിലും, അതെല്ലാം തനിക്കു തിരുമനസ്സറിയിക്കാനുള്ളതിന്റെ ഒരു മുഖവുരയായിട്ടേ കവി കണക്കാക്കീട്ടുള്ളു. ഒരു സാധാരണക്കാരനായി ജനിച്ച് ദാരിദ്ര്യത്തിൽ വലഞ്ഞ് കഷ്ടപ്പെട്ടു ജീവിക്കുന്ന തന്റെ യഥാർത്ഥസ്ഥിതി മഹാരാജാവിനെ മനസ്സിലാക്കണമെന്നുള്ളതായിരുന്നു വാര്യരുടെ ആന്തരമായ ഉദ്ദേശം. അതുകൊണ്ടുതന്നെയാണ് അദ്ദേഹം വഞ്ചിപ്പാട്ടിന് കുചേലവൃത്തം കഥ തിരഞ്ഞെടുത്തത്.

"എങ്കിലെല്ലാവരും കേട്ടുകൊൾക തിരുമനസ്സിന്നും
എങ്കലുള്ള പരമാർത്ഥം പാട്ടുകൊണ്ടുണ്ടാം"

എന്നിങ്ങനെ കവി ഈ വാസ്തവം ഭംഗിയായി സൂചിപ്പിച്ചിട്ടുമുണ്ട്. ഇതിവൃത്തം സ്വന്തം ജീവിതാനുഭവങ്ങളോടു വളരെ സാമ്യമുള്ള ഒന്നായിരുന്നതിനാൽ,

---

* ഇദ്ദേഹത്തിന്റെ ജീവിതകാലം 1700-നും 1750-നും ഇടയ്ക്കാണെന്നാണ് വിശ്വസിക്കപ്പെടുന്നത്.

കവിത പല ഘട്ടങ്ങളിലും അൻ്ഭാവകഥനംപോലെ ഹൃദയസ്പൃക്കായിരിക്കുന്നു.

"ഇല്ല ദാരിദ്ര്യാർത്തിയോളം വലുതായിട്ടൊരാർത്തിയും
ഇല്ലം വീണു കുത്തുമാറായത്തു കണ്ടാലും"

എന്നും മററുമുള്ള വിലാപവാക്യങ്ങൾ ഒരുപക്ഷേ കവി സ്വന്തം പത്നിയിൽ നിന്നുതന്നെ പല പ്രാവശ്യം കേട്ടിട്ടുണ്ടായിരിക്കണം. കുചേലപത്നിയിൽക്കൂടെ തന്നെത്തന്നെയും അവതരിപ്പിക്കയാണു് വാസ്തവത്തിൽ കവി ചെയ്തിട്ടുള്ളതു്.

സമത്വമോ സാഹോദര്യമോ കണികാണുകപോലുംചെയ്യാതെ സാധാരണന്മാരിൽനിന്നു് അകന്നു ജീവിക്കുന്ന പ്രഭുക്കന്മാരുടെ നിഷ്കരുണമായ പെരുമാററം കണ്ടു വെറുത്ത രാമപുരത്തുവാര്യർ അത്തരക്കാർക്കു് ഒരു മാതൃകാപുരുഷനായിട്ടായിരിക്കണം ശ്രീകൃഷ്ണനെ അവതരിപ്പിച്ചിട്ടുള്ളതു്. ബാല്യത്തിൽ ഒന്നിച്ചു കളിച്ചുനടന്നവരും, കാലാന്തരത്തിൽ പ്രതാപത്തിലേയ്ക്കുയർന്നപ്പോൾ ഒന്നു തിരിഞ്ഞുനോക്കാൻപോലും കൂട്ടാക്കാത്തവരുമായ വല്ല ചങ്ങാതിമാരുടേയും ചരിത്രം ശ്രീകൃഷ്ണന്റെ ചിത്രം വരയ്ക്കുമ്പോൾ കവിയുടെ മനസ്സിൽ ഉണ്ടായിരുന്നു എന്നും വരാം. ബാല്യകാലസഖിയായ കുചേലനെ കണ്ടപ്പോൾ ശ്രീകൃഷ്ണൻ—ദ്വാരകാധിപതിയായി ഏഴാംമാളികമുകളിൽ ഇരുന്നരുളുന്ന ആ ലക്ഷ്മീകാന്തൻ—എന്താണു ചെയ്തതു്?

"മാറത്തേ വിയർപ്പുവെള്ളംകൊണ്ടു നാറും സതീർത്ഥ്യനെ
മാറത്തുമ്പയോടു ചേർത്തു ഗാഢംപുണർന്നു;
ക്രൂരമൂലം തൃക്കൈകൊണ്ടു കൈപിടിച്ചുകൊണ്ടുപരി
കേറിക്കൊണ്ടു ലക്ഷ്മീതൽപ്പത്തിന്മേലിരുത്തി."

കുചേലനെപ്പോലെ വിയർപ്പുവെള്ളംകൊണ്ടു നാറുന്ന ലക്ഷോപലക്ഷം സാധുക്കൾ നാട്ടിലുണ്ടെന്നും, അവരുടെനേരെ കരുണ കാണിക്കേണ്ടതു് ഭരണാധികാരികളുടെ കടമയാണെന്നും, മാർത്താണ്ഡവർമ്മമഹാരാജാവിനെ ഔചിത്യത്തോടെ ധരിപ്പിക്കണമെന്ന ഉദ്ദേശം ഈ വരികളെഴുതിയ അവസരത്തിൽ രാമപുരത്തുവാര്യരുടെ മനസ്സിൽ മുന്നിട്ടുനിന്നിരുന്നില്ലെന്നു് ആർക്കാണു തീർത്തുപറയാൻ കഴിയുക? കുബേരത്വവും കുചേലത്വവും തമ്മിലുള്ള സ്നേഹബന്ധത്തിലല്ലേ ലോകസമാധാനം നിലകൊള്ളുന്നതു്? ഈ പരമാർത്ഥം രണ്ടു നൂററാണ്ടുകൾക്കുമുൻപുതന്നെ കാണുകയും, ഒരു മഹാരാജാവിന്റെ മുമ്പിൽ വെച്ചു് ധ്വനിപ്രധാനമായ രീതിയിലാണെങ്കിലും അതു പ്രസ്താവിക്കാൻ ധൈര്യപ്പെടുകയും ചെയ്ത രാമപുരത്തുവാര്യർ ഒരു ചെറിയ കൃതികൊണ്ടു വലിയ പേരു സമ്പാദിച്ചതിൽ എന്താണത്ഭുതം?

ഇക്കാര്യത്തിൽ കവിക്കല്ല ഇതിവൃത്തത്തിനാണ് മെച്ചം കല്പിക്കേണ്ടതെന്നു പറയുന്നതു ശരിയല്ല. രാമപുരത്തുവാര്യർക്കു മുമ്പും പിമ്പുമായി കുചേലചരിതം കൈകാര്യംചെയ്ത അനേകം കവികൾ കേരളത്തിൽത്തന്നെയുണ്ട്. ചമ്പു, പാന, കൈകൊട്ടികളിപ്പാട്ട്, ആട്ടക്കഥ, കിളിപ്പാട്ട്, ഓണപ്പാട്ട്, ഗാഥ, തുള്ളൽ എന്നുതുടങ്ങി പല രീതികളിലും കുചേലകഥ എഴുതപ്പെട്ടിട്ടുമുണ്ട്. അവയിൽ ഒന്നിനെങ്കിലും വാര്യരുടെ വഞ്ചിപ്പാട്ടിനെ സമീപിക്കാനുള്ള യോഗ്യതയില്ല. ഭക്തി, ഭാവനാശക്തി, ഔചിത്യദീക്ഷ എന്നിവയിൽ വാര്യർ അത്രമാത്രം ഉയർന്നാണ് നില്ക്കുന്നത്. കാവ്യകലയിൽ വ്യക്തിമുദ്ര പതിച്ചുവരാണെന്നു പേരുകേട്ട ചെറുശ്ശേരിക്കോ കുഞ്ചൻനമ്പ്യാർക്കോപോലും ഇക്കാര്യത്തിൽ വാര്യരുടെ അടുത്തെത്താൻ കഴിഞ്ഞിട്ടില്ല. ഒരാൾ അലങ്കാരധോരണികൊണ്ടും മറ്റേ ആൾ പരിഹാസരസംകൊണ്ടും അനാദവരസികത്വത്തിനു ഹാനിവരുത്തിയിരിക്കുന്നു. ചിലേടത്ത് ഔചിത്യംപോലും ലംഘിക്കപ്പെട്ടിട്ടുണ്ട്. വാര്യരുടെ ലളിതമായ ഭാഷാരീതിയും വഞ്ചിപ്പാട്ടിന്റെ വിജയത്തിനു കാരണമായിട്ടുണ്ടെന്നു സമ്മതിക്കണം.

തോടുകളും കായലുകളും നിറഞ്ഞ കേരളത്തിൽ വഞ്ചിപ്പാട്ട് പണ്ടേതന്നെ നിലവിലുണ്ടായിരുന്നു എങ്കിലും, ഒരു പ്രസ്ഥാനമെന്ന നിലയിലേയ്ക്കു് ഉയരത്തക്കവണ്ണം അതിനു സ്ഥിരപ്രതിഷ്ഠ നേടിക്കൊടുത്തതു് രാമപുരത്തു വാര്യരാണ്. കൃഷ്ണഗാഥ, കിളിപ്പാട്ട്, തുള്ളൽ എന്നിവയെസ്സംബന്ധിച്ച് അതാതു കവികൾ ചെയ്തതും ഇതുതന്നെയാണല്ലോ.

# കൈകൊട്ടികളിപ്പാട്ട്

പതിനെട്ടാംനൂറ്റാണ്ടിൽ പരിപുഷ്ടിയെ പ്രാപിച്ച മറ്റൊരു സാഹിത്യശാഖയാണ് കൈകൊട്ടികളിപ്പാട്ട്. തിരുവാതിരക്കളി കേരളത്തിൽ പണ്ടുമുതൽക്കേ പതിവുള്ള ഒന്നാണ്. ആരംഭം എങ്ങനെയായാലും, മതപരമായ വിശ്വാസം മാത്രമല്ല ആരോഗ്യപ്രധാനമായ ഒരുദ്ദേശവും അതിന്റെ പിന്നിലുണ്ടായിരുന്നു എന്നുള്ളതു തീർച്ചതന്നെ. ധനുമാസത്തിലെ തിരുവാതിരനാൾ ശുദ്ധവസ്ത്രധാരിണികളായ കേരളീയവനിതകൾ പലതരം പാട്ടുകൾ പാടി കൈകൊട്ടിക്കളിക്കുന്നതു് ഇന്നും ഗ്രാമപ്രദേശങ്ങളിൽ സാധാരണമായി കണ്ടുവരുന്ന ഒരു കാഴ്ചയാണ്. ഇതിനുവേണ്ടി നിർമ്മിക്കപ്പെട്ടവയാണ് കൈകൊട്ടികളിപ്പാട്ടുകൾ. വളരെക്കാലംമുമ്പുമുതൽക്കുതന്നെ ഇത്തരംപാട്ടുകൾ ഉണ്ടായിത്തുടങ്ങിയിരിക്കണം. എന്നാൽ അവയൊന്നും കണ്ടുകിട്ടീട്ടില്ല. കിട്ടിയവയിൽ ഏറ്റവും പഴക്കംകൂടിയതു് കുഞ്ചൻനമ്പ്യാരുടെ രുക്മിണീസ്വയംവരം പഞ്ചവൃത്തമാകുന്നു. പതിനെട്ടാംശതകത്തിന്റെ അവസാനകാലത്തു ജീവിച്ചിരുന്ന മച്ചാട്ടിളയതിന് ഈ പ്രസ്ഥാന

ത്തിൽ അസാധാരണമായ വിജയം കൈവരിക്കാൻ സാധിച്ചു. കൊച്ചി ശക്തൻതമ്പുരാന്റെ ധർമ്മപത്നിയായ കരിമ്പററ ചിമ്മുക്കുട്ടി നേത്യാരമ്മയുടെ പ്രേരണയനുസരിച്ച് ഇളയത് എട്ടോ പത്തോ കൈകൊട്ടിക്കളിപ്പാട്ടുകൾ നിർമ്മിച്ചതായി പറയപ്പെടുന്നു. ശാകുന്തളം എട്ടുവൃത്തമാണ് അക്കൂട്ടത്തിൽ സാഹിത്യഭംഗികൊണ്ടും സംഗീതരസംകൊണ്ടും മുന്നിട്ടുനിൽക്കുന്നത്. തിരുവാതിരക്കളിയുടെ പ്രചാരം മിക്കവാറും കുറഞ്ഞുവരുന്ന ഇക്കാലത്തുപോലും ആ കൈകൊട്ടിക്കളിപ്പാട്ടിലെ ചില വരികളെങ്കിലും തോന്നാത്ത വനിതകൾ കേരളത്തിലുണ്ടെന്നു തോന്നുന്നില്ല.

"കല്യാണി, കളവാണി, ചൊല്ലു നീയാരെന്നതും
കല്യേ, നീയാരുടെ പുത്രിയെന്നും."

"ഓട്ടം മൃഗങ്ങളെത്തേടും നരപതി
കാടകം പുക്കൊരു നേരത്തിങ്കൽ
പേടിച്ചൊരു മൃഗം ചാടിക്കുതിച്ചോടി
കൂടെ നൃപതിയും കൂടി പിൻപേ"

എന്നു തുടങ്ങിയ ഭാഗങ്ങൾ പ്രസ്തുത കൃതിയിലുള്ളവയാണ്. ഈ കൃതികൾക്കുണ്ടായ അസാധാരണമായ പ്രചാരം കൈകൊട്ടിക്കളിപ്പാട്ടുകളുടെ ഒരു വെള്ളപ്പൊക്കംതന്നെ സൃഷ്ടിച്ചുവത്രേ. 'ഒരു വൃത്തം' മുതൽ 'ഇരുപത്തിയഞ്ചു വൃത്തം' വരെ എണ്ണമറ്റ കൃതികൾ ഈ വർഗ്ഗത്തിൽ ഉൾപ്പെടുത്താവുന്നവയായി അക്കാലത്തുണ്ടായി. കല്യാണസൗഗന്ധികം ഒരുവൃത്തം, കീചകവധം രണ്ടുവൃത്തം, ലക്ഷ്മീസ്വയംവരം മൂന്നുവൃത്തം, ശിവകഥ നാലുവൃത്തം, ഉത്രാടപ്പത്തി അഞ്ചുവൃത്തം, തുളസീമാഹാത്മ്യം ആറുവൃത്തം, അഹല്യാമോക്ഷം ഏഴുവൃത്തം, കൃഷ്ണചരിതം എട്ടുവൃത്തം, രുക്മിണീസ്വയംവരം ഒൻപതുവൃത്തം, നാരദീയം പത്തുവൃത്തം, വൈശാഖമാഹാത്മ്യം പതിനൊന്നുവൃത്തം, [illegible]സംഭവം പന്ത്രണ്ടുവൃത്തം, സന്താനഗോപാലം പതിമൂന്നുവൃത്തം, ദൂതവാക്യം പതിന്നാലുവൃത്തം, സുഭദ്രാഹരണം പതിനഞ്ചുവൃത്തം, കൃഷ്ണലീല പതിനാറുവൃത്തം, ഭക്തിയോഗം പതിനേഴുവൃത്തം, രാസക്രീഡ ഇരുപതുവൃത്തം, കാളിയമർദ്ദനം ഇരുപത്തിമൂന്നുവൃത്തം, അമൃതമഥനം ഇരുപത്തിനാലുവൃത്തം, സുഭദ്രാഹരണം ഇരുപത്തിഅഞ്ചുവൃത്തം മുതലായവ ഇങ്ങനെ ഉണ്ടായ തിരുവാതിരപ്പാട്ടുകളാണ്. കവിതാഗുണം തൊട്ടുതെറിക്കപോലും ചെയ്തിട്ടില്ലാത്തവയാണ് ഇവയിലധികവും. യുവതികളുടെ സേവയ്ക്കുവേണ്ടി ഇത്തരം നീരസഗാനങ്ങൾ നിർമ്മിക്കാൻ കച്ചകെട്ടിപ്പുറപ്പെട്ട അരസികന്മാരെ കളിയാക്കാനായി ഒരു സരസൻ "പൂച്ചചരിതം മൂന്നുവൃത്തം" എന്ന പേരിൽ ഒരു ഹാസ്യകവിത അക്കാലത്തു നിർമ്മിക്കയുണ്ടായി. അതിന്റെ ശേഷമാണ് അന്ധമായ ആ അനുകരണഭ്രമം അൽപമൊന്നു നിലച്ചത്.

കുറത്തിപ്പാട്ട്, കുമ്മി എന്നിങ്ങനെ പല ശാഖകളിലായി ചില ഗാനങ്ങളും ഈ കാലഘട്ടത്തിലുണ്ടായി. എന്നാൽ, സ്വന്തം വ്യക്തിത്വം പ്രദർശിപ്പിച്ചു തലയുയർത്തി നിൽക്കാനുള്ള കെൽപ്പ് അവയ്ക്കുണ്ടായില്ല.

## അയവിറക്കൽ

ആട്ടക്കഥകൾ അനന്തരം ധാരാളമുണ്ടായി എന്ന് മുന്നൊരദ്ധ്യായത്തിൽ സൂചിപ്പിച്ചുകഴിഞ്ഞു. എഴുത്തച്ഛന്റെ കൃതികൾ സാധാരണജനങ്ങളിൽ ചെലുത്തിയ പ്രബലമായ സ്വാധീനശക്തിയുടെ ഫലമായി അനേകം കിളിപ്പാട്ടുകളും ആ കാലഘട്ടത്തിലുണ്ടായി. പുന്നശ്ശേരി ശ്രീധരൻനമ്പിയുടെ ഭാഗവതം ഏകാദശം, കല്ലേക്കുളങ്ങര രാഘവപ്പിഷാരടിയുടെ വേതാളചരിത്രം, എക്കണ്ടത്ത് ശങ്കുണ്ണിക്കൈമളുടെ സുന്ദരീസ്വയംവരം, അഴീക്കോട്ടു കമ്മാരൻനായരുടെ കുചേലകഥ എന്നിവയ്ക്കു പുറമേ കൃഷ്ണാർജ്ജുനസംവാദം, വൃഷപുരമാഹാത്മ്യം, ബൃഹസ്പതിവാക്യം, പ്രഹ്ലാദചരിതം, സഹദേവവാക്യം, വൈശാഖമാഹാത്മ്യം എന്നിങ്ങനെ അജ്ഞാതകർതൃകങ്ങളായ കുറെ കിളിപ്പാട്ടുകളും ആവിർഭവിച്ചു. പൂന്താനത്തെ അനുകരിച്ച് ഗുരുദക്ഷിണപ്പാട്ട്, മൂഷകപ്പാന, നളചരിതംപാന, ദൂതവാക്യം പാന, സുഭദ്രാഹരണം പാന എന്നു തുടങ്ങി കുറെ പാനകളും അന്നുണ്ടാകാതിരുന്നില്ല. ഇങ്ങനെ, പൂർവ്വികന്മാർ വെട്ടിത്തെളിയിച്ച വഴികളിൽക്കൂടി അലസഗമനം ചെയ്യാനല്ലാതെ, പുതിയ ഏതെങ്കിലും ഒരു മാർഗ്ഗം കണ്ടുപിടിച്ച് അതിൽക്കൂടി പ്രയാണം തുടരുവാൻ ആരും ഒരുമ്പെട്ടില്ല. മറ്റൊരുവിധം പറഞ്ഞാൽ, കുഞ്ചൻനമ്പ്യാരുടേയും രാമപുരത്തുവാര്യരുടേയും കാലശേഷം വ്യക്തിപ്രഭാവമുള്ള കവികളെ കാണാൻ കേരളം വളരെക്കാലം കാത്തിരിക്കേണ്ടിവന്നു.

# അദ്ധ്യായം 11

# ഗദ്യശാഖ

## പഴയ ഗദ്യരീതി

ശിലാശാസനങ്ങൾ, ചെപ്പേടുകൾ മുതലായവയിലാണ് മലയാളഗദ്യത്തിന്റെ പ്രാഥമികരൂപം നമുക്കു കാണാൻ കഴിയുന്നതു്. എ. ഡി. 9-ം 10-ം നൂററാണ്ടുകളിലെ ശാസനങ്ങളിൽ അപൂർവ്വം ചില മലയാളവാക്കുകൾ കടന്നുകൂടുകമാത്രമേ ചെയ്തിട്ടുള്ളു. പിന്നീടു പതുക്കെപ്പതുക്കെ ഭാഷ സ്വതന്ത്രമായിത്തുടങ്ങി. കൂത്തിലും കൂടിയാട്ടത്തിലും മററും അർത്ഥവിവരണാദികൾക്കു ഗദ്യത്തിന്റെ സഹായം കൂടാതെ കഴിയുകയില്ലല്ലോ. എന്നാൽ, ഭാഷാഗദ്യം സാഹിത്യപദവിയിലേയ്ക്കു് ഉയരാൻ പിന്നെയും രണ്ടുമൂന്നു നൂററാണ്ടുകൾതന്നെ വേണ്ടിവന്നുവെന്നു തോന്നുന്നു. ഇതേവരെ കണ്ടുകിട്ടിയവയിൽ പ്രാചീനതമമെന്നു പറയാവുന്ന ഗദ്യകൃതി ഭാഷാകൗടലീയമാണ്. ചാണക്യൻ സംസ്കൃതഭാഷയിലെഴുതിയ അർത്ഥശാസ്ത്രത്തിന്റെ ഭാഷാവ്യാഖ്യാനമാണതു്. അതിന്റെ ആവിർഭാവം ഒൻപതാം ശതകത്തിലോ പത്താം ശതകത്തിലോ ആണെന്ന് ഉള്ളൂർ പറയുന്നുണ്ടെങ്കിലും അതു് വെറുമൊരു ഊഹം മാത്രമാണ്. സമകാലികശിലാശാസനങ്ങളിലെ ഭാഷയുമായി താരതമ്യപ്പെടുത്തിയതിനുശേഷം, ആ കൃതിയുണ്ടായതു് പന്ത്രണ്ടാംശതകത്തിന്റെ ഉത്തരാർദ്ധത്തിലായിരിക്കാനാണെന്നു സിദ്ധാന്തിക്കുന്ന ഇളംകുളം കുഞ്ഞൻപിള്ളയുടെ അഭിപ്രായമാണ് കൂടുതൽ സ്വീകാര്യമായി തോന്നുന്നതു്. രാഷ്ട്രീയവും സാമ്പത്തികവുമായ വിഷയങ്ങളെ പ്രതിപാദിക്കുന്ന ഗഹനമായ ഒരു ശാസ്ത്രഗ്രന്ഥം എഴുതാനുള്ള കെല്പ് ഏഴെട്ടു നൂററാണ്ടുകൾക്കു മുൻപുതന്നെ മലയാളഭാഷയ്ക്കുണ്ടായിരുന്നു എന്ന് ഇതിൽനിന്നു തെളിയുന്നുണ്ടല്ലോ. തമിഴ്പദങ്ങൾ ധാരാളമുണ്ടെങ്കിലും, മലയാളത്തിന്റെ വ്യക്തിമുദ്ര അതിൽ തെളിഞ്ഞുകാണാം. ഒന്നുരണ്ടു വാക്യങ്ങൾ നോക്കുക: "കൾവിൽക്കുമവരെയും അപ്പം വിൽക്കുമവരെയും ഇറച്ചി വിൽക്കുമവരെയും ചോറട്ടുവിൽക്കുമവരെയും രൂപാജീവികളാകിന്റ വേശകളെയുമറിഞ്ഞിവർക്കു യോഗ്യമായുള്ള ദേശത്തിരുത്തുവതു. അതിവ്യയം ചെയ്യുമവനെയും അത്യാഹിതം ചെയ്യുമവനെയും നാഗരികനു അറിയിപ്പിതു."

കൂടിയാട്ടം അഭിനയിക്കേണ്ട രീതിയും, രംഗത്തിൽ അനുഷ്ഠിക്കേണ്ട കൃത്യങ്ങളും വിദൂഷകൻ നിർവ്വഹിക്കേണ്ട ചടങ്ങുകളും വിസ്തരിച്ചു വിവരിക്കുന്ന

താണ് ആട്ടപ്രകാരവും ക്രമദീപികയും. മന്ത്രാങ്കം, മത്തവിലാസം, അശോകവനികാങ്കം എന്നു തുടങ്ങി പല ആട്ടപ്രകാരങ്ങളും കിട്ടിക്കഴിഞ്ഞിട്ടുണ്ട്. അവയും പ്രാചീനഗദ്യരീതിക്കു നിദർശനങ്ങളാണ്. കൂത്തും കൂടിയാട്ടവും വളർത്തിയ ഈ ഭാഷാരൂപം 13-ാം ശതകം മുതൽ രണ്ടു നൂററാണ്ടുകാലത്തെയ്ക്കു നിലനിന്നു. ഏകദേശം ആ കാലഘട്ടത്തിന്റെ അവസാനത്തിൽ ഉണ്ടായ കൃതിയാണ് ദൂതവാക്യം. "ധർമ്മരാജശാസനന്നിമിത്തമായ് കിഴക്കിന്ദിക്കു ജയിപ്പാൻ അദ്ധ്യവസിച്ചെഴുന്നരുളിന്റ ഭീമസേനന്തിരുവടി ശിശുപാലവിഷയം പ്രാപിച്ച് അവനാൽ സൽകൃതനായി പതിമ്മൂന്റുദിവസമവിടെ വസിച്ചു" എന്നിങ്ങനെ സംസ്കൃതപ്രചുരമായ ഗദ്യമാണ് അതിൽ കാണുന്നത്. കർമ്മണിപ്രയോഗത്തിന്റെ കാഠ്യവും ശ്രദ്ധേയമാണ്. ഈ തരം ഭാഷയുടെ അധികാരികൾ പണ്ഡിതന്മാരാണെന്ന് പ്രത്യേകിച്ചു പറയണമെന്നില്ലല്ലോ.

സാമാന്യജനങ്ങളെ ഉദ്ദേശിച്ച് നമ്പ്യാന്മാർ പാഠകം പറയാൻ തുടങ്ങിയപ്പോൾ ഗദ്യശാഖ പുതിയ ഒരു രൂപം കൈക്കൊണ്ടു. സംസ്കൃതത്തിന്റെ ശൈലി താരതമ്യേന കുറഞ്ഞു. ഭാഷ ലളിതമായി. ബ്രഹ്മാണ്ഡപുരാണം, അംബരീഷോപാഖ്യാനം, ദേവീമാഹാത്മ്യം, നളോപാഖ്യാനം, രാമായണം തമിഴ്, ഭാഗവതം ഗദ്യം, ഉത്തരരാമായണം ഗദ്യം, തിരുക്കുറൾഭാഷ, പരമജ്ഞാനവിളക്കം മുതലായവ അക്കാലത്തുണ്ടായ കൃതികളാണ്. തമിഴിലെ പ്രസിദ്ധകൃതിയായ തിരുക്കുറളിന്റെ ഭാഷാനുവാദമാണ് 'തിരുക്കുറൾഭാഷ.' 1565 മുതൽ 1601 വരെ കൊച്ചിരാജ്യം ഭരിച്ചിരുന്ന രാമവർമ്മമഹാരാജാവിന്റെ ആജ്ഞയനുസരിച്ചാണത്രെ അതു നിർമ്മിക്കപ്പെട്ടതു്.* പരമജ്ഞാനവിളക്കവും ഒരു തമിഴ്കൃതിയുടെ വിവർത്തനമാണ്. കളരിവിദ്യ, സംഗീതശാസ്ത്രം, കാലദീപം, ബാലശങ്കരം മുതലായ ശാസ്ത്രഗ്രന്ഥങ്ങളും, യുധിഷ്ഠിരവിജയാദികാവ്യങ്ങളുടെ വ്യാഖ്യാനങ്ങളും അന്നത്തെ ഗദ്യരീതിക്കു ദൃഷ്ടാന്തങ്ങളാണ്. ഇവയിൽ പലതും 'തമിഴാ'യിട്ടാണ് അന്നുള്ളവർ കണക്കാക്കിയിരുന്നതു്. "ബ്രഹ്മാണ്ഡപുരാണം തമിഴായ്ക്കൊണ്ടെറിയിക്കിന്റേൻ" എന്നു കവിതന്നെ പറയുന്നുണ്ട്. ലീലാതിലകത്തിൽ 'നമ്പ്യാർതമിഴ്' എന്ന പേരുകൊണ്ടാണ് ആ ഭാഷയെ വ്യവഹരിച്ചിട്ടുള്ളതു്. ഈവക കൃതികളുടെ ആവിർഭാവകാലം 14-ാം നൂററാണ്ടിന്റെ മദ്ധ്യഘട്ടം മുതൽ 17-ാം നൂററാണ്ടിന്റെ ആരംഭംവരെയാണെന്നു കണക്കാക്കപ്പെട്ടിരിക്കുന്നു.

## പാശ്ചാത്യരും മലയാളഭാഷയും

പതിനഞ്ചാംനൂററാണ്ടിന്റെ അവസാനത്തിലാണ് (1498) പോർട്ടുഗീസുകാർ കേരളത്തിൽ കാലുകുത്തിയതു്. വ്യാപാരമായിരുന്നു അവരുടെ

* ശ്രീ രാമവർമ്മ റിസർച്ച് ഇൻസ്റ്റിട്യൂട്ടവക ബുള്ളറ്റിൻ നോക്കുക.

പ്രധാനലക്ഷ്യം. എന്നാൽ അവരുടെ ആഗമനം ചില സാമുദായികപരിവത്തനങ്ങൾക്കും കാരണമായിത്തീൻ. പോർട്ടുഗീസ്സുകാരുടെ ഉത്സാഹത്തിൽ 1599–ൽ ഉദയംപേരൂർവെച്ചു നടന്ന 'സൂനഹദോസ്' രണ്ടുവിധത്തിൽ പ്രാധാന്യമർഹിക്കുന്നു: ഒന്ന്, ആ മഹായോഗത്തെപ്പററി ഇംഗ്ലീഷിലെഴുതിയ വിവരണത്തിന്റെ മലയാളവിവത്തനം നമുക്കു കിട്ടീട്ടുള്ളതിൽനിന്ന് അന്നത്തെ നാടൻഗദ്യരീതി മനസ്സിലാക്കാൻ സാധിക്കുന്നു; രണ്ട്, ആ മഹായോഗത്തിലെ നിശ്ചയങ്ങളനുസരിച്ച് 17–ം 18–ം നൂററാണ്ടുകളിൽ കേരളത്തിൽ നടന്ന കത്തോലിക്കാമിഷ്യനറിപ്രവത്തനം സ്വതന്ത്രമായ ഗദ്യരീതിയുടെ രൂപവൽക്കരണത്തിനു ഹേതുഭൂതമായിത്തീൻ. സംസ്കൃതപ്രധാനമായിരുന്ന ഗദ്യരീതിയെ നാട്ടിലെ വ്യവഹാരഭാഷയോടടുപ്പിച്ചതു് ഈ മിഷ്യനറിമാരാണ്. അക്ഷരാഭ്യാസംപോലുമില്ലാത്ത ആളുകൾക്കുകൂടി മനസ്സിലാകത്തക്കവിധം മതകാര്യങ്ങൾ പ്രതിപാദിക്കേണ്ടതു് സ്വന്തം കാര്യസാദ്ധ്യത്തിനുതന്നെ അവക്കു് ഒഴിച്ചുകൂടാത്തതായിരുന്നു. സുറിയാനിപദങ്ങളും അബദ്ധജടിലങ്ങളായ സംസ്കൃതപ്രയോഗങ്ങളും ഭാഷയ്ക്കു് 'പാതിരിമലയാളം' എന്ന പ്രത്യേകപ്പേർ സമ്പാദിച്ചുകൊടുത്തുവെങ്കിലും, സംസ്കൃതത്തിന്റെയും തമിഴിന്റെയും പിടിയിൽനിന്നു വിടുത്തി മലയാളഗദ്യത്തെ വായ്മൊഴിയോടടുപ്പിച്ചതു് ഇക്കൂട്ടരാണെന്നുള്ളതു വിസ്മരിക്കത്തക്കതല്ല. 1579–ൽ കേരളത്തിൽ ആദ്യമായി അച്ചടിയന്ത്രം കൊണ്ടുവന്നതു് ഈ വർഗ്ഗക്കാരാണെന്നുള്ളതും കൃതജ്ഞതാപൂർവ്വം സ്മരിക്കേണ്ടതാണ്. മതപ്രചരണത്തിനുള്ള ഒരുപാധിയായിട്ടാണ് അവർ ഇതൊക്കെ ചെയ്തതെങ്കിലും, പിൽക്കാലത്തു് ഭാഷാസാഹിത്യത്തിന്റെ പുരോഗമനത്തിന്ന് അതെത്രമാത്രം സഹായകമായിത്തീൻ എന്നു നമുക്കറിയാമല്ലൊ.

ഗദ്യശാഖയെസ്സംബന്ധിച്ചിടത്തോളം 18–ാംനൂററാണ്ട് പലതരത്തിലും പ്രാധാന്യമർഹിക്കുന്നു. കത്തോലിക്കാമിഷ്യനറിമാരുടെ ബഹുമുഖമായ പ്രവത്തനം ഭാഷയുടെ പുരോഗതിയെ അത്യന്തം സഹായിച്ചു. ചിലരുടെ പേരുകൾ പ്രത്യേകം എടുത്തുപറയേണ്ടതായിട്ടുണ്ട്. അർണ്ണോസ്സുപാതിരിയാണ് അവരിൽ ഒരാൾ. വിദേശീയനായ ആ വൈദികൻ ഇവിടെ വന്നു മലയാളം പഠിച്ച് മലയാളഭാഷയ്ക്കു് ഒരു വ്യാകരണവും നിഘണ്ടുവും നിർമ്മിച്ചു; പുത്തൻപാന, പഞ്ചപർവ്വങ്ങൾ എന്നു തുടങ്ങി ചില കവിതകളും എഴുതി. ആഞ്ചലോഫ്രാൻസിസ്സ്, ക്ലെമൻറുപാതിരി എന്നിവർ യഥാക്രമം വ്യാകരണവും നിഘണ്ടുവും വിരചിച്ചു. ഈ ക്ലെമൻറുപാതിരിതന്നെയാണ് സംക്ഷേപവേദാത്ഥത്തിന്റെയും കർത്താവു്. അക്ഷരങ്ങൾ റോമിൽവെച്ചു കൊത്തിയുണ്ടാക്കി 1772–ൽ അവിടത്തെ 'സർവ്വഭാഷാമുദ്രാലയ'ത്തിൽത്തന്നെയാണ് അച്ചടിച്ചതു് എന്നുള്ള ഒരു പ്രത്യേകത പ്രസ്തുത കൃതിയെസ്സംബന്ധിച്ച് എടു

ത്തുപറയേണ്ടതായിട്ടുണ്ട്. മലയാളഭാഷയിൽ ആദ്യമായി അച്ചടിച്ച പുസ്തകവും ഇതുതന്നെയാണ്.* വ്യാകരണം, നിഘണ്ടു, അക്ഷരംവാർക്കൽ, അച്ചുകൂടം ഈവക കാര്യങ്ങളിലെല്ലാം മലയാളഭാഷയ്ക്കുവേണ്ടി ഒന്നാമതായി പ്രവർത്തിച്ചത് വിദേശത്തുനിന്നു വന്ന മിഷ്യനറിമാരാണെന്നുള്ളതു വിസ്മയാവഹമല്ലേ?

## സ്വദേശീയരുടെ സംഭാവന

ചില നാട്ടുകാരും ആ കാലഘട്ടത്തിൽ പ്രവർത്തിച്ചിട്ടില്ലെന്നില്ല. കരിയാറ്റിൽ ഔസേപ്പുകത്തനാർ 1768-ൽ 'വേദതർക്കം' എന്ന ഒരു ഗദ്യഗ്രന്ഥം നിർമ്മിക്കയുണ്ടായി. മാർപ്പാപ്പയുടെ പരമാധികാരസ്ഥാപനമാണ് ഇതിലെ വിഷയം. ഭാഷാരീതി മിഷ്യനറിമാരുടേതിൽനിന്ന് അൽപം വ്യത്യസ്തവും താരതമ്യേന നിർദ്ദോഷവുമാണ്. പാറേമ്മാക്കൽ തോമാക്കത്തനാരെഴുതിയ 'വർത്തമാനപുസ്തകം' പലവിധത്തിലും പ്രാധാന്യം അർഹിക്കുന്നു. കരിയാറ്റിൽ മൽപാനും ഗ്രന്ഥകർത്താവുംകൂടി 1778-നും 1786-നും ഇടയ്ക്കു നടത്തിയ റോമായാത്രയുടെ വിവരണമാണ് ഇതിൽ അടങ്ങിയിട്ടുള്ളത്. അന്നു മലയാളഗദ്യം എത്രത്തോളം വികസിച്ചിരുന്നു എന്നു മനസ്സിലാക്കാൻ ഈ കൃതി ഉപകരിക്കുന്നു. പാശ്ചാത്യഗദ്യമാതൃകയെയാണ് ഗ്രന്ഥകാരൻ അനുകരിച്ചതെന്ന് സ്പഷ്ടമായി കാണാം. ആശയങ്ങളുടെ അടുക്ക്, ഖണ്ഡികകളുടെ വിഭജനം മുതലായ പരിഷ്കാരങ്ങൾ ഇതിനു തെളിവാണ്. ഭാഷയിലെ ഒന്നാമത്തെ യാത്രാവിവരണഗ്രന്ഥമെന്ന നിലയിലും 'വർത്തമാനപുസ്തകം' പ്രത്യേകം പരിഗണനീയമത്രെ. ഇന്നത്തെപ്പോലെ തീക്കപ്പലും മറ്റും ഇല്ലാതിരുന്ന കാലത്ത് ഭീകരങ്ങളായ മഹാസമുദ്രങ്ങളിൽക്കൂടി അനേകം അപകടങ്ങൾ തരണംചെയ്തു നടത്തിയ തീർത്ഥയാത്രയുടെ ചരിത്രം അനുഭവരസികതയോടുകൂടി വർണ്ണിച്ചിരിക്കയാണ് പ്രസ്തുത കൃതിയിൽ. ഒന്നാംഭാഗം മാത്രമേ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ളു. 'ജ്ഞാനമുത്തുമാല'യും ആ നാളുകളിൽ തന്നെ ഉണ്ടായ ഒരു ഗദ്യകൃതിയാണ്. സ്നേഹം, വിനയം, പരോപകാരം

---

* 1675-നോടടുത്ത് ഹോളണ്ടിൽ അച്ചടിച്ച "ഹോർത്തൂസ് മലബാറിക്കൂസ്" (കേരളാരാമം) എന്ന ഗ്രന്ഥത്തിൽ ഇടയ്ക്കിടയ്ക്കു മലയാളത്തിലുള്ള ചില പേരുകളും വാചകങ്ങളുമുണ്ടെന്നല്ലാതെ ആ കൃതിയിലെ ഭാഷ മലയാളമല്ല. റോമിലുണ്ടാക്കിയതും ഏകദേശം ചതുരാകൃതിയിലുള്ളതുമായ മലയാളമച്ചുകൾതന്നെയാണ് ആദ്യകാലത്തു ബോംബേയിലും പിന്നീടു കേരളത്തിലും അച്ചടിക്കുപയോഗിച്ചിരുന്നത്. ക്രിസ്ത്യാനികളുടെ മതഗ്രന്ഥങ്ങൾ മാത്രമല്ല, രാമായണം, ഭാരതം, ഭാഗവതം, കൃഷ്ണഗാഥ മുതലായ കൃതികളും ഇത്തരം അക്ഷരങ്ങളുപയോഗിച്ച് അച്ചടിച്ചിരുന്നു.

എന്നു തുടങ്ങിയ സൽഗുണങ്ങളുടെ മഹിമയും അഹങ്കാരം, അലസത, കോപം, അസൂയ മുതലായ ദുർഗ്ഗുണങ്ങൾകൊണ്ടുണ്ടാകാവുന്ന ദോഷവുമാണു് പ്രതിപാദ്യം. കത്തോലിക്കാമതതത്ത്വങ്ങൾക്കു യോജിച്ച രീതിയിലാണു് കാര്യങ്ങൾ വിവരിച്ചിട്ടുള്ളതു്. അതുകൊണ്ടു്, ആ ക്രൈസ്തവവിഭാഗത്തിൽപ്പെട്ട ഒരാളായിരിക്കണം ഗ്രന്ഥകർത്താവു് എന്നൂഹിക്കാം.

ഗണിതയുക്തിഭാഷ, പരമാർത്ഥസാരം, മാതംഗലീല എന്നു തുടങ്ങി ചില ശാസ്ത്രഗ്രന്ഥങ്ങളും ചില വ്യാഖ്യാനങ്ങളും പതിനെട്ടാംനൂറ്റാണ്ടിൽ ഗദ്യശാഖയിൽ ഉണ്ടായിട്ടുണ്ടു്. കേരളീയസാഹിത്യകാരന്മാരിൽ അധികംപേരും പദ്യശാഖയിൽമാത്രം ദത്താവധാനരായിരുന്നതുകൊണ്ടായിരിക്കാം, സാഹിത്യപ്രാധാന്യമുള്ള ഗദ്യകൃതികൾ ആ കാലഘട്ടത്തിൽ അധികം ഉണ്ടാകാതെപോയതു്.

## അദ്ധ്യായം 12

# ഇംഗ്ലീഷുകാരുടെ വരവിനുശേഷം

## ആംഗലഭാഷാപ്രചാരം

മലയാളഭാഷയുടെ സർവ്വതോമുഖമായ അഭിവൃദ്ധിക്കു് അടിത്തറ പാകിയതു് ഇംഗ്ലീഷുഭാഷയുമായുള്ള സമ്പർക്കമാണു്. ടിപ്പുവിന്റെ പരാജയത്തോടുകൂടി ഇംഗ്ലീഷുകാർക്കു കൊച്ചിയുടേയും തിരുവിതാംകൂറിന്റേയും മേൽക്കോയ്മ സിദ്ധിച്ചുകഴിഞ്ഞിരുന്നു. 19–ാംനൂറ്റാണ്ടിന്റെ ആരംഭത്തിൽ കർണ്ണൽ മൺറോ ദിവാനായിരിക്കുമ്പോൾ ചില പ്രൊട്ടസ്റ്റന്റുപാതിരിമാർ ഗവർമ്മേന്റുസഹായത്തോടുകൂടി തിരുവിതാംകൂറിൽ ആദ്യമായി ചില ഇംഗ്ലീഷുപാഠശാലകൾ സ്ഥാപിച്ചു. കൊച്ചിയിലും തിരുവിതാംകൂറിലും സർക്കാർവകയായി ഇംഗ്ലീഷുപാഠശാലകൾ ഉണ്ടായതു് ഇതിനുശേഷമാണു്. ഇൻഡ്യയിൽ തങ്ങളുടെ അധികാരം അരക്കിട്ടുറപ്പിക്കുന്നതിനു് ഇംഗ്ലീഷുകാർ ആസൂത്രണംചെയ്ത പദ്ധതിയിലെ പ്രധാനഘടകം ആംഗലഭാഷാപ്രചാരണമായിരുന്നു. മെക്കാളെപ്രഭു 1835–ൽ ഇതിനെസ്സംബന്ധിച്ചു് ഒരു പദ്ധതി തയ്യാറാക്കി. മൂന്നുവർഷത്തിനകം ഇംഗ്ലീഷ് ഇൻഡ്യയിലെ ഔദ്യോഗികഭാഷയായിത്തീർന്നു. അതോടുകൂടി ആ ഭാഷയ്ക്കു് അഭൂതപൂർവ്വമായ പ്രചാരം സിദ്ധിച്ചു. പാഠശാലകളുടെ എണ്ണം വർദ്ധിച്ചു. 1857–ൽ മദ്രാസുൾപ്പെടെ ഇൻഡ്യയിലെ മൂന്നു പ്രധാന കേന്ദ്രങ്ങളിൽ മൂന്നു സർവ്വകലാ

ശാലകൾ സ്ഥാപിക്കപ്പെട്ടതോടെ ഇംഗ്ളീഷുഭാഷ ഇവിടെ രൂഢമൂലമായി ത്തീൎന്നു.

## അച്ചടിയന്ത്രം

ഇംഗ്ളീഷിന്റെ പ്രചാരവും വിദേശികളായ മിഷ്യനറിമാരുടെ പ്രവൎത്തനവും പത്തൊൻപതാംശതകത്തിൽ ഭാഷയേയും സാഹിത്യത്തേയും വളരെയധികം വികസിപ്പിച്ചു. പ്രോട്ടസ്റ്റൻറു മിഷ്യനറിയായ റവ: ബെഞ്ചമിൻ ബെയിലി 1816–ൽ മരംകൊണ്ടു് ഒരച്ചടിയന്ത്രം നിൎമ്മിച്ചു് കോട്ടയത്തു വെച്ചു് ബൈബിൾ അച്ചടിച്ചു. അതാണു് കേരളത്തിലെ ഒന്നാമത്തെ മലയാളപ്രസ്സ്. 1821–ൽ അദ്ദേഹംതന്നെയാണു് കോട്ടയം സി. എം. എസ്സ്. പ്രസ്സാരംഭിച്ചതു്. ആ ഭാഷാസ്നേഹിയുടെ പ്രവൎത്തനം ഇതുകൊണ്ടൊന്നും അവസാനിച്ചില്ല. ഒരു ഇംഗ്ളീഷ്–മലയാളം നിഘണ്ടുവും ഒരു മലയാളം–ഇംഗ്ളീഷ് നിഘണ്ടുവുംകൂടി അദ്ദേഹം നിൎമ്മിക്കയുണ്ടായി. റവ: ജോസഫ് പിററ് എന്ന വിദേശി ഒരു മലയാളവ്യാകരണം നിൎമ്മിച്ചതും അതേ കാലഘട്ടത്തിലാണു്. സ്വാതിതിരുനാൾ മഹാരാജാവു് ഈ രണ്ടുപേരേയും ഉദാരമായ സംഭാവനകൾകൊണ്ടു പ്രോത്സാഹിപ്പിച്ചതായി കാണുന്നുണ്ടു്.

## നിഘണ്ടുവും വ്യാകരണവും

ബാസൽമിഷ്യൻകാരുടെ പ്രവൎത്തനവും ഈ അവസരത്തിൽ സ്മരണീയമാണു്. മലബാറിൽ ഇംഗ്ളീഷ്‌വിദ്യാഭ്യാസം പ്രചരിപ്പിക്കുന്നതിനു് മുൻനിന്നു പ്രവൎത്തിച്ചതു് ഇക്കൂട്ടരത്രെ. ഈ മിഷ്യനെപ്പററി പറയുമ്പോൾ ഒന്നാമതായി ഓൎമ്മയിൽവരുന്നതു് ഡാക്ടർ ഗുണ്ടർട്ടിന്റെ നാമധേയമാണു്. ജൎമ്മൻകാരനായ അദ്ദേഹം 1838–ൽ മതപ്രചാരണത്തിനായി കേരളത്തിലെത്തി. 1840–നോടടുത്തു് മിഷ്യൻവകയായി ഇല്ലിക്കുന്നിൽ ഒരച്ചുകൂടം ആരംഭിച്ചു. കല്ലച്ചുപയോഗിച്ചുകൊണ്ടുള്ള അച്ചടിയാണു് ആദ്യകാലത്തു് അവിടെ നടന്നിരുന്നതു്. ക്രിസ്തുമതഗ്രന്ഥങ്ങൾ മാത്രമല്ല സാഹിത്യവിഷയകങ്ങളായ കൃതികളും ആ പ്രസ്സിൽ അച്ചടിച്ചിരുന്നു. ഗുണ്ടർട്ടിന്റെ ഭാഷാപാണ്ഡിത്യം കണ്ടു് ഗവൎമ്മേൻറു് അദ്ദേഹത്തെ സ്കൂൾഇൻസ്പെക്ടരായി നിയമിച്ചു. പാഠശാലകളുടെ ആവശ്യത്തിലേക്കായി പല പുസ്തകങ്ങളും അക്കാലത്തു് അദ്ദേഹം നിൎമ്മിച്ചു. പഴഞ്ചൊൽമാല, പാഠമാല സന്മാചാരബോധം, കേരളപ്പഴമ, കേരളോൽപത്തി, നളചരിതസാരശോധന, മലയാളരാജ്യം (ചരിത്രത്തോടുകൂടിയ ഭൂമിശാസ്ത്രം) മുതലായവ അക്കൂട്ടത്തിൽപെട്ടവയാണു്. നിഘണ്ടുവും (1872) വ്യാകരണവും (1868) ആണു് ഗുണ്ടർട്ടിന്റെ സംഭാവനകളിൽ മെച്ചപ്പെട്ടവ. ആ നിഘണ്ടുവിനെപ്പോലെ ശാസ്ത്രീയമായ അടിസ്ഥാനത്തിലുള്ള ഒരു ശബ്ദകോശം അതിനു മുൻപോ പിൻപോ ഭാഷ

യിലുണ്ടായിട്ടില്ല. വ്യാകരണവും അതിനുമുൻപുണ്ടായവയെ അപേക്ഷിച്ച് മെച്ചപ്പെട്ടതാണ്.

വിദേശികളുടെ സംരംഭങ്ങളെപ്പററിയാണ് ഇതുവരെ പ്രസ്താവിച്ചത്. ക്രമേണ നാട്ടുകാരും അവരെ അനുകരിച്ചുതുടങ്ങി. 1834-ൽ തിരുവിതാംകൂറിൽ ഗവർമ്മെൻറുവകയായി ഒരു പ്രസ്സ് സ്ഥാപിക്കപ്പെട്ടു. അധികം താമസിയാതെ (1853-ൽ) ഉത്രംതിരുനാളിൻെറ പ്രേരണയോടും സഹായത്തോടുംകൂടി ഈശ്വരപിള്ളവിചാരിപ്പുകാർ തിരുവനന്തപുരത്ത് 'കേരളവിലാസം' എന്ന പേരിൽ ഒരച്ചുകൂടം സ്ഥാപിച്ചു. (ആ മഹാരാജാവിൻെറ സിംഹധ്വജചരിതം ആട്ടക്കഥയും 54 ദിവസത്തെ കഥകളടങ്ങിയ ആട്ടക്കഥാസമാഹാരവും ഈ പ്രസ്സിലാണച്ചടിച്ചത്. കേരളത്തിലെ ഒന്നാമത്തെ സാഹിത്യമാസികയായ 'വിദ്യാവിലാസിനി' 1881-ൽ (1056 മീനം) പ്രസിദ്ധീകരിച്ചുതുടങ്ങിയതും ഈ പ്രസ്സിൽനിന്നുതന്നെയാണ്.) റവ: ജോർജ്ജ്മാത്തൻ 1863-ൽ 'മലയാഴ്മയുടെ വ്യാകരണ'മെഴുതി. സംയുക്തി സത്യവേദഖേടം, ബാലാഭ്യസനം എന്നു തുടങ്ങി ഇദ്ദേഹമെഴുതിയ മററു ചില കൃതികളും ഭാഷയിലെ ഗദ്യശാഖയേയും പോഷിപ്പിക്കാതിരുന്നില്ല.

## പാഠപുസ്തകക്കമ്മിററിയും മററും

പത്തൊൻപതാംനൂററാണ്ടിൻെറ ഉത്തരാർദ്ധത്തിൽ വലിയകോയിത്തമ്പുരാൻെറ ആധിപത്യത്തിലാരംഭിച്ച തിരുവിതാംകൂറിലെ പാഠപുസ്തകക്കമ്മിററിയും ഭാഷാപോഷണത്തിൽ ഗണ്യമായ പങ്കു വഹിച്ചു. ഇംഗ്ലീഷിനെ അനുകരിച്ചു തയ്യാറാക്കിയ ഒന്നുമുതൽ നാലുവരെയുള്ള പാഠപുസ്തകങ്ങൾ, ചരിത്രം, ഭൂമിശാസ്ത്രം, വിജ്ഞാനമഞ്ജരി, ധനതത്ത്വശാസ്ത്രനിരൂപണം എന്നിത്യാദി ഗ്രന്ഥങ്ങൾ പ്രസ്തുത കമ്മിററി പ്രസിദ്ധീകരിച്ചു. പാച്ചുമൂത്തതിൻെറ വ്യാകരണവും തിരുവിതാംകൂർചരിത്രവും, കോവുണ്ണിനെടുങ്ങാടിയുടെ ഭാഷാവ്യാകരണം, പി. ഗോവിന്ദപ്പിള്ളയുടെ മലയാളഭാഷാചരിത്രം എന്നിവ പത്തൊൻപതാംനൂററാണ്ടിൻെറ ഉത്തരാർദ്ധത്തിലാണുണ്ടായത്.

## പത്രങ്ങളും മാസികകളും

ഇംഗ്ലീഷിൻെറ സമ്പർക്കംകൊണ്ടുണ്ടായ മറെറാരു നേട്ടമാണ് ആനുകാലികപ്രസിദ്ധീകരണങ്ങൾ. മതപ്രചാരണത്തിനായി മിഷ്യനറിമാർതന്നെയാണ് ഇവിടെ ഇതാരംഭിച്ചത്. ഇന്നു ജീവിച്ചിരിപ്പുള്ളവയിൽ ഏററവും പഴക്കംകൂടിയ പത്രം 'സത്യനാദ'മത്രെ. 'സത്യനാദകാഹള'മെന്ന പേരിൽ വരാപ്പുഴയിലെ മിഷ്യനറിമാർ എൺപത്തിമൂന്നുകൊല്ലങ്ങൾക്കു മുൻപ് കൂനമ്മാവിൽനിന്നാണ് അതു പ്രസിദ്ധീകരിച്ചുതുടങ്ങിയത്. പശ്ചിമതാരക

മുതലായ ഒന്നോ രണ്ടോ പത്രങ്ങൾ അതിനുമുൻപും ഇവിടെയുണ്ടായിരുന്നു. എന്നാൽ, വാർത്താവിതരണം മുഖ്യലക്ഷ്യമാക്കി പുറപ്പെട്ട ഒന്നാമത്തെ പത്രം 'കേരളമിത്ര'മാണ് (1881). ദേവജി ഭീമജി എന്ന കൊച്ചിയിലെ ഗുജറാത്തി വ്യാപാരിയാണ് ഇതാരംഭിച്ചതു്. പിൽക്കാലത്തു പലതുകൊണ്ടും ചരിത്രം സൃഷ്ടിച്ച കണ്ടത്തിൽ വറുഗീസുമാപ്പിളയായിരുന്നു അതിന്റെ ഒന്നാമത്തെ പത്രാധിപർ. ചെങ്ങളത്തു കുഞ്ഞിരാമമേനോൻ 1884-ൽ കേരളപത്രിക ആരംഭിച്ചു. മലയാളി, നസ്രാണിദീപിക, മലയാളമനോരമ, സുജനാനന്ദിനി മുതലായി പിൽക്കാലത്തു് പല പത്രങ്ങളും പുറപ്പെട്ടു. സി. വി. രാമൻപിള്ളയായിരുന്നു മലയാളിയുടെ പത്രാധിപർ. മനോരമയുടെ സ്ഥാപകനും പത്രാധിപരും കണ്ടത്തിൽ വറുഗീസുമാപ്പിളതന്നെയായിരുന്നു. വലിയകോയിത്തമ്പുരാനുൾപ്പെടെ അന്നത്തെ പേരുകേട്ട കവികളെയെല്ലാം ആകർഷിക്കത്തക്കവിധം കവിതാപംക്തികൂടി സ്ഥാനമനുവദിച്ചുകൊണ്ടുള്ളതായിരുന്നു അന്നത്തെ മനോരമാപ്രവർത്തനം.

മതപ്രധാനങ്ങളായ മാസികകളൊഴിച്ചാൽ, സാഹിത്യത്തിനു പ്രാധാന്യം കല്പിച്ചുകൊണ്ടു പുറപ്പെട്ട ഒന്നാമത്തെ മാസികയാണ് [illegible] 'വിദ്യാവിലാസിനി.' ഭാഷാചരിത്രകർത്താവായ ഗോവിന്ദപ്പിള്ള മുതലായവരായിരുന്നു അതിന്റെ പ്രവർത്തകന്മാർ. വിശാഖംതിരുനാളിന്റെ സഹായവും വേണ്ടുവോളമുണ്ടായി. വലിയകോയിത്തമ്പുരാന്റെ അഭിജ്ഞാനശാകുന്തളപരിഭാഷ ആദ്യം ഖണ്ഡശഃ പ്രസിദ്ധീകരിച്ചതു് ഈ മാസികയിലാണ്. 1890-ൽ 'വിദ്യാവിനോദിനി' പുറപ്പെട്ടു. സുപ്രസിദ്ധനിരൂപകനായ സി. പി. അച്യുതമേനോനായിരുന്നു പത്രാധിപർ. 1893-ൽ 'ഭാഷാപോഷിണി' (ത്രൈമാസിക) ആവിർഭവിച്ചു. 1897-ലാണ് അതു പ്രതിമാസം പ്രസിദ്ധീകരിച്ചു തുടങ്ങിയതു്. 1902-ൽ 'രസികരഞ്ജിനി'യുടെ പുറപ്പാടായി. പിന്നീടുണ്ടായ പത്രങ്ങൾക്കും മാസികകൾക്കും കണക്കില്ല. കെ. രാമകൃഷ്ണപിള്ളയുടെ പത്രാധിപത്യത്തിൽ നടന്ന 'സ്വദേശാഭിമാനി'യും 'ആത്മപോഷിണി'യും അക്കൂട്ടത്തിൽ പ്രത്യേകസ്മരണയെ അർഹിക്കുന്നു. ധീരമായ അഭിപ്രായപ്രകടനം—ഒഴുക്കിനെതിരായുള്ള നീന്തൽ—രാമകൃഷ്ണപിള്ളയെ ശാശ്വതസ്മരണീയനാക്കിത്തീർത്തു.

ഒന്നാം ലോകമഹായുദ്ധത്തോടുകൂടി കേരളീയരുടെ ലോകവാർത്താവിഷയകമായ ജിജ്ഞാസ വളരെ വർദ്ധിച്ചു. അടുത്തകാലത്തായി രാഷ്ട്രീയമായ ചേരിപിരിവും ശക്തിപ്രാപിച്ചുവരികയാണ്. ഈ രണ്ടു കാരണങ്ങളും പത്രങ്ങളുടെ സംഖ്യാവർദ്ധനവിനു കാരണമായിത്തീർന്നിട്ടുണ്ട്. കേരളസംസ്ഥാനത്തിൽ ഇന്നു മുപ്പതിലധികം പ്രതിദിനപത്രങ്ങൾ പ്രസിദ്ധീകരി

ക്കപ്പെടുന്നു. പ്രതിവാരപത്രങ്ങളും ആഴ്ച്ചപ്പതിപ്പുകളും വാരാന്ത്യപ്പതിപ്പുകളും ഇതിനു പുറമേയാണ്—അവയും ധാരാളമുണ്ട്.

നോവൽ, ചെറുകഥ, ഖണ്ഡകവിത, നാടകം എന്നുതുടങ്ങി പല പുതിയ പ്രസ്ഥാനങ്ങൾ പത്തൊൻപതാംനൂററാണ്ടിൽ ആവിർഭവിക്കയുണ്ടായി. അവയുടെ ചരിത്രം അടുത്ത അദ്ധ്യായങ്ങളിൽ വായിക്കാം.

## അദ്ധ്യായം 13

# നാടകങ്ങൾ

## മണിപ്രവാളനാടകങ്ങൾ

നമ്മുടെ നാടകങ്ങൾ ഇന്നത്തെ നിലയിലെത്തിയതു നാലഞ്ചു പടികൾ കടന്നിട്ടാണ്. മണിപ്രവാളനാടകങ്ങളായിരുന്നു ഒന്നാമത്തെ പടി. 1880–ൽ കേരളവർമ്മ പരിഭാഷപ്പെടുത്തിയ ശാകുന്തളമാണല്ലോ കൈരളിയെ നാടകവേദിയുമായി പരിചയപ്പെടുത്തിയത്. * സംസ്കൃതത്തെ അനുകരിച്ച് ശ്ലോകങ്ങളും ഗദ്യവുമായിട്ടായിരുന്നു ആ പരിഭാഷ. തിരുവട്ടാർ നാരായണപിള്ളയുടെ അഭിനയചാതുരി ശാകുന്തളത്തിനു പ്രചുരമായ പ്രചാരം സമ്പാദിച്ചുകൊടുത്തു. തൽഫലമായി പലരും സംസ്കൃതനാടകങ്ങൾ തർജ്ജമചെയ്തുതുടങ്ങി. ഉത്തരരാമചരിതം, വിക്രമോർവ്വശീയം, പ്രബോധചന്ദ്രോദയം, ആശ്ചര്യചൂഡാമണി, ജാനകീപരിണയം, മാലതീമാധവം, പഞ്ചരാത്രം, സ്വപ്നവാസവദത്തം, വേണീസംഹാരം, മുദ്രാരാക്ഷസം എന്നുതുടങ്ങി ഒട്ടേറെ നാടകങ്ങൾ അന്നു തർജ്ജമചെയ്യപ്പെട്ടു. ചാത്തുക്കുട്ടിമന്നാടിയാർ, കുഞ്ഞിക്കുട്ടൻതമ്പുരാൻ, കൊട്ടാരത്തിൽ ശങ്കുണ്ണി, രാജരാജവർമ്മ, കുററിപ്പുറം മുതലായവരായിരുന്നു പരിഭാഷകന്മാർ. ചില നാടകങ്ങൾക്കു രണ്ടും മൂന്നും തർജ്ജമകൾവീതം ഉണ്ടാകുന്നതിനും ഇടയായി. ശാകുന്തളത്തിന് ഇതേവരെയായി ഇരുപതിലധികം പദാനുപദതർജ്ജമകളുണ്ടായിട്ടുണ്ടെന്നും അവയിൽ പതിനാറെണ്ണം അച്ചടിപ്പിച്ചിട്ടുണ്ടെന്നും ഈ അവസരത്തിൽ സ്മരണീയമാണ്. കലഹിനീദമനകം (കണ്ടത്തിൽ വറുഗീസുമാപ്പിള), വാസന്തികസ്വപ്നം (ചുനക്കര കൃഷ്ണവാര്യർ), ഹാംലെററ്, ഒഥല്ലോ (രണ്ടും കുഞ്ഞിക്കുട്ടൻതമ്പുരാൻ), വെന്നീസിലെ വ്യാപാരി, മാക്ബത്ത്, കിങ്ലീയർ, ഉദ്ദാലകൻ, ഹാംലെററ് (അഞ്ചും

* അമ്മാവനും മരുമകനും എന്ന അദ്ധ്യായം നോക്കുക.

എ. ഗോവിന്ദപ്പിള്ള) എന്നിങ്ങനെ ഷേക്സ്പീയരുടെ ചില നാടകങ്ങളും അക്കാലത്ത് തർജ്ജമചെയ്യപ്പെടുകയുണ്ടായി.

പുരാണകഥകളെ അവലംബിച്ച് ചില സ്വതന്ത്രകൃതികളും അന്നാവിർഭവിച്ചു. ഗംഗാവതരണം, നളചരിതം, ലക്ഷ്മണാസംഗം, സന്താനഗോപാലം, അജ്ഞാതവാസം, സുഭദ്രാർജ്ജുനം, ഉമാവിവാഹം, ഭഗവദ്ദൂത് മുതലായവ ഇക്കൂട്ടത്തിൽപ്പെടുന്നു. അവയും എണ്ണത്തിൽ കുറവല്ല. സാമുദായികവിഷയങ്ങളെ ഇതിവൃത്തമാക്കി നാടകങ്ങൾ നിർമ്മിക്കാനും ചിലർ ഒരുമ്പെടാതിരുന്നില്ല. കെ. സി. കേശവപിള്ളയുടെ ലക്ഷ്മീകല്യാണം, കൊട്ടാരത്തിൽ ശങ്കുണ്ണിയുടെ ദേവീവിലാസം, കൊച്ചീപ്പൻമാപ്പിളയുടെ മറിയമ്മ, കൊച്ചുണ്ണിത്തമ്പുരാന്റെ കല്യാണീനാടകം, വറുഗീസ്മാപ്പിളയുടെ എബ്രായക്കുട്ടി മുതലായവ അങ്ങനെ ഉണ്ടായവയാണ്.

നാടകാഭിനയത്തിനായി പല കമ്പനികളും സ്ഥാപിക്കപ്പെട്ടു. നാരായണപിള്ളയുടെ 'മനോമോഹനം', വറുഗീസുമാപ്പിളയുടെ 'മനോരമ', സി. പി. അച്യുതമേനോന്റെ 'രസികരഞ്ജിനി', ചാത്തുക്കുട്ടിമന്നാടിയാരുടെ 'വിനോദചിന്താമണി' മുതലായ നാടകസംഘങ്ങൾ അവയിൽ ചിലതുമാത്രമാണ്. ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ, കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ, കണ്ടൂർ നാരായണമേനോൻ, കുററിപ്പുറത്തു കേശവൻനായർ തുടങ്ങിയവരും നാടകാഭിനയത്തിൽ പങ്കുകൊള്ളാറുണ്ടായിരുന്നു.

## ചക്കീചങ്കരം

ഇങ്ങനെ പല കാരണങ്ങളാൽ മണിപ്രവാളനാടകങ്ങളുടെ സംഖ്യ ക്രമത്തിലധികം വർദ്ധിക്കുകയും തീരെ അർഹതയില്ലാത്തവർപോലും നാടകങ്ങളെഴുതിത്തുടങ്ങുകയും ചെയ്തപ്പോഴാണ് രാമക്കുറുപ്പുമുൻഷിയുടെ കുംഭാണ്ഡൻ (ചക്കീചങ്കരം) ഇരുമ്പുലക്കയുംകൊണ്ടു രംഗപ്രവേശംചെയ്തു നാടകമെഴുത്തുകാരെയെല്ലാം നാട്ടിൽനിന്നും ആട്ടിയോടിച്ചതു്.

## സംഗീതനാടകങ്ങൾ

രണ്ടാമത്തെ പടി സംഗീതനാടകങ്ങളായിരുന്നു. തമിഴ്നാട്ടിലെ ചില സംഘക്കാർ സംഗീതനാടകങ്ങളുമായി കേരളത്തിൽ വന്ന് വളരെപ്പണം വാരിക്കൊണ്ടുപൊയ്ക്കൊണ്ടിരുന്നു താനും. ചില കേരളീയർ അവരെ അനുകരിക്കാൻ തീരുമാനിച്ചതിന്റെ ഫലമായി ഇവിടെയും ചില സംഗീതനാടകങ്ങൾ രൂപമെടുത്തു. അവയിൽ കെ. സി. കേശവപിള്ളയുടെ സദാരാമയ്ക്ക് അസാധാരണമായ പ്രചാരം സിദ്ധിച്ചു. ഇരുപതിലധികം പതിപ്പുകൾ വേണ്ടിവന്നു ആ പുസ്തകത്തിന്. ടി. സി. അച്യുതമേനോന്റെ

സംഗീതനൈഷധം, എം. ചക്രപാണിവാര്യരുടെയും വൈദ്യരത്നം പി. എസ്സ്. വാര്യരുടെയും സംഗീതശാകുന്തളങ്ങൾ, ചക്രപാണിവാര്യരുടെ ഹരിശ്ചന്ദ്രചരിതം മുതലായി പല സംഗീതനാടകങ്ങളും അന്നാവിർഭവിച്ചു. കേശവപിള്ള തന്റെ മണിപ്രവാളനാടകങ്ങളിൽ ചിലതു് സംഗീതനാടകങ്ങളായി മാറ്റുകപോലും ചെയ്തു. ഈവക നാടകങ്ങൾ വളരെക്കാലം ഇവിടത്തെ നാടകവേദികളിൽ അഭിനയിക്കപ്പെടുകയുമുണ്ടായി.

## പ്രഹസനങ്ങൾ

രൂപകങ്ങളുടെ മൂന്നാമത്തെ ഘട്ടം നാം കാണുന്നതു് ഇംഗ്ലീഷിനെ അനുകരിച്ചു ജന്മമെടുത്ത പ്രഹസനങ്ങളിൽക്കൂടിയാണു്. 1885-നിടയ്ക്കു സി. വി. രാമൻപിള്ള എഴുതിയ 'ചന്ദ്രമുഖീവിലാസ'മാണു് ആദ്യത്തെ പ്രഹസനം. ഇടയ്ക്കിടയ്ക്കു് ശ്ലോകങ്ങളുംകൂടി ഉൾക്കൊണ്ടിരുന്ന ആ കൃതി നാടകങ്ങളുടേയും പ്രഹസനങ്ങളുടേയും ഇടയ്ക്കുള്ള കണ്ണിയായിട്ടാണു് വർത്തിക്കുന്നതു. കുറുപ്പില്ലാക്കളരി, പണ്ടത്തെപ്പാച്ചൻ എന്നുതുടങ്ങി പിൽക്കാലത്തു് സി. വി. എഴുതിയ കൃതികൾ തികച്ചും ആംഗലസാഹിത്യത്തെ പ്രതിനിധാനംചെയ്യുന്നവയാകുന്നു. കണ്ണുമടച്ചുകൊണ്ടുള്ള പാശ്ചാത്യാനുകരണം, സ്ത്രീനായകത്വം, ഉദ്യോഗസ്ഥദുഷ്പ്രഭുത്വം മുതലായവയെ കഠിനമായി വിമർശിക്കുന്നവയായിരുന്നു ആ പ്രഹസനങ്ങൾ. കാലാന്തരത്തിൽ ഉത്തരവാദപ്പെട്ട ഉദ്യോഗങ്ങളിൽ പ്രവേശിക്കാനിടയായ പല മാന്യന്മാരും ഗ്രന്ഥകർത്താവിനോടൊപ്പം ആ പ്രഹസനങ്ങൾ അഭിനയിച്ചിരുന്നു. കുറച്ചുകാലത്തേയ്ക്കു തിരുവനന്തപുരംനഗരത്തിലെ അന്തരീക്ഷം ആകപ്പാടെ പ്രക്ഷുബ്ധമായിരുന്നു.

## ഗദ്യനാടകങ്ങൾ

നാലാമത്തെ ഘട്ടം ഗദ്യനാടകങ്ങളുടേതാണു്. ഈ. വി. കൃഷ്ണപിള്ളയായിരുന്നു ഈ ഉപപ്രസ്ഥാനത്തിന്റെ അവതാരകൻ. മഹാരാജാവിന്റെ തിരുനാളാഘോഷം പ്രമാണിച്ചു് പൗരാണികങ്ങളും ചരിത്രപരങ്ങളുമായ ഇതിവൃത്തങ്ങളെ ആശ്രയിച്ചു ഗദ്യനാടകങ്ങളെഴുതിക്കൊണ്ടാണു് ആ യുവാവു രംഗപ്രവേശം ചെയ്തതു്. സി. വി. രാമൻപിള്ളയുടെ ചരിത്രാഖ്യായികകൾക്കു നാടകത്തിന്റെ രൂപംനൽകുന്നതിലും അവ അഭിനയിക്കുന്നതിലും ഈ. വി. വളരെ ഉത്സുകനായിരുന്നു. ഒടുവിൽ സി. വി-യെ അനുകരിച്ചുകൊണ്ടു് പെണ്ണരശുനാടു്, വിസ്മൃതി, പ്രണയക്കമ്മീഷൻ, കവിതക്കേസ്സ് എന്നിത്യാദി നാമങ്ങളിൽ ഹാസ്യാത്മകതയും സാമൂഹവിമർശവുംചേർന്ന ചില ഗദ്യനാടകങ്ങളും അദ്ദേഹം എഴുതുകയുണ്ടായി.

തിരുവനന്തപുരത്തെ ജൂബിലി ടൌൺഹാളും തിരുനാളാഘോഷങ്ങളും അനേകം ഗദ്യനാടകങ്ങളുടെ ആവിർഭാവത്തിനു കാരണമായിത്തീർന്നു. എൻ. പി. ചെല്ലപ്പൻനായരുടെ പ്രണയജാംബവാൻ, പ്രേമവൈചിത്ര്യം, മിന്നൽപ്രണയം, ആററംബോംബ് മുതലായ പല കൃതികളും അങ്ങനെ ജന്മമെടുത്തവയാണ്. ഗദ്യനാടകശാഖയ്ക്കു കനമുററ പല സംഭാവനകളും നൽകിയവരാണ് കൈനിക്കരസഹോദരന്മാർ. ചരിത്രം, ഇതിഹാസം, സാമൂഹ്യവിഷയങ്ങൾ ഇതെല്ലാം അവർ ഒരുപോലെ കൈകാര്യംചെയ്തിട്ടുണ്ട്. പത്മനാഭപിള്ളയുടെ കാൽവരിയിലെ കൽപപാദപം, വേലുത്തമ്പി ദളവാ; കുമാരപിള്ളയുടെ ഹരിശ്ചന്ദ്രൻ, മോഹവും മുക്തിയും, വേഷങ്ങൾ മുതലായവ സുപ്രസിദ്ധങ്ങളായ നാടകങ്ങളാകുന്നു.

## ഇന്നത്തെ നില

ആശയങ്ങളുടെ പ്രചാരണത്തിനു നാടകാഭിനയത്തെപ്പോലെ പററിയ ഒരുപാധി വേറെയുണ്ടോ എന്നു സംശയമാണ്. കാര്യങ്ങൾ കാണികളുടെ ഹൃദയങ്ങളിൽ നേരിട്ടു ചെന്നു തറയ്ക്കുന്നുണ്ടെന്നുള്ളതായിരിക്കാം ഇതിനു കാരണം. അതെങ്ങനെയായാലും സമുദായപരിഷ്കർത്താക്കൾ, രാഷ്ട്രീയ നേതാക്കന്മാർ, പാർട്ടിപ്രവർത്തകന്മാർ മുതലായവരെല്ലാം ഇന്നു നാടകവേദിയെ ശരണംപ്രാപിച്ചിരിക്കയാണ്. എഴുത്തുകാരും ഇതു നല്ലൊരു തരമായിട്ടാണ് കരുതുന്നത്. കംഭാണ്ഡന്റെ അവതാരം വീണ്ടും വേണ്ടിവരത്തക്ക വിധം നാടകനിർമ്മാതാക്കളുടെ സംഖ്യ ഏതുയോ വർദ്ധിച്ചിരിക്കുന്നു. ഇങ്ങനെയുള്ള പരിതഃസ്ഥിതിയിൽ നാടകങ്ങളെപ്പററി സമഗ്രമായ വിവരണം അസാദ്ധ്യമാണെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ.

## മൂന്നുതരം നാടകങ്ങൾ

ഇന്നത്തെ നാടകങ്ങളെ സാമുദായികം, രാഷ്ട്രീയം, മനശ്ശാസ്ത്രപരം എന്നിങ്ങനെ പ്രാധാന്യേന മൂന്നായി തിരിക്കാം. സൗകര്യത്തിനുവേണ്ടി ഒരു വിഭജനം നടത്തി എന്നേയുള്ളു. എന്തുകൊണ്ടെന്നാൽ, ഒന്നിലധികം പ്രമേയങ്ങളുടെ സങ്കലനം മിക്ക നാടകങ്ങളിലും കാണാതിരിക്കയില്ല.

വി. ടി. ഭട്ടതിരിപ്പാടിന്റെ അടുക്കളയിൽനിന്ന് അരങ്ങത്തേയ്ക്ക്, എം. പി. ഭട്ടതിരിയുടെ ഋതുമതി, കൊച്ചീപ്പൻമാപ്പിളയുടെ മറിയാമ്മ മുതലായവ ചില പ്രത്യേകസമുദായങ്ങളുടെ ജീവിതപ്രശ്നങ്ങളെ ആസ്പദമാക്കിയുള്ള നാടകങ്ങളാണ്. നമ്പൂരിസമുദായത്തിലേയും ക്രിസ്ത്യൻസമുദായത്തിലേയും ചില ആചാരവിശേഷങ്ങളുമായി അവ നമ്മെ പരിചയപ്പെടുത്തുന്നു. കെ. രാമകൃഷ്ണപിള്ളയുടെ 'പ്രതിമ', തകഴിയുടെ 'തോററില്ല',

തോപ്പിൽ ഭാസിയുടെ 'വിശക്കുന്ന കരിങ്കാലി', പൊൻകുന്നം വർക്കിയുടെ 'ജേതാക്കൾ', കേശവദേവിന്റെ 'പ്രധാനമന്ത്രി'യും 'ആർക്കുവേണ്ടി'യും', പൂജപ്പുര കൃഷ്ണൻനായരുടെ 'സ്വദേശാഭിമാനി' തുടങ്ങിയവ രാഷ്ട്രീയ നാടകങ്ങളാണ്. ഇവയും എണ്ണത്തിൽ ചുരുങ്ങും. രാമകൃഷ്ണപിള്ളയുടെ 'പ്രതിമ'യും തകഴിയുടെ 'തോററില്ല'യും ഒരുകാലത്തു തിരുവിതാംകൂർ ഗവർമ്മെണ്ടു നിരോധിച്ച കഥ എല്ലാവർക്കും അറിവുള്ളതാണല്ലോ.

സാമൂഹ്യപ്രശ്നങ്ങളെ കൈകാര്യംചെയ്യുന്ന നാടകങ്ങൾ അനവധിയാണ്. ഈയിടെ ഉണ്ടായിട്ടുള്ളവയും ഉണ്ടായിക്കൊണ്ടിരിക്കുന്നവയുമായ നാടകങ്ങളിൽ ഭൂരിപക്ഷവും അത്തരത്തിലുള്ളവയാണെന്നുതന്നെ പറയാം. എൻ. കൃഷ്ണപിള്ള, പൊൻകുന്നം വർക്കി, തിക്കൊടിയൻ, കേശവദേവ്, ചെറുകാട്, കെ. ടി. മഹമ്മദ്, തോപ്പിൽ ഭാസി, ടി. എൻ. ഗോപിനാഥൻ നായർ, എൻ. പി. ചെല്ലപ്പൻനായർ, എസ്. എൽ. പുരം സദാനന്ദൻ, ജഗതി എൻ. കെ. ആചാരി, പി. ജെ. ആൻറണി, കെ. സുരേന്ദ്രൻ, എം. ഗോവിന്ദൻ, നാഗവള്ളി, എരൂർ വാസുദേവ്, പി. സി. കുട്ടിക്കൃഷ്ണൻ, ജി. ശങ്കരപ്പിള്ള, വീരൻ എന്നു തുടങ്ങി അനവധി ആളുകൾ ഇന്ന് ഈ രംഗത്ത് സജീവമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. തോപ്പിൽ ഭാസിയുടെ 'നിങ്ങളെന്നെ കമ്യൂണിസ്റ്റാക്കി' എന്ന നാടകം കേരളത്തിനകത്തും പുറത്തും വളരെയധികം ദ്രഷ്ടാക്കളെ ആകർഷിച്ചതാണ്. ഒരുപക്ഷേ, ഇത്രയധികം പ്രാവശ്യം അഭിനയിക്കപ്പെട്ട മലയാളനാടകം വേറെ ഉണ്ടോ എന്നു സംശയമാണ്. കോട്ടയത്തെ പരിഷത്സമ്മേളനത്തിന് അഭിനയിച്ച അവസരത്തിൽ ഉത്തരഭാരതത്തിലെ സാഹിത്യകാരന്മാരെ വല്ലാതെ ആകർഷിച്ചതും തൽഫലമായി ഹിന്ദിയിൽ തർജ്ജമചെയ്തു ഡൽഹിയിൽ കൊണ്ടുപോയി അഭിനയിക്കപ്പെട്ടതുമാണ് വീരന്റെ 'തുവലും തുമ്പയും.' കെ. ടി. മഹമ്മദിന്റെ 'ഇതു ഭൂമിയാണ്'' എന്ന നാടകം അഭിനയത്തിൽ ഒരുയർന്ന മാനദണ്ഡം പുലർത്തിയിരുന്നു. ഇങ്ങനെ ഓരോരുത്തരുടെ നാടകങ്ങളെപ്പററിയും എന്തെങ്കിലും ഒരു പ്രത്യേകത എടുത്തുപറയാൻ കാണും. ഇരുളടഞ്ഞ സാമൂഹ്യരംഗങ്ങളിൽ പ്രകാശം പരത്തണമെന്ന ഉദ്ദേശത്തോടുകൂടിയാണ് ഓരോരുത്തരും പ്രവർത്തിക്കുന്നത്. ചെല്ലപ്പൻനായരുടെ നാടകങ്ങളിൽ ഫലിതത്തിന്റെ വർണ്ണപ്പൊടി വിതറീട്ടുള്ളതു കാണാം.

സുപ്രസിദ്ധനാടകകർത്താവായ ഇബ്സന്റെ സ്വാധീനശക്തിക്കു വിധേയങ്ങളായ നാടകങ്ങളെയാണ് 'മനശ്ശാസ്ത്രപരം' എന്ന വാക്കുകൊണ്ടു വിവക്ഷിച്ചിട്ടുള്ളതു്. സാമൂഹ്യപ്രശ്നങ്ങൾതന്നെയായിരിക്കും അവയിലേയും പ്രതിപാദ്യം. എന്നാൽ വ്യക്തികളുടെ മാനസികപ്രേരണകളും ചിന്താഗതിയും ബാഹ്യജീവിതത്തെ എത്രെല്ലാംതരത്തിൽ ബാധിക്കുന്നുവെന്നു തെളിയിക്കുന്ന രീതിയിലായിരിക്കും പ്രതിപാദനം. പഴയ നാടകസങ്കേതങ്ങളിൽ

പലതിനേയും ഇബ്സൻ ബഹുമാനിക്കുന്നില്ല. പ്രതിപാദ്യമായ പ്രശ്നം ഏററവും ഫലവത്തായ രീതിയിൽ പ്രകടിപ്പിക്കേണ്ടതെങ്ങനെയാണെന്നു മാത്രമേ ഇബ്സനു നോട്ടമുള്ളൂ. ഈ പുതിയ രീതി ഭാഷയിൽ അവതരിപ്പിക്കാൻ സഫലമായി ശ്രമിച്ച വ്യക്തികളിൽ പ്രഥമഗണനീയൻ എൻ. കൃഷ്ണപിള്ളയാണു്. ഭഗ്നഭവനം, കന്യക, ബലാബലം എന്നീ കൃതികളിൽനിന്നു് ഇതു വ്യക്തമാകുന്നു. ഒരു കുടുംബത്തിൻെറ തകർച്ചയാണു് ആദ്യത്തേതിലെ പ്രതിപാദ്യം. പരസ്പരവൈരുദ്ധ്യങ്ങളുടേയും മാനസികസംഘട്ടനങ്ങളുടേയും കേളീരംഗമാണു് ആ കൃതി. പണം സമ്പാദിക്കുന്ന ഒരു യന്ത്രമായി മാത്രം മാതാപിതാക്കന്മാരാൽ കരുതപ്പെട്ട ഒരു മുപ്പതുവയസ്സുകാരി (സ്കൂൾ ഇൻസ്പെക്ടറസ്സ്) ദാമ്പത്യം കൊതിച്ചു് ഉദ്യോഗം രാജിവെച്ചു് തൻെറ ആപ്പീസ്സുശിപായിയുമൊന്നിച്ചു വീടുവിട്ടിറങ്ങുന്ന കഥയാണു് 'കന്യക'യിൽ. ബലാബലമാകട്ടേ, അമ്മായിഅമ്മപ്പോരിനെ ചിത്രീകരിക്കുന്നു. ആന്തരികചോദനകളുടെ ഫലമായുണ്ടാകുന്ന ബാഹ്യസംഘട്ടനങ്ങളെ യഥാതഥമായി ചിത്രീകരിക്കുന്നതിൽ എൻ. കൃഷ്ണപിള്ള നല്ലപോലെ വിജയിച്ചിട്ടുണ്ടു്. സി. ജെ. തോമസ്സിൻെറ 'അവൻ വീണ്ടും വരുന്നു' '1128–ൽ ക്രൈം 27', പുളിമൂട്ടിൽ എസ്സ്. ശങ്കരനാരായണൻെറ 'നേരും നുണയും', മുഹമ്മദ്ബഷീറിൻെറ കഥാബീജം മുതലായവ ഇബ്സൻസങ്കേതങ്ങളെ അനുകരിക്കുന്ന ചില നല്ല പ്രശ്നനാടകങ്ങളാകുന്നു. ടി. എൻ. ഗോപിനാഥൻനായരുടേയും നാഗവള്ളിയുടേയും നാടകങ്ങളിൽ സാമൂഹ്യമനശ്ശാസ്ത്രപ്രശ്നങ്ങളുടെ സമ്യക്കായ സമ്മേളനം കാണാവുന്നതാണു്. (ഉദാ:—മൃഗം, പൊലിഞ്ഞ ദീപം.)

## പിന്നെയും പഴമയിലേക്കു്

അഭിനേയതയെപ്പററി ചിന്തിക്കാതെ തൻെറ കുടപ്പിറവിയായ ആദർശപ്രതിപത്തിയിൽമാത്രം ദൃഷ്ടിയുറപ്പിച്ചുകൊണ്ടു് ഉള്ളൂർ എഴുതിയ അംബ, സംസ്കൃതത്തിൽനിന്നു വള്ളത്തോൾ പരിഭാഷപ്പെടുത്തിയ ചില രൂപകങ്ങൾ, പഴയ വിഷയങ്ങളെ പുതിയ അഭിരുചിക്കു പററിയവിധം രൂപപ്പെടുത്തി സർദാർ കെ. എം. പണിക്കർ നിർമ്മിച്ച നാടകത്രയം *— ഇവയൊക്കെ പഴമ വീണ്ടും തലപൊക്കിത്തുടങ്ങിയതിൻെറ ലക്ഷണങ്ങളാണു്. പക്ഷേ, അവരെ അനുകരിക്കാൻ ആളില്ലാതെപോയി.

## ഏകാങ്കങ്ങൾ

ഏകാങ്കനാടകം ഒരു പ്രസ്ഥാനമായി വളർന്നുവരുന്നതേയുള്ളൂ. പാഠശാലകളുടെ ആവശ്യത്തിനായും മററും എഴുതിയ ലഘുനാടകങ്ങളായിരിക്കാം ഇവ

* ഭീഷ്മർ, മണ്ഡോദരി, ധ്രുവസ്വാമിനി—മൂന്നും മണിപ്രവാളനാടകങ്ങളാണു്.

യുടെ വംശസ്ഥാപകർ. അപ്പൻതമ്പുരാൻെറ മൂന്നാട്ടുവീരനാണ് സാഹിത്യലോകത്തിൽ അംഗീകാരം സിദ്ധിച്ച ആദ്യത്തെ ഏകാങ്കമെന്നു തോന്നുന്നു. ഈയിടെയായി റേഡിയോനിലയങ്ങളിൽ പ്രക്ഷേപണംചെയ്യുന്നതിനായി ഇത്തരം ലഘുനാടകങ്ങൾ ധാരാളം എഴുതപ്പെടുന്നുണ്ട്. സാങ്കേതികവശങ്ങളിൽ ശ്രദ്ധിച്ചും, സാമൂഹ്യവിഷയങ്ങൾക്കു പ്രാധാന്യം നൽകിയും പല ഏകാങ്കങ്ങളും ആവിർഭവിച്ചുകൊണ്ടിരിക്കയാണിപ്പോൾ. റേഡിയോനാടകങ്ങൾ പ്രചാരത്തിൽവരുന്നതിനുമുൻപുതന്നെ ഏകാങ്കങ്ങളെഴുതി പേരെടുത്തവരാണ് കെ. രാമകൃഷ്ണപിള്ളയും പി. കേശവദേവും. രാമകൃഷ്ണപിള്ളയുടെ തൂക്കുമുറിയിൽ, കമണ്ഡലു; കേശവദേവിൻെറ തൊണ്ടുകാരി, സമരകവി എന്നിവ ഇത്തരം നാടകങ്ങളുടെ സമാഹാരങ്ങളാകുന്നു. റേഡിയോനാടകങ്ങൾ പ്രചാരത്തിൽവന്നതിനു ശേഷം പുരാണം, ചരിത്രം, സമുദായം എന്നിങ്ങനെ വിവിധമണ്ഡലങ്ങളെ അധികരിച്ച് അനവധി ഏകാങ്കങ്ങൾ മലയാളത്തിലുണ്ടായിത്തുടങ്ങി. ഇവയിൽ നല്ല ഒരംശം പ്രക്ഷേപണംകൊണ്ടുമാത്രം കൃതാർത്ഥങ്ങളായിത്തീരുന്നു. ചിലതു സമാഹരിക്കപ്പെടുന്നുമുണ്ട്. ഡോ: കെ. എം. ജോർജ്ജിൻെറ ഏകാങ്കമണ്ഡലം, റേഡിയോനാടകങ്ങൾ: ഡോ: എസ്. കെ. നായരുടെ തരംഗരംഗം, ഇടശ്ശേരിയുടെ എണ്ണിച്ചുട്ട അപ്പം. തിക്കൊടിയൻെറ ഏകാങ്കങ്ങൾ ഇവ ഇക്കൂട്ടത്തിൽ എടുത്തുപറയേണ്ട കൃതികളാണ്.

ജി. ശങ്കരക്കുറുപ്പിൻെറ സന്ധ്യയും ഇരുട്ടിനുമുമ്പും പ്രതിരൂപാത്മകങ്ങളായ രണ്ട് ഏകാങ്കങ്ങളാകുന്നു. കാരൂർ നീലകണ്ഠപ്പിള്ളയുടെ അപ്പൂപ്പൻ; എസ്സ്. കെ. പൊററക്കാടിൻെറ അച്ഛൻ, പോഞ്ഞിക്കര റാഫിയുടെ മത്തായിമാസ്റ്റർ, ജി. വിവേകാനന്ദൻെറ അമ്മ എന്നിവ അഭിനയിക്കാൻ പാററിയ ലഘുരൂപകങ്ങളാണ്. ഫ്രാൻസ്, ഐർലണ്ട്, അമേരിക്ക, സ്പെയിൻ, റഷ്യ എന്നീ രാജ്യങ്ങളിലെ സാഹിത്യങ്ങളിൽനിന്ന് ചില ഉത്തമകൃതികൾ തിരഞ്ഞെടുത്ത് എസ്സ്. ഗുപ്തൻനായർ, പരിഭാഷപ്പെടുത്തിയതാണ് 'അഞ്ചു ലഘുനാടകങ്ങൾ.' 'മരിക്കാനും പിറക്കാനും പേടി' എന്ന ഏകാങ്കമാകട്ടെ, ബെൽജിയത്തിലെ പ്രമുഖചിന്തകനും നാടകകൃത്തുമായ മോറിസ്സ് മെറററ്‌ലിങ്കിൻെറ മൂലകൃതിയിൽനിന്ന് ജി. ശങ്കരക്കുറുപ്പ് ഈയിടെ തർജ്ജമ ചെയ്തതത്രെ.

## ഭാഷാന്തരങ്ങൾ

മററു ഭാഷകളിൽനിന്നു വേഷം മാറിയും മാറാതെയും മലയാളത്തിലേയ്ക്കു പകർന്ന ചില നാടകങ്ങളുണ്ട്. ബംഗാളിയിൽനിന്ന് പകർന്നവയാണ് ദുർഗ്ഗാദാസൻ, മേവാഡിൻെറ പതനം, ഭാരതരമണി, ഷാജിഹാൻ മുതലായവ. ഏ. ബാലകൃഷ്ണപിള്ള എഴുതിയ 'പ്രേതങ്ങൾ', സി. നാരായണപിള്ള

യുടെ 'മുല്ലയ്ക്കൽഭവനം', ഇ. എം. കോവൂരിന്റെ 'കാട്ടുതാറാവു്', ടി. എൻ. ഗോപിനാഥൻനായരുടെ ജനദ്രോഹി എന്നിവ ഇബ്സന്റെ ഗോസ്റ്റ്സ്, റോസ്മെർഷാം, വൈൽഡ്ഡക്ക്, എനിമി ഓഫ് ദ് പീപ്പിൾ എന്നീ നാടകങ്ങളുടെ പരിഭാഷകളോ അനുകരണങ്ങളോ ആണു്. ഷേക്സ്പീയരുടെ ഒഥെല്ലോ എം. ആർ. നായരും, കിങ്ലീയർ കെ. എം. പണിക്കരും തർജ്ജമ ചെയ്തിട്ടുണ്ടു്. കെ. എം. പണിക്കരുടെ എലക്ടയും യൂഡിപ്പസ്സും, എസ്സ്. കെ. നായരുടെ പ്രോമെത്യൂസ്സ്; സി. ജെ. തോമസ്സിന്റെ ആന്റിഗണി എന്നീ കൃതികൾ യവനനാടകങ്ങളുടെ രുചി ആസ്വദിക്കാൻ നമ്മെ സഹായിക്കുന്നു.

നാടകവേദികളും കലാപരിഷത്തുകളും നാടകഅക്കാദമിയും പാർട്ടിപ്രവർത്തകന്മാരും നാടകകലയെ സ്നേഹപൂർവ്വം താലോലിക്കാൻ തുടങ്ങീട്ടുള്ളതിനാൽ, ഭാഷയിലെ നാടകപ്രസ്ഥാനം വളരെവേഗം പുരോഗമിക്കാനുള്ള സാദ്ധ്യതകളുണ്ടു്.

# അദ്ധ്യായം 14

# ആഖ്യായിക

ഇംഗ്ലീഷിന്റെ പ്രചാരത്തിനുശേഷം ഭാഷയിൽ ഉടലെടുത്ത പ്രസ്ഥാനങ്ങളിൽ ഭൂരിഭാഗവും ആംഗലസാഹിത്യത്തോടു കടപ്പെട്ടിരിക്കുന്നു. പതിനായിരത്തിലധികം പുസ്തകങ്ങൾ എല്ലാ ഇനത്തിലുമായി ഉണ്ടായിട്ടുമുണ്ടു്. പേരുകൾ മാത്രം പറയാമെന്നുവെച്ചാൽതന്നെ വളരെ പേജുകൾ അതിനു ചിലവഴിക്കേണ്ടിവരും. അതുകൊണ്ടു്, ഓരോ പ്രസ്ഥാനത്തിലെ പ്രധാന പ്രവണതകളെ ബിന്ദുമാത്രമായി സൂചിപ്പിക്കാനേ നിവൃത്തിയുള്ളു. ഒന്നാമതായി ആഖ്യായികകളെപ്പററിപ്പറയാം.

ചരിത്രപരം, സാമുദായികം, രാഷ്ട്രീയം, കുററാന്വേഷണം എന്നിങ്ങനെ മലയാളത്തിലെ സ്വതന്ത്രാഖ്യായികകളെ പൊതുവേ നാലായി തിരിക്കാം. ഇംഗ്ലീഷ്, ഹിന്ദി, ബംഗാളി മുതലായ ഭാഷകളിൽനിന്നുള്ള പരിഭാഷകളും ധാരാളമുണ്ടു്.

## ഒന്നാമത്തെ നോവൽ

1887-ൽ പ്രസിദ്ധീകരിക്കപ്പെട്ട അപ്പുനെടുങ്ങാടിയുടെ കുന്ദലതയാണു് ഭാഷയിലെ ഒന്നാമത്തെ നോവൽ. കഥാഘടന, പാത്രസൃഷ്ടി മുത

ഛായയിൽ ഗ്രന്ഥകർത്താവു തീരെ വിജയിച്ചിട്ടില്ല. സാമുദായികമായ അന്തരീക്ഷം സൃഷ്ടിക്കുന്നതിലും സംഭവങ്ങളിൽ വിശ്വാസ്യത വരുത്തുന്നതിലും നെടുങ്ങാടി പരാജയപ്പെട്ടിരിക്കുന്നു. കൃത്രിമത്വമാണ് എങ്ങും മുഴച്ചു നിൽക്കുന്നതു്. ഒരു ഇതിഹാസച്ഛായ ആദ്യവസാനം കാണാം. പരിണാമഗുപ്തിമാത്രമേ എടുത്തുപറയത്തക്ക ഗുണമായിട്ടുള്ളൂ. ഇങ്ങനെയൊക്കെയാണെങ്കിലും, പ്രഥമപരീക്ഷണമെന്ന നിലയിൽ ആ കൃതി അഭിനന്ദനാർഹമാണ്.

# ചരിത്രാഖ്യായികകൾ

മാർത്താണ്ഡവർമ്മയുടെ പേരാണ് ഈ ഇനത്തിൽ ഒന്നാമതായി പറയേണ്ടതു്. തിരുവിതാംകൂറിലെ മാർത്താണ്ഡവർമ്മമഹാരാജാവിന് എട്ടുവീട്ടിൽപിള്ളമാരുമായി ഏററുമുട്ടേണ്ടിവന്ന ചരിത്രമാണ് ഇതിലെ കഥ. മുത്തുമാലയിൽ പട്ടുചരടുപോലെ സരസമായ ഒരു പ്രേമകഥയും ഇതിൽ ഭംഗിയായി ഘടിപ്പിച്ചിട്ടുണ്ട്. ചരിത്രപുരുഷന്മാരേയും കൽപ്പിതകഥാപാത്രങ്ങളേയും തിരിച്ചറിയാൻ സാധിക്കാത്തവിധം പാത്രസൃഷ്ടിയിൽ ഗ്രന്ഥകർത്താവു് അസൂയാർഹമായ വിജയം കൈവരിച്ചിരിക്കുന്നു. കാർത്ത്യായനിഅമ്മ, ശങ്കരാശാൻ, പാറുക്കുട്ടി, സുഭദ്ര മുതലായി തികഞ്ഞ വ്യക്തിത്വമുള്ള പല പാത്രങ്ങളും മാർത്താണ്ഡവർമ്മയിലുണ്ട്. അനന്തപത്മനാഭൻെറ സൃഷ്ടി സി. വി. യുടെ വിജയവൈജയന്തികതന്നെയാണ്. സംഭവങ്ങളിൽ പലതും കൽപ്പിതങ്ങളാണെങ്കിലും യഥാർത്ഥത്തിൽ നടന്നതാണെന്നു തോന്നത്തക്കവിധത്തിലാണ് പ്രതിപാദനം. സർ വാൾട്ടർ സ്കോട്ടിൻെറ ചരിത്രാഖ്യായികകളെയാണ് ഗ്രന്ഥകർത്താവു മാതൃകയായി സ്വീകരിച്ചതെന്നു തോന്നുന്നു.

സി. വി. രാമൻപിള്ളതന്നെ എഴുതിയ മററു രണ്ടു ചരിത്രാഖ്യായികകളാണ് ധർമ്മരാജാവും രാമരാജബഹദൂരും. മാർത്താണ്ഡവർമ്മയെത്തുടർന്നു രാജ്യഭാരം കൈയേററ ധർമ്മരാജാവിൻെറ കാലത്തു തിരുവിതാംകൂറിൽ നടന്ന ചില സംഭവങ്ങളാണ് ആ രണ്ടു് ആഖ്യായികകളിൽ പ്രതിപാദിച്ചിട്ടുള്ളതു്. മാർത്താണ്ഡവർമ്മയെ അപേക്ഷിച്ച് സങ്കീർണ്ണവും സംഭവബഹുലവുമാണ് അവയിലെ കഥ. മാർത്താണ്ഡവർമ്മമഹാരാജാവു് ശിക്ഷിച്ചമർത്തിയ എട്ടുവീട്ടിൽപിള്ളമാരിൽ കഴക്കൂട്ടത്തുപിള്ളയുടെ കുടുംബത്തിൽനിന്നു നാടുവിട്ടുപോയ ഒരു സ്ത്രീയുടെ ഇരട്ടപെററ സന്താനങ്ങൾ പകവീട്ടാനൊരുങ്ങി ഹരിപഞ്ചാനനയോഗിമാരുടെ വേഷത്തിൽ തിരുവനന്തപുരത്തെത്തി, അധികാരക്കൊതിയനായ ചിലമ്പിനേത്തു ചന്ത്രക്കാരൻ എന്ന നാട്ടുപ്രമാണിയുടെ സഹായത്തോടുകൂടി ഉപജാപങ്ങൾ നടത്തുന്നതും, പിൽക്കാലത്തു ദിവാൻജി

യായി ഉയർന്ന കേശവപിള്ളയുടെ ബുദ്ധിശക്തിയുടേയും നയോപായങ്ങളുടേയും ഫലമായി ദയനീയമായ പരാജയം അടയുന്നതുമായ കഥയാണ് ധർമ്മരാജാവിൽ; ഹരിപഞ്ചാനനന്റെ മരണത്തോടുകൂടി തിരുവിതാംകൂർ വിട്ട ചന്ത്രക്കാരൻ മൈസൂറിലെത്തി, തിരുവിതാംകൂറിനെ ആക്രമിക്കാൻ തക്കംനോക്കിയിരുന്ന ടിപ്പുവിന്റെ ചാരസംഘത്തിൽ ചേർന്ന്, മാണിക്യഗൗണ്ഡൻ എന്ന രത്നവ്യാപാരിയായി തിരുവനന്തപുരത്തെത്തുന്നതും, പെരിഞ്ചക്കോടനെന്ന കാട്ടുരാജാവിന്റേയും ചാരവലയത്തിൽപ്പെട്ട മററു പലരുടേയും സഹായത്തോടുകൂടി രാജവധത്തിനൊരുങ്ങുന്നതും, ധർമ്മരാജാവിന്റെ സ്വഭാവമഹിമയും കേശവപിള്ളദിവാൻജിയുടെ ബുദ്ധിസാമർത്ഥ്യവും ഒടുവിൽ വിജയംനേടുന്നതും, വിജിഗീഷുവായി വന്ന ടിപ്പു തോററു നാടുവിട്ടോടുന്നതുമായ കഥാഭാഗം രാമരാജബഹദൂരിലും വർണ്ണിക്കപ്പെട്ടിരിക്കുന്നു. ആകർഷകമായ ഒരു പ്രണയകഥ ഈ നോവലുകളിലുമുണ്ട്. അനന്തപത്മനാഭനും അതുപോലെ അസാധാരണത്വമുള്ള മററുചില കഥാപാത്രങ്ങളും ഇവയിലുണ്ടെങ്കിലും, മനുഷ്യസ്വഭാവത്തിന്റെ ഭിന്നവശങ്ങളെ പ്രതിനിധാനംചെയ്യുന്ന കഥാപാത്രങ്ങളും ഒട്ടും കുറവല്ല. കപ്പശ്ശൂർ, മാമാവെങ്കിടൻ, പവതികൊച്ചി, കേശവനുണ്ണിത്താൻ തുടങ്ങിയ കഥാപാത്രങ്ങളെ സൃഷ്ടിക്കുമ്പോൾ തിരുവനന്തപുരത്ത് അന്നു ജീവിച്ചിരുന്ന ചില വ്യക്തികളുടെ ചിത്രം സി. വി-യുടെ മനസ്സിലുണ്ടായിരുന്നു എന്നാണ് പറയപ്പെടുന്നത്. അത്യുൽകൃഷ്ടതന്മയത്വം അവരിൽ കാണുന്നുമുണ്ട്. പാത്രസൃഷ്ടിയിൽ സി. വി-യ്ക്കുള്ള സാമർത്ഥ്യം രാമരാജബഹദൂരിലെത്തിയപ്പോൾ അതിന്റെ പരമകോടിയെ പ്രാപിച്ചുകഴിഞ്ഞിരിക്കുന്നു എന്നു ചുരുക്കിപ്പറയാം.

അപ്പൻതമ്പുരാന്റെ ഭൂതരായർ, നാരായണപ്പൊതുവാളിന്റെ കേരളപുത്രൻ, ടി. രാമൻനമ്പീശന്റെ കേരളേശ്വരൻ, കപ്പന കൃഷ്ണമേനവന്റെ ചേരമാൻപെരുമാൾ എന്നിവ പെരുമാൾവാഴ്ചക്കാലത്തെ ചരിത്രപശ്ചാത്തലം അവലംബമാക്കി രചിക്കപ്പെട്ട ആഖ്യായികകളാണ്. ഭൂതരായരിലെ ഭാഷയും ആശയവും കഥാരംഗങ്ങളും പഴയ കേരളത്തെ അനുസ്മരിപ്പിക്കാൻ പര്യാപ്തങ്ങളായിട്ടുണ്ട്. പക്ഷേ, ഏകാഗ്രതയിലും പാത്രസൃഷ്ടിയിലും അതു് മററു മൂന്നു കൃതികളുടെ പിന്നിലായിപ്പോയി. ആലത്തൂർ അനുജൻ നമ്പൂരിപ്പാടിന്റെ റാണി ഗംഗാധരലക്ഷ്മി കൊച്ചിരാജ്യചരിത്രത്തിലെ ഒരു പഴയ ഏടിന്റെ ആഖ്യായികാരൂപത്തിലുള്ള അവതരണമാണ്. 'തരക്കേടില്ല' എന്നു മാത്രമേ അതിനെപ്പററി പറയാനുള്ളു.

കെ. എം. പണിക്കരുടെ ചരിത്രാഖ്യായികകളും ശ്രദ്ധേയങ്ങളാണ്. കേരളസിംഹം, പറങ്കിപ്പടയാളി, ധൂമകേതുവിന്റെ ഉദയം, കല്യാണമൽ എന്നിവയാണ് അക്കൂട്ടത്തിൽ പ്രാധാന്യമർഹിക്കുന്നത്. പഴശ്ശിരാജാവു്

ബ്രിട്ടീഷുകാരോടെതിർത്തു വീരസ്വർഗ്ഗം പ്രാപിച്ച കഥ ഉൾക്കൊള്ളുന്നതാണ് കേരളസിംഹം. സമരചാതുരതയിലെന്നപോലെ സാഹിത്യരസികതയിലും അഭിനന്ദനാർഹനായ ഒരാളായിട്ടാണ് പഴശ്ശിരാജാവിനെ ഇതിൽ ചിത്രീകരിച്ചിട്ടുള്ളത്. ബ്രിട്ടീഷുകാരുടെ ആക്രമണവും പ്രതീക്ഷിച്ചു കാട്ടിൽ കഴിച്ചുകൂട്ടുന്ന അവസരത്തിൽപോലും അദ്ദേഹം കഥകളിഭ്രാന്ത് ഉപേക്ഷിച്ചിരുന്നില്ലെന്നു വർണ്ണിക്കുന്ന ഭാഗം രസികനായിട്ടുണ്ട്. കേരളസിംഹമാണ് പണിക്കരുടെ നോവലുകളിൽ പലതുകൊണ്ടും മുന്നിട്ടുനിൽക്കുന്നത്. പറങ്കിപ്പടയാളി, പോർട്ടുഗീസുകാരുടെ ഭരണകാലത്തെ കേരളചരിത്രത്തിലെ ചില ഉള്ളറകളിലേയ്ക്കു വെളിച്ചം വീശുന്നു. ധൂമകേതുവിന്റെ ഉദയമാകട്ടേ, കൊച്ചി, ചെമ്പകശ്ശേരി മുതലായ ചില രാജ്യങ്ങളെ അടിച്ചമർത്തുന്നതിനുവേണ്ടി മാർത്താണ്ഡവർമ്മമഹാരാജാവ് ഹൈദരാലിയുടെ സഹായമഭ്യർത്ഥിച്ച സംഭവം വിവരിക്കുന്നു. ഇൻഡ്യാചരിത്രസംബന്ധിയായ ഒരു ഇതിവൃത്തശകലത്തെ ആസ്പദമാക്കി നിർമ്മിക്കപ്പെട്ടതാണ് കല്യാണമൽ. അക്ബർചക്രവർത്തിയുടെ ഭരണകാലത്തു നടന്ന ചില സംഭവങ്ങളാണ് അതിലെ ഉള്ളടക്കം.

രാമക്കൈമളുടെ അഹില്യ, എൻ. പരമേശ്വരൻപിള്ളയുടെ കുഞ്ചുരാമിമാർ, എം. ആർ. കെ. സി. യുടെ വെള്ളുവക്കമ്മാരൻ, കെ. കേശവപിള്ളയുടെ ശ്രീപത്മനാഭദാസൻ, എൻ. കെ. കൃഷ്ണപിള്ളയുടെ ബാലരാമവർമ്മ, വീരമാർത്താണ്ഡൻ, വേലുത്തമ്പിദളവ എന്നു തുടങ്ങി ഈ ഇനത്തിൽ ചേർത്തു പറയേണ്ടവയായി വേറേയും ചില നോവലുകൾ ഭാഷയിലുണ്ടായിട്ടുണ്ട്.

## സാമുദായികാഖ്യായികകൾ

ചന്തുമേനവന്റെ ഇന്ദുലേഖയാണ് ഒന്നാമത്തെ സാമുദായികാഖ്യായിക. കുന്ദലതയെത്തുടർന്ന് 1889—ൽ അതു പ്രസിദ്ധീകരിക്കപ്പെട്ടു. നായന്മാരും നമ്പൂരിമാരുമാണ് കഥാപാത്രങ്ങളിലധികവും രണ്ടു കൂട്ടരുടേയും ഇടയിലുള്ള അനാചാരങ്ങളേയും അന്ധവിശ്വാസങ്ങളേയും ആക്ഷേപിക്കണമെന്നതായിരുന്നു ചന്തുമേനവന്റെ ഉദ്ദേശം. അതിലേയ്ക്കു കുഞ്ചൻനമ്പ്യാരെപ്പോലെ പരിഹാസത്തെയാണ് അദ്ദേഹം ആയുധമാക്കിയത്. കുററങ്ങളും കുറവുകളും തുറന്നുപറയുന്നതിലും ഗ്രന്ഥകാരൻ നമ്പ്യാരുടെ കാലടികളെത്തന്നെ ധൈര്യപൂർവം പിൻതുടന്നു. തന്റെ ചുററുപാടും കണ്ട കാഴ്ചകളെ മാധവൻ, ഇന്ദുലേഖ, പഞ്ചുമേനവൻ, സൂരിനമ്പൂരിപ്പാട്, ചെറുശ്ശേരി, കുറുത്തേടം മുതലായവരിൽക്കൂടി ചന്തുമേനവൻ ചിത്രീകരിച്ചു. പരമാർത്ഥത്തിൽ അദ്ദേഹത്തിന്റെ കഥാപാത്രങ്ങൾ രണ്ടു തലമുറകളുടെ പ്രതിനിധികളാണ്. മാധവനും ഇന്ദുലേഖയും മററും ഉയന്നുവരുന്ന പുതിയ തലമുറയുടേയും, പഞ്ചുമേനവനും സൂരിനമ്പൂരിയും മററും തകന്നുതുടങ്ങിയ പഴയ തലമു

ായുടേയും പ്രാതിനിധ്യം വഹിക്കുന്നു. പരിഹാസത്തിന്റെ ശക്തിനിമിത്തം രണ്ടു സമുദായത്തിലുംപെട്ട യാഥാസ്ഥിതികന്മാർ ഗ്രന്ഥകാരനോടു പരിഭവിച്ചു. ധീരനായ അദ്ദേഹം അതൊന്നും വകവെച്ചില്ല. കാലാന്തരത്തിന് ഇന്ദുലേഖയിൽ ചൂണ്ടിക്കാണിച്ചതുപോലുള്ള ന്യൂനതകൾ ആ രണ്ടു സമുദായങ്ങളിൽനിന്നു മാഞ്ഞുപോയിട്ടുണ്ടെങ്കിൽ, ചന്തുമേനവന്റെ തൂലികയ്ക്കാണ് അതിൽ മററാരേയുംകാൾ കൂടുതൽ അഭിമാനത്തിന്നവകാശം.

ശാരദയാണ് ചന്തുമേനവനെഴുതിയ മറെറാരാഖ്യായിക. ദുർവ്യവഹാരംകൊണ്ടു നശിച്ച പല ധനികകുടുംബങ്ങളുടേയും കഥ ന്യായാധിപനായ ചന്തുമേനവൻ ഗ്രഹിച്ചിരിക്കണം. ദുരഭിമാനികളായ കാരണവന്മാർ, സ്വാർത്ഥലോലുപന്മാരായ കാര്യക്കാരന്മാർ, മുറിഇംഗ്ലീഷുകാരായ വക്കീൽഗുമസ്തന്മാർ എന്നു തുടങ്ങി പല തരക്കാരുമായി ന്യായാധിപനു പരിചയപ്പെടേണ്ടിവരുമല്ലോ. ആ അനുഭവമായിരിക്കണം ശാരദയെഴുതാൻ ചന്തുമേനവനെ പ്രേരിപ്പിച്ചത്. പക്ഷേ, പുസ്തകമെഴുതി അവസാനിപ്പിക്കാനുള്ള ഭാഗ്യം അദ്ദേഹത്തിനുണ്ടായില്ല. കോടതിക്കഥകളും മററും ഒന്നാംഭാഗത്തിൽ മുഖംകാണിച്ചുതുടങ്ങീട്ടേയുള്ളു. എന്നിട്ടുതന്നെ, വക്കീലന്മാരേയും ഗുമസ്തന്മാരേയും ഗ്രന്ഥകാരൻ എത്രമാത്രം കളിയാക്കിയിരിക്കുന്നു! ചന്തുമേനവന്റെ പാത്രരചനാപാടവം ശാരദയിൽ കൂടുതൽ തെളിഞ്ഞുകാണുന്നു. വൈത്തിപ്പട്ടരേയും അദ്ദേഹത്തിന്റെ അമ്മയേയുംപോലുള്ള കഥാപാത്രങ്ങളെ സൃഷ്ടിക്കാൻ കേരളത്തിലെ മററു കാഥികന്മാർക്ക് അതിനുമുൻപു സാധിച്ചിരുന്നില്ല.

തിരുവനന്തപുരം പട്ടണത്തിലെ ഉയർന്ന വർഗ്ഗക്കാരുടെ ജീവിതമാണ് സി. വി. രാമൻപിള്ള പ്രേമാമൃതത്തിൽ ചിത്രീകരിച്ചത്. ഉദ്യോഗസ്ഥപ്രഭുക്കന്മാരുടെ അഴിഞ്ഞാട്ടങ്ങൾ അതിൽ നന്നു വർണ്ണിച്ചിട്ടുണ്ട്. എന്നാൽ ഫലത്തെസ്സംബന്ധിച്ചിടത്തോളം ഇന്ദുലേഖയെ സമീപിക്കാൻപോലും പ്രേമാമൃതത്തിനു കഴിഞ്ഞില്ല. കുന്നൻമേനോന്റെ സ്നേഹലത, ഭവത്രാതൻനമ്പൂരിയുടെ അഫന്റെ മകൾ, കെ. എം. പണിക്കരുടെ ദൊരശ്ശാണി, എൻ. കെ. കൃഷ്ണപിള്ളയുടെ കമ്പോളബാലിക, ടി. കെ. വേലുപ്പിള്ളയുടെ ഹേമലത എന്നിത്യാദി പല സാമുദായികാഖ്യായികകളും ഇടക്കാലത്തുണ്ടായി. നമ്പൂരിമാരുടെ വിവാഹസമ്പ്രദായത്തിലുള്ള വൈകല്യങ്ങളെ ചൂണ്ടിക്കാണിക്കുന്ന അഫന്റെ മകളും, ഇംഗ്ലീഷ്‌വിദ്യാഭ്യാസം സിദ്ധിച്ച ചില യുവതികൾ അന്ധമായ അനുകരണത്തിൽ ഭ്രമിച്ചു സ്വയം ക്ഷണിച്ചുവരുത്തുന്ന ആപത്തുകളെ ചിത്രീകരിക്കുന്ന ദൊരശ്ശാണിയും, തിരുവനന്തപുരത്തു ചാലക്കമ്പോളത്തിനടുത്തു നെല്ലുകുത്തി ഉപജീവനംകഴിക്കുന്ന സാധുസ്ത്രീകളുടെ ദയനീയത ഏദയസ്പൃക്കായവിധം വർണ്ണിക്കുന്ന കമ്പോളബാലികയും കൂട്ടത്തിൽ മുന്തിനിൽക്കുന്നു.

## പുതിയ നാഴികക്കല്ലു്

തകഴി, കേശവദേവ്, ബഷീർ, പൊറ്റെക്കാട്ട്, പി. സി. കുട്ടികൃഷ്ണൻ എന്നിവർ നോവൽപ്രസ്ഥാനത്തിൽ നവയുഗം സൃഷ്ടിച്ച കാഥികന്മാരാണ്. അതുവരെ വിസ്മരിക്കപ്പെട്ടുകിടന്നിരുന്ന താഴ്ന്ന വർഗ്ഗങ്ങളേയും സമുദായങ്ങളേയും ലക്ഷ്യീകരിച്ചുകൊണ്ടുള്ള മുന്നേറ്റമായിരുന്നു അവരുടേതു്. മനശ്ശാസ്ത്രപരമായ പ്രതിപാദനരീതിയാണ് തകഴിക്കു കൂടുതൽ ഇഷ്ടം—മനോവ്യാപാരങ്ങൾക്കു പ്രാധാന്യം കല്പിച്ചുകൊണ്ടു് അവയിലൂടെ ജീവിതയാഥാർത്ഥ്യം തുറന്നുകാട്ടുക. തകഴിയുടെ കഥാപാത്രങ്ങൾ വർഗ്ഗങ്ങളുടെ പ്രാതിനിധ്യം വഹിക്കുന്നു. ഓരോ വർഗ്ഗത്തിന്റേയും ആചാരം, വിചാരം, മനോഗതി, സംഭാഷണരീതി മുതലായവ സൂക്ഷ്മമായി നിരീക്ഷണംചെയ്തു് യഥാതഥമായ രീതിയിൽ ചിത്രീകരിക്കുകയാണ് അദ്ദേഹം ചെയ്യുന്നതു്. ഇതുതന്നെയാണ് അദ്ദേഹത്തിന്റെ വിജയരഹസ്യം. അവന്റെ സ്മരണകൾ, തോട്ടിയുടെ മകൻ, രണ്ടിടങ്ങഴി, ചെമ്മീൻ എന്നിവ തകഴിയുടെ എണ്ണപ്പെട്ട നോവലുകളാണ്. ഹോട്ടലുകളിൽനിന്നു വലിച്ചെറിയുന്ന എച്ചിലിലകൾ നക്കി വിശപ്പടക്കി വളർന്നുവന്ന ഒരു തെണ്ടി, കാലാന്തരത്തിൽ യജമാനന്റെ വാക്കു വിശ്വസിച്ചു കൊലക്കുറ്റം ഏറ്റുപറഞ്ഞു് അതിനുള്ള ശിക്ഷ അനുഭവിച്ചശേഷം തന്റെ കഴിഞ്ഞ ജീവിതത്തിലേയ്ക്കു് ഒന്നു തിരിഞ്ഞു നോക്കുന്നതാണ് 'അവന്റെ സ്മരണകൾ.' അതേ: ആ നോവലിലെ നായകൻ ഒരു തെണ്ടിക്കൊച്ചൻ! തോട്ടിവർഗ്ഗത്തിൽപ്പെട്ട ഒരച്ഛനും അമ്മയും തങ്ങളുടെ മകനെ ആ തൊഴിലിൽ ഏർപ്പെടുത്താതെ ഉയർത്തിക്കൊണ്ടുവരാൻ ശ്രമിച്ചു പരാജയപ്പെടുന്നതും മകൻ ഒടുവിൽ തോട്ടിത്തൊഴിലാളികളുടെ വിപ്ലവനേതാവായിത്തീരുന്നതുമാണ് തോട്ടിയുടെ മകൻ എന്ന നോവലിലെ പ്രതിപാദ്യം. കഥാനായകൻ ഒരു തോട്ടിത്തൊഴിലാളി! കുട്ടനാട്ടിലെ പുലയരുടെ കഥയാണ് രണ്ടിടങ്ങഴിയിൽ. വിശ്വസ്തതൊഴിലാളിയായിരുന്ന കോരൻ തന്റെ ഭാര്യയുടെ ചാരിത്രഭംഗത്തിനു മുതിർന്ന ചാക്കോമുതലാളിയെ കുത്തിക്കൊന്നു ജയിലിൽ പോകുന്നതും ആ സംഭവം ക്രമത്തിൽ മുതലാളി—തൊഴിലാളിസംഘട്ടനത്തിൽ അവസാനിക്കുന്നതുമാണ് അതിലെ കഥ. നായകൻ പാടത്തു പണിയെടുക്കുന്ന പുലയൻ! ചെമ്മീൻ എന്ന നോവലിൽ മുക്കുവരുടെ ജീവിതം ചിത്രീകരിക്കുന്നു. തൃക്കുന്നപ്പുഴ കടൽത്തീരത്തിലെ മുക്കുവക്കുടിലുകളെ, അവയിലെ പാർപ്പുകാരോടുകൂടി ചെമ്മീനിൽ കുടിയിരുത്തുകയാണ് തകഴി ചെയ്തിട്ടുള്ളതു്. അത്രമാത്രം യഥാതഥമായിട്ടുണ്ടു് അതിലെ വർണ്ണനകൾ. നായിക ഒരു മുക്കുവപ്പെൺകിടാവു്! യാഥാസ്ഥിതികന്മാരെ വെല്ലുവിളിക്കുന്ന പുതിയ കാൽവെപ്പായിരുന്നു ഇതോരോന്നും.

കേശവദേവ് ഊർജ്ജിതാശയനും ഋജുഗതിയുമാണ്. അദ്ദേഹത്തിന്റെ കഥാപാത്രങ്ങളിൽ മനുഷ്യത്വം മുററിനിൽക്കുന്നു. മിക്ക നോവലുകളിലും സ്വാനുഭവത്തിന്റെ ചൂടു പകർന്നിട്ടുണ്ട്. നാടകവേദികളുമായുള്ള ചിരപരിചയത്തിൽനിന്നെടുത്തതാണ് നടി. നാട്ടാരുടേയും നാടകക്കമ്പനിക്കാരുടേയും ഇടയിൽക്കിടന്നു ഞെരുങ്ങുന്ന നടികളുടെ ജീവിതം ഇതിൽ ശരിക്കു പ്രതിഫലിച്ചുകാണാം. തൊഴിലാളികളുമായി അടുത്തു പെരുമാറിയതിന്റെ ഫലമാണ് ഉലക്ക. വിപ്ലവത്തിന്റെ പ്രതിദ്ധ്വനി അതിൽ മുഴങ്ങുന്നു. മതത്തിന്റെ പേരുംപറഞ്ഞു മനുഷ്യത്വത്തെ ചവിട്ടിമെതിച്ചു നടത്തപ്പെടുന്ന മൃഗീയനൃശംസതയാണ് ഭ്രാന്താലയത്തിലെ പ്രതിപാദ്യം. സ്വന്തം ജീവിതത്തിലെ മാനസികസംഘട്ടനങ്ങൾ കലാരൂപം പൂണ്ടതാണ് 'ആർക്കുവേണ്ടി?' ചില ജീവിതരഹസ്യങ്ങളുടെ അഗാധതലങ്ങളിലേയ്ക്കു് അതു വിരൽചൂണ്ടുന്നു. ദേവിന്റെ മാസ്റ്റർപീസ്സ് 'ഓടയിൽനിന്ന്' എന്ന നോവലാണ്. സമുദായത്തിന്റെ ഇരുളടഞ്ഞ അടിത്തട്ടിൽനിന്ന് മനുഷ്യത്വത്തിന്റെ മൂർത്തിമദ്ഭാവമായ ഒരു നായകനെ മലയാളസാഹിത്യത്തിന് ആദ്യമായി സംഭാവന ചെയ്തതു് ഈ നോവലാണെന്നു തോന്നുന്നു. സ്നേഹത്തിന്റെ ബലിപീഠത്തിൽ സ്വജീവിതം സമർപ്പിച്ച റിക്ഷാക്കാരനായ പപ്പു വായനക്കാരുടെ ഹൃദയത്തിൽനിന്ന് അത്രവേഗത്തിലൊന്നും മാഞ്ഞുപോകയില്ല. ദേവിന്റെ ഏററവും പുതിയ നോവൽ 'റൗഡി'യാണ്. നല്ലവനായിരുന്ന ഓന്തുപരമു ചുററുപാടുകളുടെ പ്രേരണയ്ക്കടിപ്പെട്ട് റൗഡിപ്പരമുവായി മാറുന്നതാണ് കഥ. ചുററും ധൂമവലയം സൃഷ്ടിച്ച് പാവപ്പെട്ട പരമുവിനെ കേമനാക്കി ഉയർത്തുകയും ഒടുവിൽ ആ മാറാലപിച്ചിച്ചീന്തി റൗഡിപ്പരമുവിനെ ഓന്തുപരമുവാക്കി താഴ്ത്തിക്കെട്ടുകയും ചെയ്ത ഔസോ, കള്ളും കന്നായ്മയും നിത്യത്തൊഴിലായി സ്വീകരിച്ച ഉണ്ണിപ്പിള്ള, കണ്ണിൽ കണ്ടവർക്കുവേണ്ടി ചാകാൻ നടക്കുന്ന കയ്മൾചട്ടമ്പി എന്നു തുടങ്ങി മിഴിവുററ പല കഥാപാത്രങ്ങളും റൗഡിയിലുണ്ട്. ചൂടുപിടിച്ച സാമൂഹ്യപ്രശ്നങ്ങളെ കലാസുഭഗമായി ചിത്രീകരിച്ചുകൊണ്ട് വിജയത്തിന്റെ മാർഗ്ഗത്തിൽക്കൂടി കേശവദേവ് മുന്നേറുകയാണ്.

മുസ്ലിമിങ്ങളുടെ സാമൂഹ്യജീവിതത്തിലേയ്ക്കു ടോർച്ചുലൈററടിച്ച ഒന്നാമത്തെ നോവലെഴുത്തുകാരനാണ് വൈക്കം മഹമ്മദുബഷീർ. താൻ ജനിച്ചു വളർന്ന സമുദായമായതുകൊണ്ട് അതിന്റെ കോട്ടങ്ങളും നേട്ടങ്ങളും ശരിക്കു മനസ്സിലാക്കാൻ അദ്ദേഹത്തിനു സാധിച്ചു. കോട്ടങ്ങളാണ് അധികമായി കണ്ടതു്. കണ്ടതെല്ലാം അദ്ദേഹം നോവലുകളിലേയ്ക്കു പകർത്തി. ബാല്യകാലസഖി, ൻറുപ്പൂപ്പാക്കൊരാനേണ്ടാർന്നു എന്നിവയാണ് ബഷീറിന്റെ പേരുകേട്ട രണ്ടു നോവലുകൾ. ബാപ്പാഉമ്മമാരും വിലക്ഷണമായ സംഭാഷണരീതിയും ഇടയ്ക്കിടയ്ക്കു വരുന്ന അറബിവാക്കുകളും മുസ്ലീംഗൃഹജീവിത

ചിത്രങ്ങളും മലയാളവായനക്കാരിൽ അത്ഭുതപൂർവമായ കൗതുകം ഉളവാക്കി. ഗ്രന്ഥകാരന്റെ നർമ്മബോധം സ്വർണ്ണത്തിനു സുഗന്ധംപോലെയായി.

തകർന്ന ഒരു പ്രേമകഥയാണ് ബാല്യകാലസഖിയിലെ ജീവതന്തു. മജീദിനെ സ്നേഹിച്ച് മറ്റൊരാളെ വിവാഹംകഴിക്കേണ്ടിവന്ന സുഹ്റയാണ് അതിലെ നായിക. മജീദ് പണം സമ്പാദിക്കാനായി നാടുവിട്ടു പോവുന്നു. രണ്ടു വഴിക്ക് രണ്ടുപേരുടേയും ജീവിതം തകരുന്നു. കഥയ്ക്കല്ല, അതവതരിപ്പിച്ച രീതിക്കാണ് നോവലിൽ പ്രാധാന്യം. ദുരഭിമാനവും ആഭിജാത്യഭ്രമവും, തകർന്ന തലമുറയെ കൂടുതൽ തകർച്ചയിലേയ്ക്കു നയിക്കുന്ന ചിത്രമാണ് 'ൻറുപ്പൂപ്പാക്കൊരാനേണ്ടാർന്നു' എന്ന നോവലിൽ കാണുന്നത്. 'ആനമക്കാർ' എന്ന വലിയ പണക്കാരന്റെ 'പുന്നാരമോളാ'യ അതിലെ നായിക ദാരിദ്ര്യത്തിന്റെ അടിത്തട്ടിലെത്തീട്ടും അതിൽനിന്നു കരകയറാനുള്ള വഴിയന്വേഷിക്കാതെ, പഴയ പ്രതാപത്തിന്റെ കഥകൾ അയവിറക്കുകയാണ്. അതിനു നേരെവിപരീതമായ ചിത്രമാണ് അവരുടെ അയൽക്കാരനായ നിസ്സാർ അഹമ്മദിന്റെ കുടുംബത്തിൽ കാണുന്നത്. പരിശ്രമംകൊണ്ടു് ആർക്കും ഉയർന്നുവരാം എന്നു തെളിയിച്ച്, സ്വന്തം സമുദായത്തിന്റെ കണ്ണു തുറപ്പിക്കണമെന്നുകൂടി ബഷീർ ഉദ്ദേശിച്ചിരിക്കാം.

എസ്സ്. കെ. പൊറ്റക്കാട്ട് കാൽപനികപ്രസ്ഥാനത്തെ കൂടുതൽ ബഹുമാനിക്കുന്ന കൂട്ടത്തിലാണ്. മൂടുപടവും വിഷകന്യകയുമാണ് പ്രധാനപ്പെട്ട നോവലുകൾ. ബോംബെയിലെ ഹിന്ദു–മുസ്ലിംലഹള മുതലായ ചില കാര്യങ്ങൾ ആനുഷംഗികമായി പ്രതിപാദിക്കപ്പെട്ടിട്ടുണ്ടെങ്കിലും, ഒരു ഹിന്ദുയുവാവും മുസ്ലിംയുവതിയും തമ്മിലുള്ള ശോകാന്തമായ പ്രണയമാണ് മൂടുപടത്തിലെ കേന്ദ്രബിന്ദു. ബോംബെപട്ടണത്തിന്റെ ശരിയായ ചിത്രം ഇതിൽ പ്രതിഫലിച്ചുകാണാം. ഗ്രന്ഥകാരന് ആ പട്ടണവുമായി നല്ല പരിചയമുണ്ടെന്നു സ്പഷ്ടം. വിഷകന്യക പൊറ്റക്കാടിനെസ്സംബന്ധിച്ചിടത്തോളം പുതിയൊരു സമീപനമാണ്. തിരുവിതാംകൂറിലെ ചില ക്രിസ്ത്യാനികൾ മലബാറിലെ തരിശുഭൂമികളെ സസ്യശ്യാമളവും ഫലഭൂയിഷ്ഠവുമാക്കിത്തീർത്ത് ഒടുവിൽ രോഗബാധിതരായി ചത്തടിയുന്നതിന്റെ കഥയാണത്. കൃഷിഭൂമിതന്നെയാണ് നായിക—വിഷകന്യക. അവൾ ചോരയും നീരുമുള്ള യുവാക്കന്മാരെ കടാക്ഷവലയത്തിൽപ്പെടുത്തി അരികിലേയ്ക്കാകർഷിച്ച് സ്നേഹരൂപത്തിലുള്ള ആശ്ലേഷംകൊണ്ടു ഞെക്കിക്കൊല്ലുന്നു. ചിന്തേരിട്ടു മിനുക്കിയ ഭാഷയും കാവ്യമയമായ പ്രതിപാദനരീതിയും നോവലിനെ അത്യന്തം മനോഹരമാക്കിത്തീർത്തിരിക്കുന്നു. ആഖ്യായികാകാരനെന്ന നിലയ്ക്കുള്ള പൊറ്റക്കാടിന്റെ വിജയത്തെ പ്രഖ്യാപനംചെയ്യുന്നത് 'വിഷകന്യക'യാണ്.

'ഉമ്മാച്ചു', 'സുന്ദരികളും സുന്ദരന്മാരും' എന്ന രണ്ടു വലിയ കൃതികൾ കൊണ്ടു നോവൽകർത്താക്കന്മാരുടെ മുൻപന്തിയിൽ സ്ഥലംപിടിക്കാൻകഴിഞ്ഞ ഒരാളാണ് പി. സി. കുട്ടിക്കൃഷ്ണൻ (ഉറൂബ്). ഉമ്മാച്ചുവിലെ കഥ ആദ്യവസാനം മുസ്ലിംസമുദായത്തെ സംബന്ധിക്കുന്നതാണ്. മനോഹരങ്ങളായ പല ചിത്രങ്ങളും അതിൽ കാണാം. ഭാഷ, ആചാരം മുതലായവയിൽ ആ സമുദായത്തെ യഥാതഥമായി ചിത്രീകരിക്കാൻ ഗ്രന്ഥകാരനു കഴിഞ്ഞിട്ടുണ്ട്. സ്നേഹിച്ചവനെ വിവാഹംകഴിക്കാൻ സാധിക്കാഞ്ഞ ദുരവസ്ഥയ്ക്ക് ഉമ്മാച്ചുവും ദൃഷ്ടാന്തമാണ്. ഹിന്ദുമുസ്ലിംപ്രണയം ഈ നോവലിലും മുഖംകാണിക്കുന്നു. 1920 മുതൽ 1942 വരെയുള്ള മലബാറിന്റെ രാഷ്ട്രീയചരിത്രത്തെ പശ്ചാത്തലമാക്കി എഴുതിയതാണ് 'സുന്ദരികളും സുന്ദരന്മാരും ' മാപ്പിളലഹളയിൽ തുടങ്ങി ക്വിററിൻഡ്യാസമരത്തിലവസാനിക്കുന്ന നീണ്ടകഥ. രണ്ടുമൂന്നു തലമുറയിലെ സ്ത്രീപുരുഷന്മാർ അതാതുകാലത്തെ പ്രശ്നങ്ങളെ എങ്ങനെ നേരിട്ടുവെന്നും ഓരോ സംഭവവികാസങ്ങൾ അവരിൽ എന്തെന്തു പ്രതികരണങ്ങളുണ്ടാക്കിയെന്നും ഗ്രന്ഥകർത്താവു സൂക്ഷ്മദൃഷ്ടിയോടെ വിവരിക്കുന്നു. കഥ ശാഖോപശാഖമായി നീണ്ടുപോകുന്നുണ്ടെങ്കിലും കെട്ടുറപ്പിനു പറയത്തക്ക ശൈഥില്യം സംഭവിച്ചിട്ടില്ല. ഈ നോവലിലുമുണ്ട്, ഒരു ഹിന്ദു–മുസ്ലിം ബന്ധത്തിന്റെ കഥ. 'രാഷ്ട്രീയ'ത്തിന്റെ നിഴലാട്ടം രണ്ടു നോവലിലും കാണാം. കുട്ടിക്കൃഷ്ണന്റെ നർമ്മബോധം പാൽപായസത്തിനു പഞ്ചസാരപോലെ മാധുര്യത്തെ വർദ്ധിപ്പിക്കുന്നു. ഗദ്യത്തിൽ കാവ്യരസം കലർത്താൻ കഴിവുള്ള നോവലെഴുത്തുകാർ കുട്ടിക്കൃഷ്ണനെപ്പോലെ കേരളത്തിൽ അധികമുണ്ടെന്നു തോന്നുന്നില്ല.

നോവൽരചനയിൽ വിജയം കൈവരിച്ച മറെറാരാൾ മുട്ടത്തുവർക്കിയാണ്. ഇണപ്രാവുകൾ, തെക്കൻകാററ്, മയിലാടുംകുന്ന് എന്നു തുടങ്ങി എട്ടു നോവലുകൾ വർക്കിയുടെ വകയായിട്ടുണ്ട്. ശോകാന്തമായ ഒരു പ്രേമകഥയാണ് ഇണപ്രാവുകളിൽ. ബഷീറിന്റെ ബാല്യകാലസഖി ഓർമ്മയിൽ വരും, ആ കൃതി വായിച്ചാൽ. അന്തോണിയും റാഹേലും, മജീദിന്റേയും സുഹ്റയുടേയും പകർപ്പുകൾപോലെ തോന്നും. രണ്ടു മിഥുനങ്ങളുടേയും ജീവിതം പ്രേമനൈരാശ്യംമൂലം തകരുകയാണ്. ഒന്നിൽ കാരണം സാമ്പത്തികാസമത്വമാണെങ്കിൽ മററതിൽ കുടുംബകലഹമാണെന്നേ വ്യത്യാസമുള്ളൂ. മരണത്തിനുപോലും വേർപിരിക്കാൻ കഴിഞ്ഞില്ല, ആ ഇണപ്രാവുകളുടെ ഹൃദയബന്ധത്തെ. ഗ്രാമജീവിതത്തെ യാതൊരു കൃത്രിമത്വവും കൂടാതെ ചിത്രീകരിക്കുന്നതിലാണ് വർക്കിയുടെ വിജയം.

## ഓർമ്മിക്കേണ്ട ചില ദേവതകൾ

ആർ. എസ്. കുറുപ്പിന്റെ തോട്ടി, ജോസഫ് മുണ്ടശ്ശേരിയുടെ കൊന്തയിൽനിന്നു കുരിശിലേയ്ക്ക് എന്നു തുടങ്ങി സാമുദായികാഖ്യായികകളുടെ

കൂട്ടത്തിൽ ഉൾപ്പെടുന്നവയായി വേറെയും പല കൃതികളുണ്ട്. 'പാപികൾ', 'സ്വർഗ്ഗദൂതൻ' എന്നിവയുടെ രചയിതാവായ പോഞ്ഞിക്കര റാഫി, 'പാതിരാവും പകൽവെളിച്ചവും' 'നാലുകെട്ട്' എന്നീ നോവലുകളുടെ നിർമ്മാതാവായ എം. ടി. വാസുദേവൻനായർ, 'നിണമണിഞ്ഞ കാൽപാടുകൾ' 'അന്വേഷിച്ചു കണ്ടെത്തിയില്ല' എന്നീ ഗ്രന്ഥങ്ങളെഴുതിയ പാറപ്പുറത്ത്, 'കള്ളിച്ചെല്ലമ്മ'യുടേയും 'യക്ഷിപറമ്പി'ന്റേയും കർത്താവായ ജി. വിവേകാനന്ദൻ മുതലായി ഉയർന്നുവരുന്ന നോവലെഴുത്തുകാരുടെ പേരുകളും ഈ അവസരത്തിൽ സ്മരിക്കേണ്ടതായിട്ടുണ്ട്. പട്ടാളക്കാരുടെ ജീവിതം ചിത്രീകരിക്കുന്ന പാറപ്പുറത്ത് ഭാഷയിൽ സഫലമായ ഒരു പുതിയ പരിശ്രമമാണ് ആരംഭിച്ചിട്ടുള്ളത്.

## രാഷ്ട്രീയാഖ്യായികകൾ

സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയുടെ സുഹൃത്തും സഹപ്രവർത്തകനുമായിരുന്ന കെ. നാരായണക്കുരുക്കളെഴുതിയ ഉദയഭാനു, പാറപ്പുറം എന്നീ രണ്ടു നോവലുകളുടെ പേരുകളാണ് ഇക്കൂട്ടത്തിൽ പ്രധാനമായി എടുത്തുപറയാനുള്ളത്. അക്കാലത്ത് തിരുവിതാംകൂറിലെ രാഷ്ട്രീയമണ്ഡലത്തിൽ നടന്ന ചില സംഭവങ്ങളാണ് അവയിലെ ഉള്ളടക്കം. കൗരവപാണ്ഡവന്മാരുടേയും തൽപക്ഷപാതികളുടേയും പേരുകളാണ് ഉദയഭാനുവിലെ കഥാപാത്രങ്ങളിൽ മിക്കവർക്കും കൊടുത്തിട്ടുള്ളത്. ഇവർ ആരൊക്കെയാണെന്ന് അന്നത്തെ വായനക്കാർക്ക് തിരിച്ചറിയാമായിരുന്നു. ഉദ്യോഗസ്ഥമണ്ഡലത്തിൽ വലിയ ക്ഷോഭം ജനിപ്പിച്ച പ്രസിദ്ധീകരണങ്ങളായിരുന്നു അവ. അന്നത്തെ രാഷ്ട്രീയപശ്ചാത്തലംതന്നെ വിസ്മരിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നതിനാൽ, ആ കൃതികൾ ഇന്ന് ആരുടേയും ശ്രദ്ധയെ ആകർഷിക്കുന്നില്ല. കെ. രാമകൃഷ്ണപിള്ളയുടെ 'നരകത്തിൽനിന്നു' എന്ന പുസ്തകമാണ് ഈ ഇനത്തിൽ ഉൾപ്പെടുത്താവുന്ന മറ്റൊന്ന്. ചില രാജസേവകന്മാരുടെ വിക്രിയകളെ വിവരിക്കുന്നു എന്നല്ലാതെ നോവൽ എന്നു പറയത്തക്ക യോഗ്യതയൊന്നും ആ കൃതിക്കില്ല. പിൽക്കാലത്തുണ്ടായ നോവലുകളിൽ തകഴിയുടെ 'തലയോട്' മാത്രമേ രാഷ്ട്രീയച്ഛായയുള്ളതായി ചൂണ്ടിക്കാണിക്കാനുള്ളൂ. വയലാറിൽ നടന്ന വെടിവെയ്പിന്റെ പ്രതിദ്ധ്വനി പ്രസ്തുത കൃതിയിൽ മുഴങ്ങിക്കേൾക്കാം. തകഴിയുടെ മററു നോവലുകളോടു താരതമ്യപ്പെടുത്തിയാൽ 'തലയോട്' ഒരു പരാജയമാണെന്നു സമ്മതിക്കേണ്ടിവരും. ഭാവനയ്ക്കു കടിഞ്ഞാണിടേണ്ടതായി വന്നതായിരിക്കാം ഇതിനു കാരണം. ചുരുക്കിപ്പറഞ്ഞാൽ, നോവൽപ്രസ്ഥാനമാകുന്ന വന്മരത്തിൽ ഉണങ്ങിനിൽക്കുന്ന ഒരു ചെറിയ ചില്ലമാത്രമാണ് ഈ ഉപശാഖ.

## കുററാന്വേഷണാഖ്യായികകൾ

അപ്പൻതമ്പുരാന്റെ ഭാസ്കരമേനോനാണ് ഡിററക്റ്റീവ്ശാഖയിലെ ഒന്നാമത്തെ നോവൽ. കാരാട്ട് അച്യുതമേനവന്റെ വിരുതൻശങ്കു ഈ വർഗ്ഗത്തിൽ ഉൾപ്പെടുത്താവുന്ന മറെറാരാഖ്യായികയാണ്. പിൽക്കാലത്ത് മററു ശാഖകളോടൊപ്പം ഇതു പരിപുഷ്ടിയെ പ്രാപിച്ചതായി കാണുന്നില്ല. ശാസ്ത്രീയമായ ഗവേഷണവും ബുദ്ധിപൂർവ്വമായ അന്വേഷണവുമാണ് കുററാന്വേഷണത്തിന്റെ മൗലികഘടകങ്ങൾ. അനുകരണംകൊണ്ടോ അപഹരണംകൊണ്ടോ സമ്പാദിക്കാവുന്ന ഗുണങ്ങളല്ല ഇവ. ഇതുകൊണ്ടുതന്നെയായിരിക്കാം മലയാളത്തിൽ ലക്ഷണമൊത്ത ഡിററക്റ്റീവ്നോവലുകൾ അധികം ഉണ്ടാകാത്തത്. വിചിത്രതരമായ മോഷണങ്ങളും കൊലപാതകങ്ങളും താരതമ്യേന ഇവിടെ കുറവാണ് എന്നുള്ളതും ഒരു കാരണമാണെന്നുവരാം. 'ഷെർലോക്ക് ഹോംസ്'പോലുള്ള തർജ്ജമകളും ചില അനുകരണങ്ങളും ഇംഗ്ലീഷിൽനിന്നും, 'പരിമള', 'പെരുവഴിയിലെ പ്രേതം' എന്നു തുടങ്ങി ബംഗാളിയിൽനിന്നും ചില നല്ല അപസർപ്പകകഥകൾ മലയാളത്തിലേയ്ക്കു പകർന്നിട്ടുണ്ട്.

## പരിഭാഷകൾ

ഇതരഭാഷകളിൽനിന്നുള്ള തർജ്ജമകൾകൊണ്ടാണ് ലോകത്തിലെ മിക്ക സാഹിത്യങ്ങളും വളർന്നിട്ടുള്ളത്. കൈരളിയുടെ സ്ഥിതിയും ഇതിൽനിന്നു ഭിന്നമല്ല. നോവലിന്റെ കഥതന്നെ നോക്കുക. പദാനുപദതർജ്ജമകളായും അനുകരണങ്ങളായും അപഹരണങ്ങളായും മററു ഭാഷകളിൽനിന്നു മലയാളത്തിലേയ്ക്കു പകർന്ന നോവലുകൾ അനവധിയാണ്. ഇംഗ്ലീഷ്, ഫ്രഞ്ച്, ജർമ്മൻ, ഇററാലിയൻ, ചൈനീസ്, റഷ്യൻ, ഹിന്ദി, ബംഗാളി, മറാത്തി എന്നു തുടങ്ങി പാശ്ചാത്യങ്ങളും പൗരസ്ത്യങ്ങളുമായ അനേകം ഭാഷകൾ ഇക്കാര്യത്തിൽ നമ്മെ സഹായിച്ചിട്ടുണ്ട്. മിക്കപ്പോഴും ഇംഗ്ലീഷാണ് മദ്ധ്യവർത്തിത്വം വഹിച്ചിട്ടുള്ളത്. ടാഗോറിന്റെ കൃതികൾപോലും മലയാളത്തിലേയ്ക്കു കടന്നത് ഇംഗ്ലീഷിൽക്കൂടിയാണല്ലോ. അപൂർവ്വം ചില അപവാദങ്ങളും ഇല്ലെന്നില്ല. പരിഭാഷകളെ സംബന്ധിച്ചും ഒരു വിഹഗവീക്ഷണത്തിനു മാത്രമേ സ്ഥലപരിമിതി അനുവദിക്കുന്നുള്ളു.

കേരളവർമ്മ ഡച്ചുഭാഷയിൽനിന്നു പകർത്തിയ 'അക്ബറാ'ണ് മലയാളത്തിലെ ഒന്നാമത്തെ തർജ്ജമ. സത്യകീർത്തിചരിതം വിക്കാർ ഓഫ് വേക്ഫീൽഡിന്റെയും, പ്രണയപ്രതികാരവും ചന്ദ്രാലയവും മേരി കോർലിയുടെ 'വെൻഡററ'യുടേയും അനുകരണങ്ങളാണ്. ഇത്തരം അനുകരണങ്ങൾ വേറെയും ധാരാളമുണ്ട്. [illegible], [illegible], [illegible]

എന്നീ പ്രസിദ്ധാഖ്യായികകൾ മലയാളമനോരമക്കാരുടെ ഉത്സാഹത്തിൽ അതേ പേരുകളിൽത്തന്നെ മലയാളത്തിൽ വന്നു. 'വണ്ടൻ കൊട്ടാരത്തിലെ രഹസ്യങ്ങളും' അനാപദതർജ്ജമയാണു്. നാലപ്പാടന്റെ 'പാവങ്ങൾ' ഒരു നാഴികക്കല്ലായി സ്ഥിതിചെയ്യുന്നു. ഈവക കൃതികൾ പാശ്ചാത്യരുടെ ചില ആചാരങ്ങളും ശൈലീവിശേഷങ്ങളുമായി നമ്മെ പരിചയപ്പെടുത്തി. വിശ്വസാഹിത്യത്തോടു കൂടുതൽ അടുക്കുന്നതിനും നമുക്കു സാധിച്ചു. അടുത്ത കാലത്തായി ഇത്തരം പരിഭാഷകളുടെ സംഖ്യ വളരെ വർദ്ധിച്ചിട്ടുണ്ടു്. കുററവും ശിക്ഷയും (ഡോസ്റ്റോയവ്സ്കി—ഇടപ്പള്ളി കരുണാകരമേനോൻ), കാമുകൻ (മോപ്പസാങ്ങ്—എ. ബാലകൃഷ്ണപിള്ള), ഉയിർത്തെഴുന്നേൽപ്പു് (ടോൾസ്റ്റോയി—സി ഗോവിന്ദക്കുറുപ്പു്), അമ്മ (മാക്സിം ഗോർക്കി—കെ. വി. മണലിക്കര), അന്നാകരേനിന (ടോൾസ്റ്റോയി—ആനിജോസഫ്), ഡോൺ ശാന്തമായൊഴുകുന്നു (മിഖായേൽ ഷോളക്കോവ്—മാത്യുലൂക്ക്), യുദ്ധവും സമാധാനവും (ടോൾസ്റ്റോയി—ഇടപ്പള്ളികരുണാകരമേനോൻ), നിന്ദിതരും പീഡിതരും (ഡോസ്റ്റോയവ്സ്കി—എൻ. കെ. ദാമോദരൻ), കിഴവനും കടലും (ഏണസ്റ്റ് ഹെമിങ്ങ്വേ - പോൾ), നല്ലഭൂമി (പേൾബക്ക്—വി എ. കേശവൻനായരും എം. പി. ശങ്കുണ്ണിമേനവനും) എന്നു തുടങ്ങി വിശ്വവിഖ്യാതങ്ങളായ പല നോവലുകളും മലയാളത്തിൽ തർജ്ജമചെയ്യുകഴിഞ്ഞിരിക്കുന്നു. എണ്ണംകൊണ്ടു നോക്കിയാൽ ഇൻഡ്യയിലെ മറേറതെങ്കിലും ഭാഷയിൽ ഇത്രയധികം വിദേശീയാഖ്യായികകൾ തർജ്ജമചെയ്യപ്പെട്ടിട്ടുണ്ടോ എന്നു സംശയമാണു്.

ബംഗാളി, ഹിന്ദി മുതലായ ഭാരതീയഭാഷകളിൽനിന്നും ധാരാളം തർജ്ജമകൾ നമുക്കു ലഭിച്ചിട്ടുണ്ടു്. ബങ്കിം ചാററർജി, ശരച്ചന്ദ്രചാററർജി, രവീന്ദ്രനാഥടാഗോർ, രമേശചന്ദ്രദത്ത് തുടങ്ങിയ ബംഗാളിഗ്രന്ഥകാരന്മാരുടേയും പ്രേമ്ചന്ദ്, യശ്പാൽ, ജൈനേന്ദ്രകുമാർ, ഹസാരിപ്രസാദ് ദ്വിവേദി മുതലായ ഹിന്ദികഥാകൃത്തുക്കന്മാരുടേയും മിക്ക നോവലുകളും മലയാളത്തിൽ വന്നുകഴിഞ്ഞിരിക്കുന്നു. ആനന്ദമഠം, വിഷവൃക്ഷം, ദുർഗ്ഗേശനന്ദിനി, ചഞ്ചലകുമാരി, കൃഷ്ണകാന്തന്റെ മരണപത്രം, കപാലകുണ്ഡല, അനുരാധ, സരയൂബാല, പ്രേമസാഗരം, വീട്ടിലും പുറത്തും, കണ്ണിലെ കരട്, വിധിവിലാസം, താലപുഷ്കരം (ബംഗാളിയിൽനിന്നു്), പ്രേമാശ്രമം, സേവാസദനം, വരദാനം, രാജ്യദ്രോഹി, സുഖദ, ബാണഭട്ടന്റെ ആത്മകഥ, ഗോദാനം (ഹിന്ദിയിൽനിന്നു്), വെറും കോവിൽ (മറാത്തിയിൽനിന്നു്) എന്നിത്യാദി കൃതികൾ ഈ വഴിക്കു നമുക്കു കിട്ടിയവയാണു്. സി. എസ്. സുബ്രഹ്മണ്യൻപോററി, ടി. സി. കല്യാണിഅമ്മ, ആർ. നാരായണപ്പണിക്കർ, കന്നത്തു ജനാർദ്ദനമേനോൻ, വി. ഉണ്ണിക്കൃഷ്ണൻനായർ, ആർ. സി. ശർമ്മ, കാരൂർ നാരായണൻ, ഈ. കെ. ദിവാകരൻപോററി, ഈ. കെ. ശാരദാദേവി, രത്നമയി

ദേവിദീക്ഷിത്, വി. കൃഷ്ണൻതമ്പി, ബി. കല്യാണിഅമ്മ, പി. ആർ. വാര്യർ മുതലായവരാണ് പരിഭാഷകർ.

ചില ഭാരതീയർ ഇംഗ്ലീഷ്ഭാഷയിലെഴുതിയ ഏതാനും നോവലുകളും മലയാളത്തിലേയ്ക്കു പകർന്നിട്ടുണ്ട്. കെ. എസ്. വെങ്കിടരാമണിയുടെ മുരുകൻ (വി ഗോപാലപിള്ള), മുൽക്ക്‌രാജ്ആനന്ദിന്റെ കൂലി (ഐ. എസ്. നാരായണൻ), ഹുമയൂൺകബീറിന്റെ മനുഷ്യരും നദികളും (ടാറ്റാപുരം സുകുമാരൻ) മുതലായവയാണ് ഇക്കൂട്ടത്തിൽ പ്രാധാന്യമർഹിക്കുന്നവ.

തർജ്ജമയുടെ കാലമാണിത്. റഷ്യൻനോവലുകളിലാണ് ഇപ്പോൾ അധികമാളുകളുടേയും ശ്രദ്ധ. ഹിന്ദി ദേശഭാഷയായതോടുകൂടി ആ വഴിക്കുള്ള തർജ്ജമകളും വളരെ വർദ്ധിച്ചിട്ടുണ്ട്.

## അദ്ധ്യായം 15

# ചെറുകഥ

## ചെറുകഥകളുടെ ഉത്ഭവം

ജീവിതവ്യഗ്രത വർദ്ധിച്ച് സാഹിത്യാസ്വാദനത്തിനു ചെലവഴിക്കാനുള്ള വിശ്രമസമയം ചുരുങ്ങിയപ്പോൾ, കിട്ടുന്ന സമയംകൊണ്ടു മാനസികോല്ലാസം നേടുന്നതിനായി കണ്ടുപിടിക്കപ്പെട്ടതാണ് ചെറുകഥാപ്രസ്ഥാനം എം. പി. പോളിന്റെ വാക്കുകൾതന്നെ ഇവിടെ ഉദ്ധരിക്കാം.

“വ്യവസായം, പ്രയത്നശീലം ഇത്യാദികളിൽ അദ്വിതീയസ്ഥാനം വഹിക്കുന്ന അമേരിക്കയിൽനിന്നാണ് ചെറുകഥയെന്ന സാഹിത്യവിഭാഗം പുറപ്പെട്ടതെന്നുള്ള വസ്തുത പ്രത്യേകം ചിന്തനീയമാണ്. ഒരു നൂതനഭൂഖണ്ഡം അധിവാസയോഗ്യമാക്കിത്തീർക്കാനുള്ള സംരംഭത്തിനിടയിൽ, സുഖഭോക്താക്കൾക്കു മാത്രം സാദ്ധ്യമായ സാഹിത്യചർച്ച ചെയ്യുവാൻ അമേരിക്കാനിവാസികൾക്ക് അവസരം ലഭിച്ചില്ല. കഥാശ്രവണവാസന സർവ്വസാധാരണമാണെങ്കിലും, ഫീൽഡിങ്ങ്, താക്കറേ മുതലായ നോവലെഴുത്തുകാരുടെ സുദീർഘകഥകൾ വായിക്കുവാൻ തദ്ദേശീയർക്കു സൗകര്യമില്ലാതിരുന്നതുകൊണ്ട്, ഇർവിങ്ങ്, ഹാതോൺ, അല്ലൻപോ തുടങ്ങിയ കഥാകാരന്മാർ സ്വരാജ്യവാസികളെ പ്രീണനംചെയ്യുവാൻ ചെറുകഥയെന്ന സാഹിത്യവിഭാഗം രൂപവൽക്കരിച്ചു. ഇപ്രകാരം കഥ എന്ന ശാഖയിൽനിന്ന് ചെറുകഥ എന്ന ഉപശാഖ കിളിർക്കുവാൻ സംഗതിയായി. ചെറുകഥയുടെ സ്വാതന്ത്ര്യ

ധമായ ഗുണവിശേഷത്താലും, സാഹിത്യകുശലന്മാരിൽനിന്നു ലഭിച്ച പ്രോത്സാഹനത്താലും, പരിഷ്കൃതരാജ്യങ്ങളിലെല്ലാം അതു് അചിരേണ പടർന്നു പിടിച്ചു." *

## ആദ്യത്തെ ചെറുകഥകൾ

ഇംഗ്ലീഷു പഠിച്ച ചില യുവാക്കളിൽക്കൂടിയാണു് ഈ പ്രസ്ഥാനം മലയാളത്തിലേയ്ക്കു പകർന്നതു്. അതിനു കളമൊരുക്കിയതു് 1065-ൽ ആവിർഭവിച്ച 'വിദ്യാവിനോദിനി' മാസികയാണെന്നു തോന്നുന്നു. ഒരു പരീക്ഷണമെന്ന നിലയിൽ രൂപമെടുത്ത പുത്തൻപ്രസ്ഥാനമാകയാൽ, ആദ്യകാലത്തു് മിക്ക കാഥികന്മാരും പേർ വെളിപ്പെടുത്തിയിരുന്നില്ല. വേങ്ങയിൽ കുഞ്ഞുരാമൻനായനാർ, സി.എസ്സ്. ഗോപാലപ്പണിക്കർ മുതലായ ചിലരായിരുന്നു ആദ്യത്തെ കാഥികന്മാർ എന്നൂഹിക്കപ്പെടുന്നു. വിക്രമാദിത്യകഥകളെ അനുസ്മരിപ്പിക്കുന്ന അത്ഭുതരസപ്രധാനങ്ങളായ ചില സംഭവങ്ങളായിരുന്നു അധികം കഥകളുടേയും വിഷയം. സാമുദായികകാര്യങ്ങളും ചിലപ്പോൾ ഒന്നെത്തിനോക്കിയിരുന്നു എന്നുമാത്രം. ദ്വാരക, പാതാളരാജാവു്, എന്റെ ആദ്യത്തെ ഫീസ്സ്, ഇങ്ങനെ വരുമെന്നു വിചാരിച്ചില്ല, ഞാൻ മദിരാശിക്കു പോയതു്, സ്ത്രീസ്വഭാവമാണിതു് മുതലായവയാണു് ആദ്യകാലത്തുണ്ടായ ചില കഥകൾ. മേനോക്കിയെ കൊന്നതാരു്, വാസനാവികൃതി എന്നുതുടങ്ങി കുററാന്വേഷണസ്വഭാവമുള്ള ചില കഥകളും അക്കൂട്ടത്തിൽപ്പെടും

1072-ൽ ഭാഷാപോഷിണി പ്രതിമാസം പ്രസിദ്ധീകരിച്ചുതുടങ്ങിയപ്പോൾ അതിലും ചെറുകഥകൾ പ്രത്യക്ഷപ്പെട്ടുതുടങ്ങി. മൂർക്കോത്തു കുമാരന്റെ കഥയാണു് ഒന്നാംലക്കത്തിൽ ചേർത്തിട്ടുള്ളതു്. അപ്പൻതമ്പുരാന്റെ മേൽനോട്ടത്തിലും കുഞ്ഞിക്കുട്ടൻതമ്പുരാന്റെ പത്രാധിപത്യത്തിലും 1078-ൽ രസികരഞ്ജിനി ആരംഭിച്ചതോടുകൂടി ചെറുകഥകളുടെ നിലവാരം അൽപമൊന്നുയർന്നു. പഴയ കാഥികന്മാർ എഴുതിത്തെളിയുകയും അമ്പാടി നാരായണപ്പൊതുവാൾ, ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ തുടങ്ങിയ പുതിയ കാഥികന്മാർ മുന്നോട്ടു വരികയും ചെയ്തതാണു് ഇതിനു കാരണം. സാമുദായികവിഷയങ്ങൾക്കു ചെറുകഥകളിൽ പ്രാധാന്യം കൽപിച്ചുതുടങ്ങിയതു കുഞ്ഞുകൃഷ്ണമേനോനാണെന്നു തോന്നുന്നു. പ്രണയകഥകളാണു് മിക്കതും. കാമിനീകാമുകന്മാരുടെ ഇടയ്ക്കു അമ്മാവനോ അച്ഛനോ ഒരു പ്രതിബന്ധമായി നിൽക്കും, ഒടുവിൽ എല്ലാം ശുഭമായി കലാശിക്കയും ചെയ്യും—ഇതാണു് എല്ലാ കഥകളുടേയും പോക്കു്. ഇന്നത്തെ 'ശിൽപ'മനുസരിച്ചു നോക്കിയാൽ മേനോന്റെ കഥകൾക്കു് 'ചെറുകഥകൾ' എന്ന പേരു യോജിക്കുമോ എന്നുതന്നെ സംശ

* ചെറുകഥാപ്രസ്ഥാനം.

യമാണ്. അത്രയ്ക്കു നീണ്ട കഥകളാണവ. 'നാലു കഥകൾ' എന്ന സമാഹാരത്തിൽപ്പെടാത്തവയായിട്ടും ചില കഥകൾ ഒടുവിന്റെ വകയായിട്ടുണ്ട്.

സാമുദായികവിഷയങ്ങൾക്കു പുറമേ, പ്രാചീനകേരളചരിത്രത്തിലെ ചില സംഭവങ്ങളുംകൂടി നാരായണപ്പുതുവാളിന്റെ കഥകൾക്കു വിഷയമായി. ചരിത്രകഥകളെഴുതുമ്പോൾ അന്നത്തെ പശ്ചാത്തലം ചിത്രീകരിക്കുന്നതിലും പഴയ ഭാഷാശൈലി പ്രയോഗിക്കുന്നതിലും അദ്ദേഹം ശ്രദ്ധിച്ചിരുന്നു. ഈ ശ്രദ്ധ വേണ്ടതിലധികമായിട്ടുണ്ടോ എന്നു മാത്രമേ സംശയമുള്ളു. ശബ്ദാഡംബരഭ്രമവും അൽപം അതിരുകടന്നിട്ടുണ്ടെന്നു പറയാം. കഥകൾക്കു നാമകരണംചെയ്യുന്നതിൽപോലും ഈ ഭ്രമം കടന്നുകൂടിയിട്ടുണ്ട്. വളകൊണ്ട വനിത, വൈരം കണ്ട നാരി, നീറിത്തെളിഞ്ഞ കൂറ്, ആദരിച്ച പാതിര, കാട്ടുവള്ളിയുടെ കൂട്ടുകെട്ട്, കൊച്ചപ്പന്റെ കോച്ചല്ല് മുതലായ പേരുകൾ നോക്കുക. ഈ നിഷ്കർഷ പാത്രസൃഷ്ടി മുതലായ കാര്യങ്ങളിൽകൂടി പതിഞ്ഞിരുന്നെങ്കിൽ—എന്നു വായനക്കാർക്കു തോന്നിപ്പോകും. പുതുവാളിന്റെ കഥകളെല്ലാം 'കഥാസൗധം' എന്ന പേരിൽ നാലു ഭാഗങ്ങളായി പ്രസിദ്ധീകരിച്ചിട്ടുണ്ട്.

മൂർക്കോത്തു കുമാരനാണ് ആദ്യത്തെ കാഥികന്മാരിൽ സ്മരണീയനായ മറ്റൊരാൾ. കഥാസമാഹാരങ്ങളൊന്നും പുറത്തുവന്നിട്ടില്ലെങ്കിലും, നൂറോളം ചെറുകഥകൾ കുമാരന്റെ വകയായിട്ടുണ്ട്. പുതുവാൾ സ്വീകരിച്ച വിഷയങ്ങൾക്കു പുറമേ ഇൻഡ്യാചരിത്രത്തിലെ ചില സംഭവങ്ങൾകൂടി അദ്ദേഹം ഇതിവൃത്തമായി സ്വീകരിച്ചു. കാഥികന്റെ നർമ്മബോധവും ഭാഷാലാളിത്യവും കഥകളെ കൂടുതൽ ആകർഷകങ്ങളാക്കി. പാത്രസൃഷ്ടിയെസ്സംബന്ധിച്ചിടത്തോളം പഴയ പാരമ്പര്യംതന്നെയാണ് മൂർക്കോത്തിന്റെ കഥകളിലും കാണുന്നത്.

ഇരുളടഞ്ഞുകിടക്കുന്ന കേരളചരിത്രത്തിൽനിന്നു ചില വീരപുരുഷന്മാരെ തിരഞ്ഞെടുത്ത് വ്യക്തിവൈഭവത്തോടുകൂടി പ്രദർശിപ്പിക്കാൻ കഴിഞ്ഞ ആദ്യത്തെ കാഥികൻ സി. കുഞ്ഞിരാമമേനവനാണ്. എം. ആർ. കെ. സി. എന്ന ചതുരക്ഷരിയിലാണ് അദ്ദേഹം പരക്കെ അറിയപ്പെടുന്നത്. ചെറുകഥാസമാഹാരം പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ളതും അതേ പേരിലാണ്. (എം. ആർ. കെ. സി–യുടെ ചെറുകഥകൾ.)

കെ. സുകുമാരന്റെ കാര്യംകൂടി പറഞ്ഞാൽ കാഥികന്മാരുടെ ഒരു തലമുറയുമായി പരിചയപ്പെട്ടുകഴിഞ്ഞു എന്നു നമുക്കു സമാധാനിക്കാം. കഥകൾ സരസങ്ങളാണ്; ഫലിതവും ധാരാളമുണ്ട്; ഭാഷ വളരെ ലളിതവും. പക്ഷേ, ഒരേ ഒരു കാര്യംമാത്രമേ സുകുമാരനു പറയാനുള്ളു — പ്രണയവും തത്സംബന്ധ

മായ മത്സരവും. ഒരു നായികയെ കിട്ടാൻ ചിലർകൂടി ശ്രമിക്കു—അതിൽ ഒരു നമ്പൂരികൂടി വേണമെന്നതു നിർബന്ധമാണു്—ഒടുവിൽ ഒരാൾ ജയിക്കു. ഇതാണു് സുകുമാരന്റെ മിക്ക കഥകളുടേയും പോക്കു്. രസമായി വായിച്ചു തീർക്കാമെന്ന മെച്ചമുണ്ടു്. 'സുകുമാരകഥാമഞ്ജരി' എന്ന പേരിൽ ആറു കഥാസമാഹാരങ്ങൾ ഇദ്ദേഹത്തിന്റെ വകയായി പുറത്തുവന്നിട്ടുണ്ടു്.

## ഒരു വഴിത്തിരിവു്

ചെറുകഥാസാഹിത്യത്തെ പുതിയ ഒരു ചാലിൽകൂടി തിരിച്ചുവിട്ടതു് ഈ. വി. കൃഷ്ണപിള്ളയാണു്. 'കേളീസൗധം' എന്ന പേരിൽ പ്രസിദ്ധീകരിച്ചിട്ടുള്ള നാലുഭാഗങ്ങളിലെ മിക്ക കഥകളും ഈ പുതുമയെ വിളിച്ചു പറയുന്നു. ഫലിതപ്രയോഗത്തിൽ തന്റെ പൂർവ്വഗാമികളായ എല്ലാ കാഥികന്മാരേയും കൃഷ്ണപിള്ള കവച്ചുവെച്ചു. അദ്ദേഹത്തിന്റെ കഥാപാത്രങ്ങളിൽ പലരും വ്യക്തിത്വമുള്ളവരാണു്. ഹൃദയരഹസ്യങ്ങളെ ആഴത്തിൽ ചെന്നു കണ്ടുപിടിച്ചു് അവ വെളിപ്പെടുത്തുന്നതിൽ ആ കാഥികൻ അത്ഭുതപൂർവ്വമായ പാടവം പ്രദർശിപ്പിച്ചു. ചുരുക്കത്തിൽ, "കുഞ്ഞുകൃഷ്ണമേനോൻ വർണ്ണിച്ച കാമാസക്തിയുടെ സ്ഥാനത്തു് കാല്പനികപ്രേമത്തെ പ്രതിഷ്ഠിക്കുക; ഐതിഹ്യങ്ങളും ചരിത്രസംഭവങ്ങളും കളഞ്ഞു് പ്രതിപാദ്യങ്ങൾക്കു സാമൂഹ്യച്ഛായ വരുത്തുക, വിനോദമെന്ന ഏകലക്ഷ്യംമാത്രം കഥയ്ക്കു കല്പിച്ചിരുന്ന ഏർപ്പാടു് ഏറെക്കുറെ മാററി തീവ്രഭാവങ്ങളായ ജീവിതോദന്തങ്ങൾമുഖേന വായനക്കാരുടെ ഹൃദയങ്ങളെ ഉലയ്ക്കുക എന്നിവയായിരുന്നു ഈ. വി. കൃഷ്ണപിള്ള ചെറുകഥയിൽ വരുത്തിയ പരിഷ്കാരങ്ങൾ." *

## ആധുനികഘട്ടം

ആധുനികഘട്ടത്തെപ്പററിയാണു് ഇനി അല്പം പറയാനുള്ളതു്. കാഥികന്മാർ ജീവിച്ചിരിക്കുന്നു; കൈയിൽ തൂലികയുമേന്തി അകലത്തേയ്ക്കു ദൃഷ്ടി പായിച്ചുകൊണ്ടു് ഏകാഗ്രതയോടുകൂടി ഇരിക്കയാണവർ. അവർ എഴുതാൻപോകുന്ന കഥകളെപ്പററിയായിരിക്കും, എഴുതിക്കഴിഞ്ഞ കഥകളെക്കാൾ കൂടുതലായി, ഒരുപക്ഷേ ഭാവിചരിത്രകാരനു പറയാനുണ്ടാവുക. അതിനാൽ നേരിയ ചില വരകൾകൊണ്ടു കുറെ നഖചിത്രങ്ങൾ വരയ്ക്കാൻ മാത്രമേ ഇവിടെ ഉദ്ദേശിക്കുന്നുള്ളൂ.

എ. ബാലകൃഷ്ണപിള്ളയുടെ നേതൃത്വം ചെറുകഥാപ്രസ്ഥാനത്തിൽ അത്ഭുതകരമായ ഒരു പരിവർത്തനം വരുത്തി. മോപ്പസാങ്ങിനെ ചൂണ്ടിക്കാട്ടിക്കൊണ്ടു്, അദ്ദേഹം തകഴി ശിവശങ്കരപ്പിള്ളയെ അരങ്ങത്തേയ്ക്കു തള്ളിവിട്ടു. പുറമേ മാന്യതയും ധന്യതയും അവകാശപ്പെടുന്ന ചിലരുടെ മറച്ചുവെയ്ക്കു

* എൻ. കൃഷ്ണപിള്ള—"കൈരളിയുടെ കഥ."

പ്പെട്ട വൃത്തികേടുകളെ നഗ്നമായ നിലയിൽ ചിത്രീകരിച്ചുകൊണ്ടാണു് തകഴി ചെറുകഥാരംഗത്തു പ്രവേശിച്ചതു്. നിർദ്ദയം പുറത്തു വലിച്ചെറിയപ്പെട്ട ഈവക വൃത്തികേടുകളുടെ ദുർഗ്ഗന്ധംനിമിത്തം പലരും അന്നു മൂക്കു പൊത്തുകയുണ്ടായി. ഒരു വ്യാഴവട്ടത്തോളം കാലം ഇങ്ങനെ കഴിഞ്ഞപ്പോൾ തകഴി അൽപമൊന്നു മാനസാന്തരപ്പെട്ടപോലെ തോന്നുന്നു. മോപ്പസാങ്ങിനു പകരം ഫ്രോയിഡായി അദ്ദേഹത്തിന്റെ പിന്നത്തെ മാതൃകാപുരുഷൻ. ആ കാലഘട്ടത്തിലെഴുതിയ കഥകളിൽ അധികവും മനശ്ശാസ്ത്രപരങ്ങളാണു്. സാമൂഹ്യവും സാമ്പത്തികവും സാമുദായികവുമായ അവശതകളെ പരാമർശിക്കുന്നവയാണു് ഇന്നദ്ദേഹമെഴുതുന്ന കഥകൾ. കഥാപാത്രങ്ങളേയും സംഭവങ്ങളേയും യഥാതഥമായി ചിത്രീകരിക്കുന്നതിനു തകഴിക്കുള്ള കഴിവു് അസൂയാർഹമാണു്. രക്തവും മാംസവും തീരെയില്ലാത്ത ചില മനുഷ്യകങ്കാളങ്ങളെ ചെറുകഥകളിൽക്കൂടി തകഴി നമ്മുടെ മുമ്പിൽ അവതരിപ്പിക്കുന്നതു കണ്ടാൽ നാം ഞെട്ടി വിറച്ചുപോകും.

സംഭവങ്ങളെ യഥാതഥമായി ചിത്രീകരിക്കുന്നതിൽ തകഴിയെപ്പോലെ തന്നെ അസാധാരണമായ കെൽപുള്ള മറെറാരു കാഥികനാണു് കേശവദേവു്. തൊഴിലാളികളുടെ ജീവിതവുമായി അടുത്തു ബന്ധം പുലർത്താൻ അവസരം ലഭിച്ച അദ്ദേഹം ആ വർഗ്ഗത്തിന്റെ അവശതകളേയും കഷ്ടപ്പാടുകളേയും ചിത്രീകരിച്ചുകൊണ്ടാണു് രംഗപ്രവേശം ചെയ്തതു്. മർദ്ദിതരെപ്പററി പ്രസ്താവിക്കേണ്ടിവരുമ്പോൾ കാഥികനും അവരിൽ ഒരാളായിത്തീരുന്നു. അവരുടെ സുഖദുഃഖങ്ങളിൽ അലിഞ്ഞുചേരുന്നു. ഈ ആത്മാർത്ഥതയാണു് ദേവിന്റെ കഥകളെ ഹൃദയഹാരികളാക്കുന്നതു്. ഓജസ്സും ശക്തിയുമുള്ള ഭാഷ വായനക്കാരുടെ ഹൃദയങ്ങളിൽ തുളച്ചുകയറുന്നു.

മനുഷ്യൻ സ്വതേ നല്ലവനാണെന്നും ദുഷിച്ച സാമൂഹ്യവ്യവസ്ഥയാണു് അവനെ തിന്മയിലേയ്ക്കു നയിക്കുന്നതെന്നും ആണു് ദേവിന്റെ വിശ്വാസം. ഈ വിശ്വാസം, ഇന്നത്തെ സാമൂഹ്യവ്യവസ്ഥയുടെ നേരെ സന്ധിയില്ലാത്ത സമരത്തിൽ ഏർപ്പെടാൻ അദ്ദേഹത്തെ പ്രേരിപ്പിക്കുന്നു. അങ്ങനെ എവിടെയും ആരുടെനേരെയും ഉള്ള 'എതിർപ്പു്' ദേവിന്റെ സ്വഭാവമായിത്തീർന്നിരിക്കയാണു് ഇപ്പോൾ. സാമൂഹ്യകാര്യങ്ങളെപ്പററി പറയുന്നതിനിടയ്ക്കു് ചിലപ്പോൾ രാഷ്ട്രീയവും കടന്നുകൂടാറുണ്ടു്. അവിടെയും 'എതിർപ്പു്' സുശക്തമായിരിക്കും. വിഷയം ഏതായാലും, കലാബോധത്തോടുകൂടി അവതരിപ്പിച്ചു് വായനക്കാരെ വശീകരിക്കുന്നതിൽ ദേവിനുള്ള കഴിവു് അസാമാന്യമാണു്.

എസ്സ്. കെ. പൊററെക്കാടാണു് തലയെടുപ്പുള്ള മറെറാരു കാഥികൻ. യഥാതഥപ്രസ്ഥാനത്തേക്കാൾ കാൽപനികപ്രസ്ഥാനത്തോടാണു് അദ്ദേഹ

ത്തിന്നു കൂടുതൽ അടുപ്പം. വർഗ്ഗസമരങ്ങളോ രാഷ്ട്രീയപ്രക്ഷോഭങ്ങളോ പൊററക്കാടിൻെറ കഥകളിൽ അധികം കാണുകയില്ല. മനുഷ്യരെ ഒരേ വർഗ്ഗമായിട്ടു കാണാനേ അദ്ദേഹത്തിന്നു കഴിയുന്നുള്ളു. ലോകത്തിൻെറ മിക്ക ഭാഗങ്ങളിലും സഞ്ചരിച്ചു ഭിന്നപ്രകൃതികളായ നാനാജാതിമതസ്ഥരുമായി കൂടിക്കഴിഞ്ഞ ഒരാളുടെ മനോഗതി അത്തരത്തിലായതിൽ അത്ഭുതപ്പെടാനില്ല. താൻ കണ്ട ലോകത്തെ അതുപോലെ ചിത്രീകരിക്കാനാണു് പൊററക്കാട്ട് ശ്രമിക്കുന്നതു്. പുറമേ കാണുന്നതൊന്നും യഥാർത്ഥമല്ലെന്നു പറഞ്ഞു് എല്ലാററിൻെറയും ഉള്ളിൽ കടന്നുനോക്കാൻ ആ കാഥികൻ ശ്രമിക്കാറില്ല. കഥകളിൽ ശാന്തമായ അന്തരീക്ഷം പുലർത്താൻ അദ്ദേഹത്തിന്നു കഴിയുന്നതു് ഇതുകൊണ്ടാണു്. സർവ്വസാധാരണങ്ങളായ മാനുഷികഭാവങ്ങൾക്കാണു് പൊററക്കാട്ടു കൂടുതൽ വിലകല്പിക്കുന്നതു്. ആ സഞ്ചാരശീലന്നു വിഷയവൈവിദ്ധ്യത്തിനോ ആശയവൈചിത്ര്യത്തിനോവേണ്ടി ക്ലേശിക്കേണ്ടിവരാറില്ല. ഗദ്യത്തിൽ കാവ്യരസം കലർത്താൻ പൊററക്കാട്ടിന്നുള്ള സാമർത്ഥ്യത്തെപ്പററി അന്യത്ര സൂചിപ്പിച്ചിട്ടുണ്ടല്ലൊ. ഈവക ഗുണങ്ങൾകൊണ്ടുതന്നെയായിരിക്കാം ആ കാഥികന്നു കൂടുതൽ വായനക്കാരെ ആകർഷിക്കാൻ കഴിയുന്നതു്. 'സ്വപ്നലോകസഞ്ചാരി'യാണെന്നു പറഞ്ഞു് ചിലർ പൊററക്കാട്ടിനെ കളിയാക്കാറുണ്ടു്. "ഞാൻ ഒരു മനുഷ്യസ്നേഹിയാണു്; ആ സ്നേഹം ഞങ്ങളെ ഇരുകൂട്ടരെയും ആനന്ദിപ്പിക്കുന്നു. മനുഷ്യരെ സ്നേഹിക്കുന്നതു് ഒരു തെററാണെന്നു് എനിക്കു തോന്നുന്നില്ല" എന്നായിരിക്കാം, ഒരുപക്ഷെ, അദ്ദേഹത്തിന്നു പറയാനുള്ള മറുപടി.

ഇപ്പറഞ്ഞ മൂന്നുപേരുടേതിൽനിന്നും ഭിന്നമാണു് കാരൂർ നീലകണ്ഠപ്പിള്ളയുടെ കഥാകഥനരീതി. അതിൽ ആവേശമില്ല, സംഘട്ടനമില്ല, വിപ്ലവമില്ല; സാർവ്വലൗകികത്വവുമില്ല. കേരളത്തിലെ ശാന്തമായ ഗ്രാമീണാന്തരീക്ഷമാണു് എവിടെയും. മുറുക്കാൻകട, ചായപ്പീടിക, ശീട്ടുകളി, ചതുരംഗം, വാദ്ധ്യാർ, വൈദികൻ, സ്കൂൾശിപായി, ചിട്ടിനടത്തിപ്പു് എല്ലാം എല്ലാമുണ്ടവിടെ. പാവപ്പെട്ട ഗ്രാൻറുസ്കൂൾവാദ്ധ്യാർക്കു ചോറുകൊടുത്തു് ഊണിൻെറ കണക്കു് കരിക്കട്ടകൊണ്ടു ചുവരിൽ 'വരയുന്ന' വീട്ടുഹോട്ടൽക്കാരിയും ആ കൂട്ടത്തിൽ കാണും. ഇവരിൽ ഓരോ തരക്കാരെപ്പററിയും ഉള്ളിൽ കൊള്ളുന്ന ഭാഷയിൽ ചെറിയചെറിയ വാക്യങ്ങളിൽ കാരൂർ കഥപറയുന്നതു കേൾക്കാൻ രസമുണ്ടു്. എന്തുവന്നാലും ഇളകാത്ത കാഥികൻെറ ആ ശാന്തശീലവും, മർമ്മം പിളർക്കുന്ന മുള്ളും കൊള്ളിയും അടങ്ങിയ ആ സംഭാഷണരീതിയും, അദ്ദേഹത്തിൻെറ കഥകളിലും കാണാം. പ്രൈമറിസ്കൂളദ്ധ്യാപകനായിരുന്നു് ആ വർഗ്ഗക്കാരുടെ ദുരിതങ്ങൾ കണ്ടും കേട്ടും ഒട്ടൊക്കെ അനുഭവിച്ചും മനസ്സിലാക്കാൻ സാധിച്ചതുകൊണ്ടായിരിക്കാം കാരൂരിൻെറ 'വാദ്ധ്യാർകഥ'കൾക്കു് ആകർഷകത്വം കൂടുതലായി കാണുന്നതു് നേരിയ

നർമ്മബോധത്തിന്റെ ഹസ്താവലംബത്തോടുകൂടിയ കാരൂർക്കഥകൾ വായനക്കാരെ ഇടയ്ക്കിടയ്ക്കു സ്മേരമുഖരാക്കുന്നതു കാണാം.

ചെറുകഥകളിൽക്കൂടി താന്താങ്ങളുടേതായ പ്രതിഷേധശബ്ദം മുഴക്കി വ്യക്തിത്വം പ്രദർശിപ്പിച്ച നാലു കാഥികരാണു് മുഹമ്മദ് ബഷീർ, പൊൻകുന്നം വർക്കി, ലളിതാംബികാഅന്തർജ്ജനം, കെ. സരസ്വതിഅമ്മ എന്നിവർ. ആദ്യത്തെ മൂന്നുകൂട്ടർക്കു് സ്വന്തം സമുദായങ്ങളിലെ അനാചാരങ്ങളും അന്ധവിശ്വാസങ്ങളും ആണു് പ്രതിഷേധവിഷയം. സരസ്വതിഅമ്മയുടെ പ്രതിഷേധസ്വരമുയരുന്നതു് പുരുഷവർഗ്ഗത്തിന്റെ നേരെയാണു്.

മുസ്ലിംസമുദായത്തെ സംബന്ധിച്ച പല ഉള്ളാരഹസ്യങ്ങളും ബഷീർ വലിച്ചു പുറത്തിട്ടു. 'ബാപ്പ'യും 'ഉമ്മ'യും മററുമടങ്ങിയ ആ നാടൻഭാഷ പലർക്കും ഒരു പുതുമയായിരുന്നു; 'ഒന്നും ഒന്നും കൂടിയാൽ ഇമ്മിണി വലിയ ഒന്നു്' എന്നും മററുമുള്ള ലളിതഫലിതങ്ങൾ ആരേയും ആകർഷിക്കുന്നവയും. അങ്ങനെ ബഷീർ പെട്ടെന്നു പ്രസിദ്ധനായി. ഇടക്കാലത്തു വ്യംഗ്യമായി ചില രാഷ്ട്രീയകാര്യങ്ങളും കഥകളിൽ കലർത്തിനോക്കിയെങ്കിലും, പിന്നീടു ബഷീർ അതു വേണ്ടെന്നുവെയ്ക്കുകയാണുണ്ടായതു്.

പള്ളികളുടേയും പാതിരിമാരുടേയും നേരേയാണു് വർക്കിക്കുള്ള പ്രതിഷേധം. അങ്ങേ അററത്തോളം അതു പ്രദർശിപ്പിക്കയും ചെയ്തു. ദുർഭരണത്തിന്റെനേരേ വർക്കിക്കുള്ള പ്രതിഷേധവും തുല്യപ്രാധാന്യമുള്ളതാണു്. ആ വഴിയിൽക്കൂടി കുറെ രാഷ്ട്രീയവും അദ്ദേഹത്തിന്റെ കഥകളിൽ കടന്നുകൂടീട്ടുണ്ടു്. ഇതു രണ്ടും കാഥികനെ നല്ലപോലെ വേദനിപ്പിച്ചിട്ടുള്ള വിഷയങ്ങളാണു്. ആ വേദനയുടെ ശക്തി കഥകളിൽ പ്രതിഫലിച്ചുകാണാം.

നമ്പൂരിസമുദായത്തിന്റെ അന്തഃപുരത്തിലേക്കു 'ടോർച്ചുലൈററ്'ടിക്കുന്നവയാണു് അന്തർജ്ജനത്തിന്റെ മിക്ക കഥകളും. പഴമയുടെ നേർക്കുള്ള വെല്ലുവിളിയാണതു്. കന്യകാത്വംകൊണ്ടും സാപത്ന്യംകൊണ്ടും നമ്പൂരിസമുദായത്തിലെ യുവതികൾ അനുഭവിക്കുന്ന നരകയാതനയുടെ ദയനീയമായ ചിത്രം നമുക്കു് ആ കഥകളിൽ കാണാം. മുത്തിരിങ്ങോടനും, വി. ടി. ഭട്ടതിരിയും കത്തിച്ചുവെച്ച കൈത്തിരിയുടെ വെളിച്ചം കണ്ടുകൊണ്ടാണു് അന്തർജ്ജനം ഇരുളടഞ്ഞ ഈ സരണിയിൽ കാലെടുത്തുവെച്ചതു്. തട്ടിത്തടഞ്ഞു വീഴാതെ മുന്നോട്ടു പോകാൻ അവർക്കു സാധിച്ചു.

ഈ മൂന്നുപേരുടേയും കഥകൾക്കുള്ള പ്രത്യേകത, അവ സ്വന്തം അനുഭവങ്ങളിൽനിന്നു് ഉടലെടുത്തവയാണെന്നുള്ളതാണു്. അത്രയ്ക്കുള്ള മെച്ചം അവയ്ക്കുണ്ടുതാനും. അവരുടെ ശ്രമം വിഫലമായിപ്പോയില്ല. എന്തുകൊണ്ടെന്നാൽ, ചിലരുടെ മുറുമുറുപ്പും കണ്ണുരുട്ടലും പരിഭവംപറച്ചിലും മററും ആ കഥകൾ അവയുടെ ഉദ്ദേശം സാധിച്ചു എന്നതിനു് ഒന്നാംതരം തെളിവുകളായിരുന്നു.

സരസ്വതിഅമ്മ മററുവിഷയങ്ങളെപ്പററിയും കഥകളെഴുതീട്ടുണ്ടെങ്കിലും പുരുഷന്മാരുടെ നേരെ പ്രതിഷേധസ്വരമുയർത്തീട്ടുള്ള കഥകളിലാണ് അവരുടെ വ്യക്തിത്വം പ്രകടമായിക്കാണുന്നതു്. വ്യംഗ്യമായ രീതിയിലോ സൗമ്യമായ ഭാഷയിലോ അല്ല, കൂസലില്ലാത്ത പരുഷസ്വരത്തിൽത്തന്നെ അവർ ആ പ്രതിഷേധം രേഖപ്പെടുത്തീട്ടുണ്ടു്. സ്ത്രീകളുടെ ജീവിതത്തെ താറുമാറാക്കിക്കളയാൻ പര്യാപ്തമായ അർത്ഥമില്ലാത്ത ആചാരങ്ങളെ ആ കാഥിക അങ്ങേയററം വെറുക്കുന്നു.

## പട്ടാളക്കഥകൾ

ഒരു പുതിയ പ്രസ്ഥാനവുംകൊണ്ടു ചെറുകഥാലോകത്തു കാലെടുത്തുകുത്തിയ മൂന്നു വ്യക്തികളെപ്പററിയാണ് ഇനി അൽപം പറയാനുള്ളതു്. പാറപ്പുറത്തു്, നന്തനാർ, കോവിലൻ എന്നീ തൂലികാനാമങ്ങളിൽ പരക്കെ അറിയപ്പെടുന്നവരാണ് അവർ. പട്ടാളക്യാമ്പുകളിലെ ജീവിതമാണ് മൂന്നുപേരും ചിത്രീകരിക്കുന്നതു്. ജീവിതവൈവിദ്ധ്യത്തിനു് അവിടെ കുറവുവരാൻ ഇടയില്ലല്ലൊ. എന്തെല്ലാം തരക്കാരാണ് അവിടെ എത്തിച്ചേരാറുള്ളതു്? കുടുംബസ്വത്തു ഭാഗിച്ചുകിട്ടാത്തതുകൊണ്ടു കലഹിച്ചുപോന്നവർ, കൊതിച്ച കാമിനിയെ വിവാഹംകഴിക്കാൻ സാധിക്കാത്തതിനാൽ നിരാശപൂണ്ടവർ, ഭാര്യമാരോടു പിണങ്ങി നാടുവിട്ടവർ, സഹോദരിമാരുടെ വിവാഹത്തിനു വേണ്ട സ്ത്രീധനമുണ്ടാക്കാൻ പുറപ്പെട്ടവർ, കടക്കാരുടെ കൈയിൽനിന്നു തറവാടു വീണ്ടെടുക്കാനായി രണ്ടുംകല്പിച്ചു വന്നവർ, ആരുമോരുമില്ലാത്ത ഭാരതസന്താനങ്ങൾ, പട്ടിണിയേക്കാൾ മരണമാണ് മെച്ചമെന്നു കരുതി പട്ടാളത്തിൽ ചേർന്നവർ—ഇങ്ങനെ വൈവിദ്ധ്യം നിറഞ്ഞ ഒരു ചെറിയ പ്രപഞ്ചം തന്നെയാണ് പട്ടാളക്യാമ്പ്. ഈ കൂട്ടരെല്ലാം ഒന്നിച്ചുചേർന്നാൽ, അവർക്ക് എന്തെല്ലാം കഥകൾ പരസ്പരം പറഞ്ഞറിയിക്കാനുണ്ടായിരിക്കും? മേലധികാരികളുടെ ആധികാരപ്രമത്തതയും വിഡ്ഢിത്തങ്ങളും മാത്രമെടുത്താലും അത്ര വേഗമൊന്നും പറഞ്ഞുതീരുകയില്ല. ഇതിനെല്ലാം പുറമേയാണ്, പട്ടാളക്കാർ ചെല്ലുന്ന ദിക്കുകളിലെല്ലാമുള്ള പെൺകുട്ടികളുടെ കഥ. രസകരമായ ചെറുകഥകളെഴുതാൻ പര്യാപ്തമാത്രം യോജിച്ച വിഷയങ്ങളാണ് ഇതൊക്കെ?

ഭാഷാസാഹിത്യത്തിന്റെ ഭാഗ്യംകൊണ്ടാണെന്നുതന്നെ പറയട്ടെ, രണ്ടാം ലോകമഹായുദ്ധത്തിനു പട്ടാളത്തിൽ ചേർന്ന കേരളീയയുവാക്കളിൽ ചിലർ അൽപം 'സാഹിത്യഭ്രമം'കൂടി ഉള്ളവരായിരുന്നു. അവർ തങ്ങളുടെ അനുഭവങ്ങൾ ചെറുകഥകളിലേയ്ക്കു പകർത്താൻ തുടങ്ങിയപ്പോൾ, മാതൃഭൂമി ആഴ്ചപ്പതിപ്പും മലയാളിവായനക്കാരും അവരെ പ്രോത്സാഹിപ്പിച്ചതിന്റെ ഫലമായിട്ടാണ് മേൽപറഞ്ഞ മൂന്നു കാഥികന്മാർ ഉയർന്നുവന്നതു്. ഇന്നു് അവർ ചെറുകഥയെഴുത്തുകാരുടെ കൂട്ടത്തിൽ ഒരു നല്ല നില

ഉറപ്പിച്ചുകഴിഞ്ഞിരിക്കുന്നു. പട്ടാളജീവിതത്തിലെയും ബാറക്സിലെയും പല നഗ്നയാഥാർത്ഥ്യങ്ങളും അവരുടെ കഥകളിൽക്കൂടി വെളിയിൽ വന്നുകൊണ്ടിരിക്കയാണ്. പ്രതിപാദ്യം ശക്തിയുള്ള ഭാഷയിൽ ഭംഗിയായി പറഞ്ഞു ഫലിപ്പിക്കാനുള്ള കഴിവു് മൂന്നുപേർക്കുമുണ്ട്. വല്ലപ്പോഴുമൊരിക്കൽ പട്ടാളത്തെ സ്പർശിക്കാത്ത ഇതിവൃത്തങ്ങളും അവർ സ്വീകരിക്കാറില്ലെന്നില്ല.

## നീണ്ട ചെറുകഥകൾ

നീണ്ട ചെറുകഥകളെ പുതിയ ഒരിനമായി വേർതിരിക്കാം. ചെറുകഥകളുടെ ചട്ടക്കൂട്ടിൽ ഒതുങ്ങാത്തതായിരിക്കും അവയുടെ ആകൃതിയും പ്രകൃതിയും. ഒരു നോവലോ നോവലെറ്റോ ആകാനുള്ള ജീവിതപൂർണ്ണിമ അവയിലുണ്ടായിരിക്കയുമില്ല. അൽപം നീണ്ട ഒരു ചെറുകഥ എന്നു മാത്രം. ബാഹ്യലോകത്തെ സ്പർശിക്കാതെ മാനസികവികാരങ്ങളെ മാത്രം വരച്ചുകാട്ടുന്ന വെട്ടൂർ രാമൻനായരുടെ 'ജീവിക്കാൻ മറന്നുപോയ സ്ത്രീ' ഈ ഇനത്തിൽ പെടുന്നതാണ്. എസ്. കെ. പൊറ്റെക്കാടിന്റെ 'സ്ത്രീ'യും ഇതേ വിഭാഗത്തിൽപെടും. ഉള്ളടക്കത്തിൽ വ്യത്യാസമുണ്ടെങ്കിലും, പോഞ്ഞിക്കര റാഫിയുടെ 'ഫട്ട്റൂൾ', ഒ. പി. ജോസഫിന്റെ 'മിസ്. ചെറിയാന്റെ മരണം', കേശവദേവിന്റെ 'ഒരു രാത്രി', നന്തനാരുടെ 'അറിയപ്പെടാത്ത മനുഷ്യജീവികൾ', ടി. എൻ. ഗോപിനാഥൻനായരുടെ 'മാലയുടെ മാല', പി. സി. കുട്ടികൃഷ്ണന്റെ 'ആമിന', ബഷീറിന്റെ 'പ്രേമലേഖനം' മുതലായവയും നീണ്ട ചെറുകഥകളാണ്. കാലാന്തരത്തിൽ ഇതു് ഒരു ഉപപ്രസ്ഥാനമായി വളർന്നു എന്നു വരാം.

## ചില കാഥികർ

ഏതെങ്കിലും തരത്തിൽ പ്രത്യേകവ്യക്തിത്വം പ്രദർശിപ്പിച്ചിട്ടുള്ള ചിലരെപ്പറ്റിയാണ് ഇതുവരെ പ്രസ്താവിച്ചതു്. ഇന്നു വാരികകളിലും മാസികകളിലും നൂറുകണക്കിനു ചെറുകഥകൾ പ്രസിദ്ധീകരിക്കപ്പെടുന്നുണ്ട്. ആവർത്തനം, ലഘുരൂപാന്തരം, അനുകരണം, അപഹരണം ഇങ്ങനെ ഏതെങ്കിലും രൂപത്തിലുള്ളവയാണ് അവയിലധികവും. വിഷയത്തിലും പ്രതിപാദനരീതിയിലും 'ഒറിജിനാലിറ്റി' കാണിക്കാൻ കഴിവുള്ളവരും പുതിയ പരീക്ഷണങ്ങൾക്കു പുറപ്പെട്ടിട്ടുള്ളവരുമായ അപൂർവ്വം ചില കാഥികന്മാരും ഇക്കൂട്ടത്തിലുണ്ട്. അവരെപ്പറ്റി വിസ്തരിച്ചു വിവരിക്കുക അസാദ്ധ്യമാണ്. അങ്ങനെ ധാരാളം എഴുതീട്ടുള്ളവരും എഴുതി തെളിഞ്ഞുവരുന്നവരുമായ ചിലരുടെ പേരുകൾ താഴെച്ചേർക്കുന്നു. പി. സി. കുട്ടികൃഷ്ണൻ, വെട്ടൂർ രാമൻനായർ, ഇ. എം. കോവൂർ, മലയാറ്റൂർ രാമകൃഷ്ണൻ, നാഗവള്ളി ആർ. എസ്.

കുറുപ്പ്, പോഞ്ഞിക്കര റാഫി, എൻ. പി. ചെല്ലപ്പൻനായർ, ടാററാപുരം സുകുമാരൻ, കെ. ടി. മുഹമ്മദ്, മുട്ടത്തു വർക്കി, എൻ. ഗോവിന്ദൻകുട്ടി, പെരുന്ന തോമസ്സ്, എൻ. പി. മഹമ്മദ്, എം. ടി. വാസുദേവൻനായർ, ടി. പത്മനാഭൻ, ടി. കെ. സി. വടുവത, എം. പരമേശ്വരൻനായർ, സരളാരാമവർമ്മ, മാധവിക്കുട്ടി, വി. കെ. എൻ., ഡി. എം. പൊററക്കാട്ട്, ജി. വിവേകാനന്ദൻ, സി. എൻ. ശ്രീകണ്ഠൻനായർ, പമ്മൻ.........

പലരുടേയും പേരുകൾ ഇനിയും പറയേണ്ടതായിട്ടുണ്ടായിരിക്കും. ഈ കഥികന്മാരിൽ ഓരോരുത്തരുടേയും സംഭാവനയെക്കുറിച്ച് വിസ്തരിച്ചു പ്രതിപാദിക്കാൻ ഇതു സന്ദർഭമല്ല.

## അദ്ധ്യായം 16

# പത്തൊമ്പതാം ശതകത്തിനു മുൻപ്

## വെണ്മണിനമ്പൂരിമാർ

ചെറുശ്ശേരിയും എഴുത്തച്ഛനും കുഞ്ചൻനമ്പ്യാരും ഭാഷയെ സംസ്കൃതത്തിൻെറ പിടിയിൽനിന്നു വേർപെടുത്താൻ ശ്രമിച്ചുവെങ്കിലും, ആ പരിഷ്കാരം അന്നത്തെ പാണ്ഡിത്യപ്രൗഢിക്ക് പൊതുവേ അംഗീകാര്യമായില്ല. ചമ്പൂകാരന്മാരുടെ ഭാഷാരീതിതന്നെയാണ് പിന്നീടും അധികം ആളുകളേയും ആകർഷിച്ചുകൊണ്ടിരുന്നത്. ആട്ടക്കഥാകർത്താക്കന്മാർ ആ പാരമ്പര്യം ഏറെറടുക്കുകകൂടി ചെയ്തപ്പോൾ ഭാഷയുടെ ഗതി തികച്ചും പ്രതിലോമമായിത്തീർന്നു. ഇങ്ങനെ, മണിപ്രവാളം ചമ്പുക്കളും അഞ്ഞൂറിലധികം ആട്ടക്കഥകളും ഭാഷയിൽ ഉണ്ടായതിനിടയ്ക്ക് വിരലുകൊണ്ടെണ്ണാവുന്ന ചില തിരുവാതിരപ്പാട്ടുകളും പാനകളും കമ്മികളും മാത്രമേ 'നല്ല ഭാഷ'യിൽ ഉണ്ടായുള്ളു. കിളിപ്പാട്ടുകളിലെ ഭാഷ താരതമ്യേന ലളിതമായിരുന്നു എങ്കിലും, ഗിരിജാകല്യാണകർത്താവും മററും ആ പ്രസ്ഥാനത്തിലും സംസ്കൃതത്തിൻെറ ആധിപത്യം സ്ഥാപിക്കാൻ ശ്രമിച്ചു. ഈ നിലയ്ക്ക് പൊതുവേ ഒരു മാററം സംഭവിച്ചതു് വെണ്മണിനമ്പൂരിപ്പാടന്മാരുടെ ആവിർഭാവത്തോടുകൂടിയാണ്.* പൂന്തോട്ടംനമ്പൂരി വിതച്ച വിത്താണ് വെണ്മണിമാരുടെ കാലത്തു് തളിർ-

* വെണ്മണി അച്ഛൻ = 992—1066

വെണ്മണി മഹൻ = 1019—1068

പുത്തനെന്നു ചിലർക്കഭിപ്രായമുണ്ട്. എന്നാൽ, വെണ്മണിമാരുടെ നാമധേയത്തോടു ഘടിപ്പിച്ച രീതിയിലാണ് ആ പ്രസ്ഥാനം ഭാഷയിൽ രൂഢമൂലമായിത്തീർന്നിട്ടുള്ളതു്. (1) സംസ്കൃതവിഭക്ത്യന്തങ്ങളോ അപ്രസിദ്ധങ്ങളോ ആയ പദങ്ങൾ കഴിയുന്നിടത്തോളം വർജ്ജിക്കുക; (2) പ്രസാദം, മാധുര്യം, സൗകുമാര്യം എന്നിത്യാദി കാവ്യഗുണങ്ങളിൽ പ്രത്യേകം ശ്രദ്ധപതിപ്പിക്കുക; (3) ശയ്യാസുഖം, ദ്രാക്ഷാപാകം, വൈദർഭീരീതി എന്നിവയിൽ നിഷ്കർഷിക്കുക; (4) വൃത്ത്യനുപ്രാസം, അന്ത്യപ്രാസം മുതലായ ശബ്ദാലങ്കാരങ്ങളിൽ വിശേഷപ്രതിപത്തി പ്രദർശിപ്പിക്കുക; (5) നിവൃത്തിയുള്ള ദിക്കുകളിലെല്ലാം ഫലിതരസത്തിനു പ്രവേശം അനുവദിക്കുക—എന്നിവയാണ് വെണ്മണിപ്രസ്ഥാനത്തിന്റെ ലക്ഷണങ്ങൾ. ഇവയെല്ലാംതന്നെ കവിതയുടെ ബാഹ്യരൂപത്തെ മാത്രമേ സ്പർശിക്കുന്നുള്ളു എന്നതു സ്പഷ്ടമാണ്. ഉള്ളടക്കത്തിന്റെ സ്വഭാവം പഴമയിൽനിന്നു് വളരെയൊന്നും മുന്നോട്ടു കടന്നില്ല. സ്വന്തം അനുഭവങ്ങൾക്കു് കവിതയിൽ സ്ഥാനമനുവദിക്കുന്നതിന്റെ ഔചിത്യം വെണ്മണിമാർ മനസ്സിലാക്കിയിരുന്നു. അതനുസരിച്ച് അവർ പ്രവർത്തിക്കുകയും ചെയ്തു—വികാരപ്രധാനമായ രീതിയിൽത്തന്നെ. പക്ഷേ, മനുഷ്യന്റെ ദൂഷിച്ച വാസനകളെ ചിത്രീകരിക്കുന്നതിലാണ് അവർ ആ സാമർത്ഥ്യം കൂടുതലായി പ്രദർശിപ്പിച്ചതു്. വെണ്മണിഅച്ഛന്റേയും മകന്റേയും 'ശൃംഗാരശ്ലോകങ്ങൾ' ഇതിന് ഒന്നാന്തരം ഉദാഹരണമാണ്. മകന്റെ 'പൂരപ്രബന്ധ'വും ഒട്ടും പിന്നോക്കമല്ല.

## പൂരപ്രബന്ധം

തൃശ്ശൂർ പൂരത്തിനായി തൃപ്പൂണിത്തുറനിന്നു പുറപ്പെട്ടതുമുതൽ പൂരം കഴിഞ്ഞു മടങ്ങുന്നതുവരെയുള്ള അനുഭവങ്ങളെ വിവരിക്കുന്ന രീതിയിൽ എഴുതീട്ടുള്ളതാണ് പൂരപ്രബന്ധം. മനോഹരങ്ങളായ പല തൂലികാചിത്രങ്ങളും അതിൽ കാണാം. സ്ത്രീകളേയും അവരെസ്സംബന്ധിച്ച കാര്യങ്ങളേയുംപററിയാണ് കവിക്കു് അധികം പറയാനുള്ളതു്. പൂരം കാണാൻവന്ന സ്ത്രീകളെ കവി വർണ്ണിക്കുന്നതു നോക്കുക:

"പൊന്നിൻമാലകൾ പൊൻചിലമ്പു വളയങ്ങളിത്യാദി പൂമെയ് പരം
മിന്നുമ്മാറഴകോടണിഞ്ഞധികസന്തോഷേണ ഘോഷാകുലം
പൊന്നിൻമാമലയോടു പോരിനു പുറപ്പെട്ടീടുമപ്പോർമുല-
ക്കുന്നുംമൂടി നിരന്ന മോടി മഹിളാമൗലേ, മഹാവിസ്മയം!"

"കള്ളപ്പുഞ്ചിരിയും കടാക്ഷവുമഹോ! കാമാന്ധയാം കാമികൾ-
ക്കുള്ളത്തിൽ ചിതറീടുമാറവർ നടിച്ചീടുന്ന നാട്യങ്ങളും
തള്ളിത്തിങ്ങി വളർന്നിടും മുലകളും, താഡിച്ചു മാലോകരെ-
ത്തള്ളിക്കും പുരികക്കൊടിക്കളികളും മാന്യേ, മഹാവിസ്മയം!"

ശൃംഗാരസ്പർശമില്ലാത്ത പദ്യങ്ങളും പൂരപ്രബന്ധത്തിലുണ്ട്. അക്കൂട്ടത്തിൽപ്പെട്ട ഒരു രസികൻതൂലികാചിത്രംകൂടി ഇവിടെ പകർത്താം.

"ചാരംതേച്ചു പിരിച്ച ചെഞ്ചിടകളിൽ ചേരുന്ന രുദ്രാക്ഷവും
പാരം കോപരസം കലർന്ന മിഴിയും മാന്തോൽ മരച്ചാടിയും
ക്രൂരംചേർന്ന കഠാരമല്ല കുടിലും കൈക്കൊണ്ടു മങ്ങാതെയ-
പ്പൂരത്തിങ്കൽ നടന്നിടുന്നൊരുവരെക്കൂസാതെ ഗോസായിമാർ."

തൂലികാചിത്രരചനയിൽ വെൺമണിമഹന്റെ പാടവം അന്യാദൃശമായിരുന്നു എന്നുതന്നെ സമ്മതിക്കണം. വർണ്ണനയ്ക്കു വിഷയമാകുന്ന വ്യക്തിയുടെ എന്തെങ്കിലും ഒരു സവിശേഷത ആ ചിത്രത്തിൽ തെളിഞ്ഞുകാണണം. ഗോസായിമാരുടെ ചാരംതേച്ചു പിരിച്ച ചെഞ്ചിടയും അതിൽച്ചേർത്ത രുദ്രാക്ഷമാലയും ആരെയും കൂസാത്ത ആ നടത്തവും എത്ര സ്വാഭാവികമായിരിക്കുന്നു! യശോദയുടെ മടിയിലിരിക്കുന്ന ഉണ്ണിക്കൃഷ്ണന്റെ ചിത്രം ഇതിനേക്കാൾ ആകർഷകമാണ്.

"പീലിക്കാർകൂന്തൽകെട്ടിച്ചുഴകൊടു നിടിലേ നല്ല ഗോരോചനം ചേ-
ർത്തേലസ്സും പൊൻചിലമ്പും വളകളുമണിയിച്ചമ്മതന്നങ്കഭാഗേ
ലീലാഗോപാലവേഷത്തൊടു മുരളിയുമായ് കാലിമേയ്ക്കുന്ന കോലം
ചാലേ കൈക്കൊണ്ടു മന്ദസ്മിതമൊടു മരുവും പൈതലെക്കൈതൊഴുന്നേൻ."

അതിരുകവിഞ്ഞ — പലപ്പോഴും അശ്ലീലമെന്ന പദംകൊണ്ടു വിശേഷിപ്പിക്കേണ്ട നിലയിലെത്തുന്ന — ശൃംഗാരത്തെ ഒഴിച്ചുനിർത്തിയാൽ, വെൺമണിമാരിൽനിന്നു ഭാഷയ്ക്കുണ്ടായ നേട്ടം അത്ര നിസ്സാരമൊന്നുമല്ല. പഠിപ്പൊന്നുമില്ലാത്ത സാധാരണന്മാർക്കുപോലും വായിച്ചാൽ മനസ്സിലാകത്തക്ക ലാളിത്യം കുഞ്ചൻനമ്പ്യാർക്കുശേഷം ഭാഷയ്ക്കു കൈവന്നതു് വെൺമണിമാരുടെ കാലത്താണ്. കവിതയുടെ അസാധാരണമായ പ്രചാരത്തിനു് അതു സഹായകമായിത്തീർന്നു. ശൃംഗാരരസസ്പർശം ഈ പ്രചാരത്തെ വളരെ ത്വരിപ്പിച്ചു. പൂരപ്രബന്ധത്തിലെ ചില പദ്യങ്ങളെങ്കിലും മനഃപാഠമാക്കാത്തവരും, വെൺമണിയെ അനുകരിച്ചു് ഒന്നുരണ്ടു 'ശൃംഗാരശ്ലോക'ങ്ങളെങ്കിലും നിർമ്മിക്കാത്തവരുമായ യുവാക്കൾ അന്നു ചുരുക്കമായിരുന്നു.

## മനോരമയിലെ കവിപംക്തി

ഭാഷാകവിത കൂടുതൽ 'ജനകീയ'മായിത്തീരുന്നതിനു് മറ്റൊരു കാരണംകൂടിയുണ്ടായി. 1065-ൽ ആരംഭിച്ച മലയാളമനോരമയിലെ 'കവിപംക്തി'യായിരുന്നു അതു്. സമസ്യാപൂരണങ്ങൾ, വർണ്ണനകൾ, പ്രശ്നങ്ങൾ, ഉത്തരങ്ങൾ, കത്തുകൾ, വാർത്താശകലങ്ങൾ എന്നിങ്ങനെ പല

രൂപത്തിലുമുള്ള പദ്യങ്ങൾ കവിപംക്തിയിൽ പ്രത്യക്ഷപ്പെട്ടു. കവിതയുടെ നിലവാരം വളരെ താഴ്ന്നുപോയിരുന്നു എങ്കിലും, ഭാഷാലാളിത്യത്തിന്റെ വേരുറയ്ക്കുന്നതിന് അതു സഹായകമായി. കേരളവർമ്മ വലിയകോയിത്തമ്പുരാന്റെ കാലത്ത് പഴയ മണിപ്രവാളത്തിലേയ്ക്കു പിൻതിരിയാനുള്ള ഒരു പ്രവണത തലപൊക്കിയെങ്കിലും അത് ഒടുവിൽ പരാജയപ്പെടുകയാണുണ്ടായത്. ചുരുക്കിപ്പറഞ്ഞാൽ, വെണ്മണിനമ്പൂരിമാർക്കുശേഷം പഴയ മണിപ്രവാളപ്രസ്ഥാനം നാമാവശേഷമായി.

## കൊടുങ്ങല്ലൂർതമ്പുരാക്കന്മാരും മററും

സമകാലികന്മാരും അനന്തരകാലികന്മാരുമായ കവികളിൽ ഭൂരിപക്ഷവും വെണ്മണിപ്രസ്ഥാനത്തെയാണ് അനുകരിച്ചത്. കൊടുങ്ങല്ലൂർതമ്പുരാക്കന്മാർ, നടുവത്തച്ഛനും മകനും, കാത്തുള്ളിൽ അച്യുതമേനോൻ, ഒറവങ്കര രാജൻ, ശിവോളി നമ്പൂരി, കൊട്ടാരത്തിൽ ശങ്കുണ്ണി, ചാത്തുക്കുട്ടി മന്നാടിയാർ, കെ. സി. നാരായണൻനമ്പ്യാർ, ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ, കണ്ടൂർ നാരായണമേനോൻ, വി സി. ബാലകൃഷ്ണപ്പണിക്കർ, സി. എസ്സ് സുബ്രഹ്മണ്യൻപോററി, കെ. സി. കേശവപിള്ള മുതലായ അനേകം കവികളുടെ പേരുകൾ ഇവിടെ എടുത്തുപറയേണ്ടതായിട്ടുണ്ട്. കൊടുങ്ങല്ലൂർ തമ്പുരാക്കന്മാർക്ക് പ്രത്യേകിച്ചും കുഞ്ഞിക്കുട്ടൻതമ്പുരാന്—കവിതാരചന ഒരു വിനോദമായിരുന്നു കത്തുകൾപോലും പദ്യത്തിലാണ് അദ്ദേഹം എഴുതിയിരുന്നത്. ചുരുങ്ങിയത് ഒരായിരം കത്തുകൾ, അല്ലെങ്കിൽ പതിനായിരം ശ്ലോകങ്ങൾ, ആ ഒരിനത്തിൽത്തന്നെ ഉണ്ടായിരിക്കണമെന്ന് പി. വി. കൃഷ്ണവാരിയർ പറഞ്ഞിട്ടുള്ളതിൽ അതിശയോക്തിയില്ല. മഹാഭാരതതർജ്ജമ പ്രസിദ്ധമാണല്ലൊ.

പൊതുവേ പറഞ്ഞാൽ, ഇവിടെ പേരെടുത്തുപറഞ്ഞവരിലധികം പേരും സാങ്കേതികപ്രസ്ഥാനത്തെത്തന്നെയാണ് താലോലിച്ചിരുന്നതെങ്കിലും, ഇടയ്ക്കിടയ്ക്കു കാല്പനികപ്രസ്ഥാനത്തിലേയ്ക്ക് എത്തിനോക്കുന്നവരായിട്ടും അക്കൂട്ടത്തിൽ ചിലരുണ്ടായിരുന്നു. കേരളീയങ്ങളായ ചില ഐതിഹ്യങ്ങളേയും ചരിത്രശകലങ്ങളേയും ഇതിവൃത്തമായി സ്വീകരിച്ചുകൊണ്ടു കുഞ്ഞിക്കുട്ടൻതമ്പുരാനെഴുതിയ ചുരുക്കം ചില കവിതകൾതന്നെ പുതുമയിലേയ്ക്ക് എത്തിനോക്കുന്നവയാണ്. ഒടുവിൽ കുഞ്ഞുകൃഷ്ണമേനോനും കെ. സി. നാരായണൻനമ്പ്യാരും അക്കാര്യത്തിൽ ഒരു പടികൂടി മുന്നോട്ടു കടന്നു. ആംഗലവിദ്യാഭ്യാസമാണ് അവർക്ക് മാർഗ്ഗദർശനം ചെയ്തത്. കണ്ടൂർ നാരായണമേനോന്റെ കോമപ്പനും കൃഷ്ണനും മററും തികച്ചും കേരളത്തിലെ മണ്ണിന്റെ ഗന്ധം കലർന്ന കവിതകളാണ്. ഭാവാവിഷ്കരണത്തിലും അവ ഒട്ടും പിന്നോക്കമല്ല.

"തേടിക്കയത്തു പടയിൽ പലർകൂടിവന്നാൽ—
ക്കൂടിക്കരുത്തുടയ കയ്യിതു കൂസുകില്ല;
മോടിക്കുവേണ്ടിയുടവാളിതെടുത്തതല്ല,
പേടിക്കവേണ്ട പിടമാൻമിഴി തെല്ലുപോലും"

"പുല്ലാണെനിക്കു പടയാളികൾ, നിൻകടക്കൺ—
തല്ലാണു തേന്മൊഴി! തടുത്തിടുവാൻ പ്രയാസം;
തെല്ലാകയാൽ തെളിവിയന്നു തുണയ്ക്കണം നീ,—
യല്ലായ്കിലാങ്ങളകൾതൻപണി പെണ്ണുങ്ങൾ ചെയ്യും."

ഇതുപോലെ ശ്രുതിമധുരങ്ങളും വികാരതീക്ഷ്ണങ്ങളുമായ ഭാഗങ്ങൾ പ്രസ്തുത കൃതികളിൽ ധാരാളമുണ്ട്. കവിയുടെ ശ്രദ്ധ മുഴുവൻ ഭാഷ 'പച്ചമലയാള'മാക്കുന്ന വിഷയത്തിൽ കേന്ദ്രീകരിച്ചിരുന്നില്ലെന്നുവരികിൽ, ആ കൃതികൾ കാൽപനികപ്രസ്ഥാനത്തോടു കറെക്കൂടി അടുക്കമായിരുന്നു. കെ. സി. കേശവപിള്ളയുടെ ആസന്നമരണചിന്താശതകം വികാരനിർഭരമായ ഒരു ഖണ്ഡകാവ്യമാണ്. മരിക്കാറായ ഒരു ഗൃഹസ്ഥൻ ലോകത്തോട് യാത്രപറയുന്ന രീതിയിലാണ് അതെഴുതിട്ടുള്ളത്. ആസന്നമരണന്റെ ചിന്താഗതി മുഴുവൻ അതിൽ പ്രതിഫലിച്ചുകാണാം. അനാർഭവകഥനസ്വഭാവമുള്ളതിനാൽ, മിക്ക പദ്യങ്ങൾക്കും വായനക്കാരെ വികാരാധീനരാക്കാനുള്ള ശക്തിയുണ്ട്.

"തെങ്ങിൻതൈകൾ വരുത്തി ഞാനധികമത്തോപ്പിൽ കുഴിപ്പിച്ചുവ—
ച്ചങ്ങിപ്പോഴവ കായ്ക്കുവാനവസരം കൈക്കൊണ്ടു നിൽക്കുന്നു ഹാ!
തിങ്ങിപ്പൊങ്ങി വിളങ്ങിയേററമവയിൽ തങ്ങും ഫലം ഭംഗിയോ—
ടിങ്ങിപ്പാപിയിവന്നു തെല്ലനുഭവിച്ചീടാൻ കഴിഞ്ഞില്ലഹോ!

"ആരും വന്നു തൊടാതെ ഭദ്രതരമായ് വീക്ഷിച്ചു സൂക്ഷിച്ചൊരി—
ച്ചാരും ചായകസേര കട്ടിൽമുതലാം നിസ്തുല്യവസ്തുക്കളെ
ചേരും ശോഭകലർത്തി മേലുമിതുപോൽ നന്നാക്കിവെച്ചീടുവാ—
നാരുണ്ടായ്‌വരുമോ? ധനേച്ഛുയുടയോർ തെററന്നു വിററീടുമോ?"

ഇത്തരത്തിലുള്ള എത്ര പദ്യങ്ങൾ വേണമെങ്കിലും പ്രസ്തുത കൃതിയിൽ നിന്നുദ്ധരിക്കാൻ കഴിയും.

## ഭാവഗീതങ്ങൾ

സി. എസ്സ്. സുബ്രഹ്മണ്യൻപോററിയുടെ 'ഒരു വിലാപം', എം. രാജരാജവർമ്മയുടെ 'പ്രിയവിലാപം', വി. സി. ബാലകൃഷ്ണപ്പണിക്കരുടെ 'ഒരു വിലാപം' എന്നിവയും ഭാവോജ്ജ്വലങ്ങളായ ഖണ്ഡകാവ്യങ്ങളത്രെ. മലയാള

ത്തിലെ ആദ്യവിലാപകാവ്യങ്ങളാണിവ. ആംഗലസാഹിത്യത്തോടുള്ള കടപ്പാട് ഈ കൃതികളിൽ കൂടുതൽ പ്രത്യക്ഷപ്പെടുന്നുണ്ട്—ആശയത്തിലും പ്രതിപാദനരീതിയിലും. തന്റെ ഓമനപ്പൈതലിന്റെ അകാലചരമത്തെ അനുസ്മരിച്ചുകൊണ്ടെഴുതിയതാണ് പോററിയുടെ 'ഒരു വിലാപം'. സന്താപനിമഗ്നമായ പിതൃഹൃദയത്തിന്റെ യഥാർത്ഥചിത്രം നമുക്കതിൽ കാണാം. ആത്മസുഹൃത്തായ അശ്വതിതിരുനാൾ യുവരാജാവിന്റെ ചരമത്തെ വിഷയീകരിച്ചു നിർമ്മിക്കപ്പെട്ടതാണ് 'പ്രിയവിലാപം.' സ്വന്തം ശിശുവിന്റെ ചരമത്തിൽ പിതാവിനുണ്ടാകുന്ന വികാരതീവ്രത ഒരു സ്നേഹിതന്റെ വിരഹത്തിൽ അനുഭവപ്പെടുക സാധാരണമല്ലല്ലൊ. അത്രയ്ക്കുള്ള അന്തരം 'ഒരു വിലാപ'ത്തിനും 'പ്രിയവിലാപ'ത്തിനും തമ്മിലുണ്ട്. ബാലകൃഷ്ണപ്പണിക്കരുടെ 'ഒരു വിലാപ'വും സുപ്രധാനമായ ഒരു കൃതിയാണ്. നാടു മുഴുവൻ വിഷൂചിക പിടിപെട്ട ഒരു ഗ്രാമത്തിൽ അതേ രോഗത്താൽ ചരമമടയുന്ന പ്രിയതമയെ ശുശ്രൂഷിച്ചുകൊണ്ട് സമീപത്തിരിക്കുന്ന ഒരു യുവാവിന്റെ വിചാരഗതിയെ ചിത്രീകരിച്ചിരിക്കയാണ് പ്രസ്തുത കൃതിയിൽ. പത്തൊൻപതാമത്തെ വയസ്സിലാണ് കവി ഇതെഴുതിയത്. ഇതിവൃത്തത്തിനു കവിയുടെ ജീവിതാനുഭവവുമായി ബന്ധമുണ്ടെന്നു വ്യക്തമാക്കീട്ടില്ല; പക്ഷേ, വായിച്ചാൽ ബന്ധമുണ്ടെന്നു തോന്നിപ്പോകും. താദാത്മ്യം അത്രയ്ക്കനുഭവപ്പെടുന്നുണ്ട്.

"നാട്ടാരെല്ലാം വിഷൂചികലഹളയിലുതിരും കാലം, അദ്ദീനമായ്ത്തൻ
കൂട്ടാളയ്യോ കഴിഞ്ഞീടിന കഥ, വലുതായുള്ള വർഷാനിശീഥം,
കേട്ടാലാരും ഭയംകൊണ്ടിളകിമറിയുമീവേളയിൽ കഷ്ടമായാൾ
നീട്ടാനുംകൂടിവയ്യാതെരിയുമൊരു വിളക്കിന്റെ നേരിട്ടിരുന്നു "

"ആമട്ടാളും കഠോരപ്രകൃതി നടനയിൽ പാട്ടുകാരൻകണക്കേ
കൂമൻ മൂളുന്നു, കൂകുന്നിതു ചിറകടിയോടൊത്തു കുററിച്ചുളാനും;
പ്രേമം വിഭ്രാന്തി താപം ഭയമിവയിലലിഞ്ഞാകവേ രക്തനാഡീ-
സ്തോമം സ്തംഭിക്കയാലക്കഥകളവനറിഞ്ഞില്ലതേ നല്ലതായീ."

ആ അന്തരീക്ഷത്തെ ഇതിനേക്കാൾ ഭയങ്കരമായി ചിത്രീകരിക്കവയ്യ! തലയെടുപ്പും പ്രായക്കൂടുതലുമുള്ള സമകാലികകവികളെല്ലാം സാങ്കേതിക പ്രസ്ഥാനത്തിൽ കവിതയെഴുതി സാഹിത്യരംഗം തല്ലിത്തകർത്തിരുന്ന ആ കാലത്ത് കേവലം പത്തൊൻപതുവയസ്സുകാരനായ ഒരു 'കൊച്ചൻ' ധീരമായ ഈ പരീക്ഷണവുമായി രംഗപ്രവേശം ചെയ്തത് പലരേയും അത്ഭുതപ്പെടുത്തി. 'ഒരു വിലാപ'ത്തെത്തുടർന്ന് പണിക്കരെഴുതിയ 'വിശ്വരൂപം' ഈ അത്ഭുതത്തെ വർദ്ധിപ്പിച്ചു. തത്ത്വചിന്തയും ഭാവനാശില്പവും

ഒത്തിണങ്ങിനിൽക്കയാണ് 'വിശ്വരൂപ'ത്തിൽ. സന്ധ്യയെ വർണ്ണിക്കുന്നതു നോക്കുക:

"ലോകൈകശില്പി രജനീവനിതയ്ക്കു ചാർത്താൻ
നക്ഷത്രമാല പണിചെയ്യുവതിന്നുവേണ്ടി
സൗവർണ്ണപിണ്ഡമിതുരുക്കിയെടുത്തു നീററിൽ
മുക്കുന്നുവോ തപനമണ്ഡലകൈതവത്താൽ?"

കല്പനയിലെ പുതുമ സ്പഷ്ടമല്ലേ? അലങ്കാരശബളിമയിൽ പ്രാചീനതയെ ത്യജിക്കുന്നില്ലെങ്കിലും, അതു പുതിയ ഭാവനയുടെ സഹായത്തോടു കൂടിയാണെന്നുള്ള പരമാർത്ഥം വിസ്മരിക്കാത്തതല്ല. തത്ത്വചിന്തയിലും 'വിശ്വരൂപം' മുന്നിട്ടുനിൽക്കുന്നു. ഗഹനമായ ഒരു വേദാന്തതത്ത്വം പ്രതിപാദിച്ചുകൊണ്ടാണ് ആ കവിത അവസാനിക്കുന്നതു്. 'ബ്രഹ്മ സത്യം ജഗന്മിഥ്യാ' എന്നു വാദിക്കുന്ന വേദാന്തികൾ ആ സത്യത്തെ അന്വേഷിക്കുന്ന സന്ദർഭത്തിൽ 'അതല്ല, ഇതല്ല, മററതല്ല' (നേതി നേതി) എന്നൊക്കെ നിഷേധിച്ചു നിഷേധിച്ചു് ഒടുവിൽ 'തത്ത്വമസി'യിൽ എത്തിച്ചേരുകയാണു ചെയ്യുന്നതു്. ഈ ആശയം ഉള്ളിൽ വച്ചുകൊണ്ടു് താഴെ കാണിക്കുന്ന പദ്യം വായിക്കുക:

"ഒന്നും തിരിച്ചറിയുവാനരു,തൊട്ടറിഞ്ഞോ-
രൊന്നും ഗ്രഹിക്കുകയുമില്ല, ഗ്രഹിച്ചുവെങ്കിൽ
എല്ലാമസത്യ,മിതുമല്ലതുമല്ല സത്യ-
മെന്നോതു,മിങ്ങനെ മറഞ്ഞരുളുന്നു തത്ത്വം."

ഈവിധം വല്ലപ്പൊഴുമൊരിക്കൽ അങ്ങുമിങ്ങുമായി ചിലർ കാല്പനിക പ്രസ്ഥാനത്തെ കടാക്ഷിച്ചിരുന്നുവെങ്കിലും, സാങ്കേതികമായ അന്തരീക്ഷമാണ് അന്നു സാഹിത്യലോകത്തിൽ പൊതുവേ ദൃശ്യമായിരുന്നതു്. പുതുമഴയ്ക്കുമുൻപു കാർമേഘം നിറഞ്ഞ രാത്രിയുടെ നിലതന്നെ: ഇടയ്ക്കു് കൊള്ളിയാൻ ഒന്നു വീശി എന്നു വരും; അവിടവിടെ ചില നക്ഷത്രങ്ങൾ ഒററപ്പെട്ട നിലയിൽ കണ്ടുവെന്നും വരും. എങ്കിലും എവിടെ നോക്കിയാലും അന്ധകാരംതന്നെ.

## മഹാകാവ്യങ്ങൾ

മഹാകാവ്യങ്ങളെപ്പററി ഓർക്കേണ്ട ഘട്ടവും ഇതുതന്നെയാണ്. സംസ്കൃതത്തെ അനുകരിച്ചു് ഭാഷയിൽ ആവിർഭവിച്ച പ്രസ്ഥാനമാണതു്. ഒരു ജീവിതം മുഴുവൻ വിസ്തരിച്ചു വിവരിച്ചിരിക്കണം മഹാകാവ്യത്തിൽ. അതിനു പുറമേ, "നഗരാർണ്ണവശൈലർത്തുചന്ദ്രാർക്കോദയാ"ദികളെ വർണ്ണിക്കയും വേണം. ചുരുക്കിപ്പറഞ്ഞാൽ, സങ്കേതജടിലമാണ് ആ പ്രസ്ഥാനം. കവിതാത്തിന്റെ

നികഷോപലം മഹാകാവ്യനിർമ്മാണമാണെന്നു വിശ്വസിക്കപ്പെട്ടിരുന്ന ഒരു കാലമുണ്ടായിരുന്നു മലയാളത്തിലും. തത്ഫലമായി പല മഹാകാവ്യങ്ങൾ ആവിർഭവിക്കയും ചെയ്തു. കുഞ്ചൻനമ്പ്യാരുടെ ശ്രീകൃഷ്ണചരിതത്തേയും, അതിനെ അനുകരിച്ചെഴുതപ്പെട്ടതും ദ്വാദശസർഗ്ഗാത്മകവുമായ മാടായിമന്ദൻ ഗുരുക്കളുടെ 'നളചരിതം മണിപ്രവാള'ത്തേയും അവഗണിക്കയാണെങ്കിൽ, അഴകത്തു പത്മനാഭക്കുറുപ്പിന്റെ രാമചന്ദ്രവിലാസമാണ് (1905) ഭാഷയിലുണ്ടായ ഒന്നാമത്തെ മഹാകാവ്യം. ഉള്ളൂരിന്റെ ഉമാകേരളം, കെ. സി. കേശവപിള്ളയുടെ കേശവീയം, വള്ളത്തോളിന്റെ ചിത്രയോഗം, പന്തളത്തു തമ്പുരാന്റെ രുക്മാംഗദചരിതം, കൊച്ചുണ്ണിത്തമ്പുരാന്റെ വഞ്ചീശവംശവും ഗോശ്രീശാദിത്യചരിതവും പാണ്ഡവോദയവും, കട്ടക്കയത്തിൽ ചെറിയാൻ മാപ്പിളയുടെ ശ്രീയേശുവിജയം, വടക്കുങ്കൂറിന്റെ രാഘവാഭ്യുദയവും രഘുവീരവിജയവും ഉത്തരഭാരതവും, കുമ്മനം ഗോവിന്ദപ്പിള്ളയുടെ ചിത്രോദയം, പ്രവിത്താനം ദേവസ്യയുടെ ഇസ്രായേൽവംശം, കെ. വി. സൈമന്റെ വേദവിഹാരം എന്നിവയാണ് ഭാഷയിലുണ്ടായ മഹാകാവ്യങ്ങളിൽ പ്രാമുഖ്യമർഹിക്കുന്നവ. ഉമാകേരളവും കേശവീയവും മാററിനിർത്തിയാൽ ബാക്കിയുള്ളവയെപ്പററി വിശേഷിച്ചൊന്നും പറയാനില്ല. സംസ്കൃതത്തിന്റെ കരുവിൽ വാർത്തെടുത്ത മലയാളകാവ്യങ്ങൾ—അത്രതന്നെ. പുരാണകഥ വിട്ടു തിരുവിതാംകൂർചരിത്രത്തിലെ ഒരദ്ധ്യായം ഇതിവൃത്തമായി സ്വീകരിച്ചു എന്ന മെച്ചം ഉമാകേരളത്തെസ്സംബന്ധിച്ച് എടുത്തുപറയേണ്ടതായിട്ടുണ്ട്. (കുമ്മനം ഗോവിന്ദപ്പിള്ള പിൽക്കാലത്ത് ഇതിനെയാണനുകരിച്ചത്.) കേരളപ്രശസ്തി, ഉമയമ്മറാണിയുടെ വിലാപം മുതലായ ഭാഗങ്ങളിൽ ഭാവാത്മകത മുഖംകാണിക്കുന്നുമുണ്ട്. ആശയങ്ങളുടെ വൈശദ്യത്തിലും സന്ദർഭോചിതമായി ലോകധർമ്മങ്ങളെ കൂട്ടിയിണക്കുന്നതിലുമാണ് കേശവീയകർത്താവു പ്രധാനമായി ശ്രദ്ധിച്ചതു്. ദ്വിതീയാക്ഷരപ്രാസവാദത്തിന്റെ * അവസാനത്തിൽ ഉണ്ടായവയാകയാൽ, രണ്ടു കവികളും താന്താങ്ങളുടെ വാദഗതിയെ സമർത്ഥിക്കാൻ ഈ കാവ്യങ്ങളിൽ പ്രത്യേകം മനസ്സിരുത്തീട്ടുണ്ട്.

---

* അടുത്ത അദ്ധ്യായം നോക്കുക.

# അദ്ധ്യായം 17

# അമ്മാവനും മരുമകനും

വെണ്മണിപ്രസ്ഥാനം ഭാഷയെ ലളിതമാക്കി എങ്കിലും, മററു കാര്യങ്ങളിൽ കവിത പഴയ ചാലിൽക്കൂടിത്തന്നെയാണു് ഒഴുകിക്കൊണ്ടിരുന്നതു്. പുരാണകഥകളെ അയവിറക്കുക, പ്രകൃതിവർണ്ണനയ്ക്കു പ്രാധാന്യം കല്പിക്കുക, അലങ്കാരങ്ങളുടെ പിന്നാലെ പായുക, ശബ്ദാഡംബരത്തിൽ അതിരു കവിഞ്ഞു ഭ്രമിക്കുക—ഈവക സമ്പ്രദായങ്ങൾ പിന്നീടും തുടർന്നുകൊണ്ടിരുന്നു. അതായതു്, ഉള്ളടക്കത്തേക്കാൾ പുറംമോടിയിൽ ഭ്രമിക്കുക, അഥവാ ഭാവത്തേക്കാൾ രൂപത്തിനു പ്രാധാന്യം കല്പിക്കുക. കേരളവർമ്മ വലിയകോയിത്തമ്പുരാന്റെ കാലംവരെ നിലനിന്നു ഈ സമ്പ്രദായം.

## സംസ്കൃതവും ഇംഗ്ലീഷും

പഴയ രീതിയനുസരിച്ചു് ചെറുപ്പത്തിൽ സംസ്കൃതം പഠിച്ചു വളർന്നവരായിരുന്നു കേരളവർമ്മയും അദ്ദേഹത്തിന്റെ ഭാഗിനേയനായ എ. ആർ. രാജരാജവർമ്മയും. ആരംഭത്തിൽ രണ്ടുപേരും സംസ്കൃതത്തിൽത്തന്നെയാണു് കവിതയെഴുതിയിരുന്നതും. ഓരോ മഹാകാവ്യം (വിശാഖവിജയവും ആംഗലസാമ്രാജ്യവും) നിർമ്മിക്കാൻ സാധിക്കത്തക്കവണ്ണം രണ്ടുപേരും ആ ഭാഷയിൽ അടിയുറച്ച പാണ്ഡിത്യം സമ്പാദിക്കയും ചെയ്തിരുന്നു. എം. ഏ. വരെ പഠിച്ചു് ഇംഗ്ലീഷ്ഭാഷയുമായി കൂടുതൽ സമ്പർക്കം പുലർത്താൻ അവസരം ലഭിച്ച രാജരാജവർമ്മയ്ക്കു്, മാതൃഭാഷയെ ആ വിദേശഭാഷയുമായി താരതമ്യപ്പെടുത്താൻ അവസരം ലഭിച്ചു. തിരുവനന്തപുരം രാജകീയകലാശാലയിൽ ദ്രാവിഡഭാഷകളുടെ പ്രൊഫസ്സരായി നിയമിക്കപ്പെട്ടകൂടി ചെയ്തപ്പോൾ ഈ താരതമ്യനിരൂപണത്തിനുള്ള ആവശ്യവും അവസരവും വർദ്ധിച്ചു. സാഹിത്യവിഷയത്തിൽ ബഹുധാ സമ്പന്നമായ ആംഗലഭാഷയെ അനുകരിക്കുന്നതു് മാതൃഭാഷയുടെ പുരോഗതിക്കു് കൂടുതൽ പ്രയോജനകരമായിരിക്കുമെന്നു് അദ്ദേഹത്തിനു തോന്നി.

## അമ്മാവന്റെ സംസ്കൃതപ്രതിപത്തി

കേരളവർമ്മയും ഇംഗ്ലീഷു പഠിച്ചിരുന്നു എങ്കിലും സംസ്കൃതത്തെ അനുകരിക്കുന്ന പഴയ രീതിതന്നെയായിരുന്നു അദ്ദേഹത്തിനു കൂടുതൽ ഇഷ്ടം. ആയില്യംതിരുനാളിന്റെ കാലത്തു രൂപവത്കരിക്കപ്പെട്ട പാഠപുസ്തകക്കമ്മിററിയുടെ പ്രസിഡണ്ടെന്ന നിലയിൽ അദ്ദേഹം സ്വയം എഴുതുകയും

മററുള്ളവരെക്കൊണ്ടെഴുതിക്കുകയുംചെയ്ത പാഠപുസ്തകങ്ങളിൽപോലും ധാരാളം സംസ്കൃതപദങ്ങൾ കടന്നുകൂടീട്ടുണ്ട്. "അസ്തപർവ്വതനിതംബത്തെ അഭിമുഖീകരിച്ച് ലംബമാനമായ അംബുജബന്ധുബിംബം" എന്നു തുടങ്ങുന്ന അക്ബറിലെ ഭാഷയും സംസ്കൃതപ്രചുരംതന്നെയായിരുന്നു. ഭാഷയിലെ ഒന്നാമത്തെ നാടകപരിഭാഷയായ "അഭിജ്ഞാനശാകുന്തളം" സംഗീതാത്മകതയിൽ മുന്നിട്ടുനിന്നു എങ്കിലും, പല ദിക്കിലും,

"ശശി കുമുദാന്യേവ ധിനോ-
ത്യുശിശിരദീധിതി സരോരുഹാണ്യേവ"

എന്ന രീതിയിൽ മററൊരു സംസ്കൃതനാടകമായിട്ടാണ് കലാശിച്ചത്. ദ്വിതീയാക്ഷരപ്രാസത്തിൽ 'സ്വരവ്യഞ്ജനൈക്യം' വേണമെന്ന നിർബന്ധംകൂടി അദ്ദേഹത്തിനുണ്ടായിരുന്നു. പണ്ടേതന്നെ ദ്വിതീയാക്ഷരപ്രാസത്തിനുവേണ്ടി നിരർത്ഥകപദങ്ങളെ കൂട്ടുപിടിച്ചിരുന്ന സാധാരണകവികൾ ഈ നിർബന്ധംകൂടിയായപ്പോൾ വല്ലാത്ത കുഴപ്പത്തിലായി. കവിതയുടെ നിലവാരം താഴ്ന്നു. "ഭാഷാസരഃപൂരത്തിൽ കുഴയുന്നു ഞാനൊരു കരം പ്രാസം മുടക്കീടവേ" എന്നു പറഞ്ഞ് ആദ്യകാലങ്ങളിൽ ഒഴിഞ്ഞുമാറിനിന്നിരുന്ന രാജരാജവർമ്മയും അക്കാലത്തു ചില സ്നേഹിതന്മാരുടെ നിർബന്ധമനുസരിച്ച് ഭാഷയിലും കവിതയെഴുതാൻ ആരംഭിച്ചിരുന്നു. ദ്വിതീയാക്ഷരപ്രാസത്തിനും വൃത്ത്യനുപ്രാസം മുതലായ മററു ശബ്ദാലങ്കാരങ്ങൾക്കുംവേണ്ടിയുള്ള നിരർത്ഥകപദപ്രയോഗം അദ്ദേഹത്തിനു തീരെ രസിച്ചില്ല. പ്രതിഭാശാലികളായ ചില നല്ല കവികൾപോലും, ശബ്ദാഡംബരത്തിന്റെ പിന്നാലെ പാഞ്ഞു കാടുകയറുന്നതു കണ്ട് ആ സഹൃദയനു സങ്കടംതോന്നി. ഒരു 'ത്ത'യ്ക്കുവേണ്ടി "ചത്തുപോയാത്തമോദം" എന്നും മററും പ്രയോഗിക്കുന്നതു കണ്ടാൽ ആർക്കാണ് കഷ്ടം തോന്നാത്തത്!

## ദ്വിതീയാക്ഷരപ്രാസവാദം

ഈ മനോഭാവം അതിനുമുൻപും ചിലർക്കുണ്ടായിട്ടുണ്ടെങ്കിലും, അടിയുറച്ച പാരമ്പര്യത്തോടു മല്ലിടാനുള്ള ധൈര്യംകൊണ്ട് അവർ അടങ്ങിപ്പാർക്കുകയാണുണ്ടായത്. രാജരാജവർമ്മ അത്തരം ആത്മവഞ്ചനയ്ക്കൊരുങ്ങിയില്ല. ആ ഭാഷാഭിമാനി പ്രാസത്തിനെതിരായി ഒരു സമരംതന്നെ പ്രഖ്യാപിച്ചു. കാളിദാസന്റെ മേഘസന്ദേശം പ്രാസനിർബന്ധംകൂടാതെ അദ്ദേഹം മലയാളത്തിലേയ്ക്കു തർജ്ജമചെയ്തു. മരുമകന്റെ ഈ പുറപ്പാട് അമ്മാവനു തീരെ രസിച്ചില്ല. പണ്ടേതന്നെ ഉണ്ടായിരുന്ന പ്രാസനിർബന്ധം അദ്ദേഹത്തിൽ ഒന്നുകൂടി അടിയുറച്ചു. സ്വരവ്യഞ്ജനങ്ങൾക്ക് ഐക്യം ദീക്ഷിച്ച

കൊണ്ടുള്ള ദ്വിതീയാക്ഷരപ്രാസത്തോടുകൂടി ശബ്ദാർത്ഥസുന്ദരമായ മയൂരസന്ദേശം നിർമ്മിക്കപ്പെട്ടു. * സംസ്കൃതത്തിൽനിന്നു തർജ്ജമചെയ്ത അമരുകശതകത്തിലും അന്യാപദേശശതകത്തിലും ഇതേതരത്തിലുള്ള പ്രാസം ദീക്ഷിച്ച്, പരിഭാഷകളിലും പ്രാസപ്രയോഗം സുസാധമാണെന്നു തെളിയിച്ചു. എന്നുമാത്രമല്ല, ആ 'സാഹിത്യസാമ്രാജ്യചക്രവർത്തി'

"വാസന്തീമധുവാർന്ന വാക്കിനു സജാതീയദ്വിതീയാക്ഷര-
പ്രാസം തീർപ്പതു കൈരളീമഹിളതൻ മംഗല്യമാണോർക്കണം"

എന്ന് ഒരു വിളംബരംതന്നെ പ്രസിദ്ധപ്പെടുത്തി. രണ്ടു ഭാഗത്തും വാശി മൂത്തു. സഹായത്തിന് ആളുകളും കൂടി. പ്രാസത്തിന് അനുകൂലമായും പ്രതികൂലമായും ധാരാളം ലേഖനങ്ങൾ പത്രമാസികകളിൽ പ്രത്യക്ഷപ്പെട്ടു. മാതുലൻെറ പക്ഷത്ത് ഉള്ളൂർ എസ്സ്. പരമേശ്വരയ്യരും, ഭാഗിനേയൻെറ ഭാഗത്ത് കെ. സി. കേശവപിള്ളയും നേതൃത്വമേററ് അരങ്ങത്തിറങ്ങി. കവിതയ്ക്കു പ്രാസം അത്യാവശ്യമാണെന്ന് ഒരുകൂട്ടരും, തീരെ അനാവശ്യമാണെന്നു മററെ കൂട്ടരും വാദിച്ചു. സമരം കുറെക്കാലത്തേയ്ക്കു നീണ്ടുനിന്നു. ഒടുവിൽ വിവാദം വ്യക്തിപരമായ വിദ്വേഷത്തിലേയ്ക്കു നീങ്ങിത്തുടങ്ങിയപ്പോൾ സമാധാനകാംക്ഷികളായ ചില സഹൃദയന്മാർ ഇടപെട്ട് ഇരുകൂട്ടർക്കും സ്വീകാര്യമായ ഒരു തീരുമാനത്തിലെത്തിച്ചു. നിരർത്ഥകപദപ്രയോഗം കൂടാതെ പ്രാസം പ്രയോഗിക്കാൻ കെൽപ്പുള്ളവർ അങ്ങനെ ചെയ്യുന്നതുകൊണ്ടു വിരോധമില്ലെന്നും, എന്നാൽ പ്രാസനിർബന്ധമില്ലാതെ ഗുണോൽകൃഷ്ടമായ കവിതയെഴുതാനാണ് മററുള്ളവർക്കിഷ്ടമെങ്കിൽ അത് ആക്ഷേപാർഹമായി കരുതരുതെന്നുമായിരുന്നു ആ തീരുമാനം. കേരളവർമ്മ പ്രവൃത്തികൊണ്ടുതന്നെ ഇതിൽ ആനുകൂല്യം പ്രദർശിപ്പിച്ചു. അങ്ങനെ ഉണ്ടായതാണ് 'ദൈവയോഗം.'

"പ്രാസപ്രയോഗനിയമത്തെയൊഴിച്ചു നവ്യം
കാവ്യം ചമയ്ക്കുവതിനെൻ പ്രിയഭാഗിനേയൻ
ശിഷ്യാഗ്രഗണ്യനരചെയ്തതുപോലെ ഞാനി-
ന്നിദ്ദൈവയോഗകഥയൊന്നു കഥിച്ചിടുന്നേൻ"

എന്ന പ്രസിദ്ധപദ്യം ഈ 'ദൈവയോഗ'ത്തിലുള്ളതാണ്.

## രാജരാജവർമ്മപ്രസ്ഥാനം

ദ്വിതീയാക്ഷരപ്രാസത്തിൻെറ പേരിലാണ് സമരം ആരംഭിച്ചതെങ്കിലും, അവസാനമായപ്പോൾ അതിൻെറ സ്വഭാവംതന്നെ മാറി. സാഹി

---

* പിൽക്കാലത്ത് ഉണ്ണുനീലിസന്ദേശം കണ്ടുപിടിക്കപ്പെടുന്നതുവരെ 'ഭാഷയിലെ ഒന്നാമത്തെ സന്ദേശം' എന്ന നിലയിലാണ് ഇതു ഗണിക്കപ്പെട്ടിരുന്നത്.

ത്വത്തിന്റെ പുരോഗതിക്ക് അത്യന്താപേക്ഷിതമായ ചില തത്ത്വങ്ങൾ പൊതുവേ അംഗീകരിക്കപ്പെട്ടു. "കാവ്യത്തിന്റെ ആത്മാവു ധ്വനിയാണ്; ധ്വന്യാത്മകമായ പ്രതിപാദനമാണ് പ്രശസ്തം. മാംസളവർണ്ണനവും ശബ്ദാഡംബരവും പാണ്ഡിത്യൗദ്ധത്യവും അല്ല, നല്ല കലാനിർമ്മിതിയുടെ ധർമ്മം. രസപസൗഭഗത്തിൽ അനുകൂലമോ പ്രതികൂലമോ ഉദാസീനമോ ആയിത്തീരാവുന്ന ദ്വിതീയാക്ഷരപ്രാസത്തിലും യമകാദികളിലും ഭ്രമിച്ച് കവിതയെ നിർജ്ജീവവും ഗുണദരിദ്രവുമാക്കിത്തീർക്കരുത്" എന്നിവയായിരുന്നു ആ തത്ത്വങ്ങളിൽ പ്രധാനപ്പെട്ടവ. പൗരാണികമായ അന്തരീക്ഷത്തിൽനിന്ന് അകന്നുനിൽക്കുന്ന 'ദൈവയോഗം', ഇതിവൃത്തസ്വീകരണവിഷയത്തിലും ഒരു പുതിയ പാത വെട്ടിത്തുറന്നു. ഇത്രയൊക്കെയായിട്ടും, ഒട്ടുമുക്കാലും പഴയ സാങ്കേതികപ്രസ്ഥാനത്തിന്റെ അവസാനത്തെ കണ്ണിയായിട്ടാണ് കേരളവർമ്മ പിന്നീട്ടും കഴിഞ്ഞുകൂടിയത്. പ്രാസവഴക്കിന്റെ ഫലമായി രണ്ടു മഹാകാവ്യങ്ങൾ ഭാഷയിൽ ആവിർഭവിച്ചു—ഉമാകേരളവും കേശവീയവും.

മരുമകൻ പുതിയ മാർഗ്ഗത്തിൽക്കൂടി വളരെ പുരോഗമിച്ചു. മലയാളശാകുന്തളം, ഭാഷാകുമാരസംഭവം, മാളവികാഗ്നിമിത്രം, ചാരുദത്തൻ മുതലായവ തർജ്ജമക്കാർക്ക് മാർഗ്ഗദർശകങ്ങളായി.

"ചേലൊത്ത പുഷ്പമൊരു ചെന്തളിരിൽ പതിച്ചാ-
ലല്ലെങ്കിൽ മുത്തുമണി നൽപവിഴത്തിൽ വെച്ചാൽ
തൊണ്ടിപ്പഴത്തിനെതിരാം മദിരാക്ഷിതന്റെ
ചുണ്ടിൽ പരക്കുമൊരു പുഞ്ചിരിയോടെതിർക്കും"

എന്നിത്യാദി പദ്യങ്ങൾ പരിഭാഷയാണെന്നു പറഞ്ഞറിയിക്കതന്നെ വേണം. അമ്മാവന്റേയും മരുമകന്റേയും തർജ്ജമകൾക്കുള്ള അന്തരം പ്രത്യേകം ശ്രദ്ധേയമാണ് 'മലയാളി'ക്ക് ഇതിൽ ഏതു രീതിയാണ് കൂടുതൽ ഉപകരിക്കുന്നതെന്ന് പ്രത്യേകിച്ചു പറയണമെന്നില്ലല്ലോ.

## ബഹുമുഖമായ ഭാഷാപോഷണം

അഭിജ്ഞാനശാകുന്തളത്തിന്റെ തർജ്ജമ കേരളവർമ്മയെ 'കേരളകാളിദാസ'നാക്കിയതുപോലെ, ശാസ്ത്രീയമായ വ്യാകരണഗ്രന്ഥപരമ്പരയുടെ നിർമ്മിതി രാജരാജവർമ്മയെ 'കേരളപാണിനി' എന്ന അപരനാമത്തിൽ സുപ്രസിദ്ധനാക്കിത്തീർത്തു. ഭാഷാഭൂഷണം, വൃത്തമഞ്ജരി, സാഹിത്യസാഹ്യം എന്നിവ തത്തദ്വിഷയങ്ങളെപ്പററി ഭാഷയിലുണ്ടായ ഒന്നാമത്തെ പ്രമാണഗ്രന്ഥങ്ങളാണ്. അരനൂററാണ്ടിലധികം കാലം കഴിഞ്ഞിട്ടും ഇന്നും ആ വിഷയങ്ങളിൽ അവയെ പശ്ചാത്കരിക്കത്തക്ക ഗ്രന്ഥങ്ങൾ ഭാഷയിൽ

വേറെ ഉണ്ടായിട്ടില്ല. നളചരിതം ആട്ടക്കഥയെപ്പറ്റിയെഴുതിയ 'കാന്താരതാരകം' എന്ന വ്യാഖ്യാനവും അവതാരികയും, ഒന്നാന്തരം നിരൂപകൻ എന്ന പേരു രാജരാജവർമ്മയ്ക്കു സമ്പാദിച്ചുകൊടുത്തു അദ്ദേഹത്തിൻെറ മലയവിലാസത്തിൽ കാൽപനികപ്രസ്ഥാനത്തിൻെറ പല ലക്ഷണങ്ങളും അങ്കുരാവസ്ഥയിൽ കാണാം—ഭാവനയുടെ പ്രത്യഗ്രത, ഭാവങ്ങളുടെ സാന്ദ്രത, പ്രതിപാദ്യവസ്തുവിൻെറ വൈവിദ്ധ്യം, പ്രതിപാദനത്തിൻെറ വൈചിത്ര്യം, ആത്മാവിൻെറ സ്വാതന്ത്ര്യം, ആദർശാത്മകതയുടെ സർവ്വവ്യാപിത്വം മുതലായവ. ഇങ്ങനെ പലതുകൊണ്ടും ആ മാതുലഭാഗിനേയന്മാരുടെ ജീവിതഘട്ടം മലയാളഭാഷയുടേയും ഭാഷാസാഹിത്യത്തിൻേറയും സുവർണ്ണയുഗമായിരുന്നു എന്നു തീർത്തുപറയാം. ആ ഭാഷാപ്രണയികൾ അന്നു വിതച്ച വിത്താണു്, കാലോചിതമായ വളമേററു് ഇന്നു ശാഖോപശാഖമായി വളർന്നു പന്തലിച്ചു കാണുന്നതു്.

## അദ്ധ്യായം 18

# ത്രിമൂർത്തികൾ

ഏകദേശം ഒരേകാലത്തു ജീവിക്കുകയും ഭാഷയ്ക്കും സാഹിത്യത്തിനും വേണ്ടി വളരെയൊക്കെ പ്രവർത്തിക്കുകയും ചെയ്ത മൂന്നു മഹനീയവ്യക്തികളാണു് കുമാരനാശാൻ, വള്ളത്തോൾ, ഉള്ളൂർ എന്നിവർ. സാഹിത്യലോകത്തിലെ 'ത്രിമൂർത്തിക'ളായിട്ടാണു് കേരളീയർ ഇവരെ കണക്കാക്കുന്നതു്. മൂന്നു പേരും കവിതാനിർമ്മാണത്തിനു പുറപ്പെട്ടതു് സാങ്കേതികപ്രസ്ഥാനത്തിൽ കാലൂന്നിക്കൊണ്ടുതന്നെയായിരുന്നു. ശൃംഗാരശ്ലോകങ്ങളെഴുതിയ കുമാരനാശാനെ ആ മാർഗ്ഗത്തിൽനിന്നു പിൻതിരിപ്പിച്ചതു് ശ്രീനാരായണഗുരുവിൻെറ ഉപദേശമാണെന്നുള്ള കഥ ഇന്നു സുവിദിതമാണു്. സുബ്രഹ്മണ്യശതകം മുതലായ ചില സ്തോത്രങ്ങളായിരുന്നു അദ്ദേഹത്തിൻെറ പിന്നീടുള്ള കൃതികൾ. സൗന്ദര്യലഹരി, പ്രബോധചന്ദ്രോദയം നാടകം മുതലായവ തർജ്ജമചെയ്യപ്പെട്ടതും അക്കാലത്തുതന്നെയാണു്.

വള്ളത്തോളിൻെറ കഥയും ഇതിൽനിന്നു വ്യത്യസ്തമല്ല. തിരുനാൾമംഗളങ്ങളും സ്തോത്രരൂപത്തിലുള്ള അഷ്ടകങ്ങളും ദശകങ്ങളും എഴുതിക്കൊണ്ടാണു് അദ്ദേഹം കവിതാരംഗത്തു പ്രത്യക്ഷപ്പെട്ടതു്. കേരളത്തിലെ മിക്ക ദേവന്മാരെയും ദേവിമാരേയും അന്നു് അദ്ദേഹം സ്തുതിക്കയുണ്ടായി. വള്ളത്തോൾ അക്കാലത്തെഴുതിയ അനേകം സ്തവങ്ങൾ സമാഹരിച്ചു്

"ഭഗവൽസ്തോത്രമാല" എന്ന പേരിൽ ഈ. വി. രാമൻനമ്പൂതിരി ഒരു പുസ്തകംതന്നെ പ്രസിദ്ധീകരിച്ചിട്ടുണ്ട്. വാല്മീകിരാമായണതർജ്ജമയും അന്നത്തെ പ്രവർത്തനങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെട്ടതാണ്. പഴയ ആലങ്കാരികസങ്കേതങ്ങളെയെല്ലാം അക്ഷരംപ്രതി അനുസരിച്ചുകൊണ്ട് എഴുതിയ ചിത്രയോഗം 'സാങ്കേതികപ്രസ്ഥാന'ത്തിന്റെ ഒരുത്തമസന്താനമാണെന്നു പറയേണ്ടതില്ലല്ലൊ.

ഉള്ളൂരിന്റെ കഥ പറയാനില്ല. രാജസ്തുതിപരമായ 'മംഗളമഞ്ജരി', പുരാണകഥാപരങ്ങളായ 'കുട്ടകവിതകൾ', പഴയ കരുവിൽ വാർത്തെടുത്ത 'സുജാതോദ്വാഹം', പച്ചമലയാളത്തിലുള്ള 'ഒരു നേർച്ച' മുതലായവയായിരുന്നു അദ്ദേഹത്തിന്റെ ആദ്യകാലകവിതകൾ. കൂട്ടുകാർ രണ്ടുപേരും ഭിന്നമാർഗ്ഗങ്ങളിൽക്കൂടി കുറെയേറെ മുന്നേറിയതിനുശേഷവും, വളരെക്കാലത്തോളം, സാങ്കേതികപ്രസ്ഥാനത്തെത്തന്നെയാണ് അദ്ദേഹം കൂടുതൽ ബഹുമാനിച്ചിരുന്നത്. ദ്വിതീയാക്ഷരപ്രാസവാദത്തിന്റെ അവസാനത്തിൽ എഴുതിയ 'ഉമാകേരളം' പോലും കവിയുടെ സാങ്കേതികപ്രിയതയെയാണല്ലൊ പ്രഖ്യാപനം ചെയ്യുന്നത്.

പിൽക്കാലത്ത് ഇവരിൽ ഓരോരുത്തരും വിഭിന്നമാർഗ്ഗങ്ങൾ സ്വീകരിക്കുകയുണ്ടായി. അന്നാണ് അവർ വ്യക്തിത്വമുള്ള കവികളായിത്തീർന്നത്. ആ ചരിത്രം ചുരുക്കി താഴെ വിവരിക്കാം.

## കുമാരനാശാൻ

നാരായണഗുരുവിന്റെ ഉപദേശവും സഹവാസവും ആശാനെ അന്തർമ്മുഖനാക്കിത്തീർത്തു. തത്ത്വചിന്ത അദ്ദേഹത്തിന്റെ മനസ്സിൽ വേരൂന്നി. ബാംഗ്ളൂരിലെയും കൽക്കത്തയിലെയും വിദ്യാഭ്യാസകാലം ലോകവുമായി കൂടുതൽ പരിചയപ്പെടുന്നതിനും സാമുദായികമായ അസമത്വത്തിന്റെ ചില തിക്തഫലങ്ങൾ അനുഭവിക്കുന്നതിനും കാരണമായി. കൽക്കത്തയിലെ ജീവിതമാണ് ആശാന്റെ ഭാവി രൂപവത്ക്കരിക്കുന്നതിൽ കൂടുതൽ സഹായകമായിത്തീർന്നത്. ബംഗാളിലെ സാമുദായികവും സാഹിത്യപരവുമായ നവോത്ഥാനസംരംഭം യുവാവും ഉത്സാഹിയുമായ കുമാരനാശാനെ വല്ലാതെ ആകർഷിച്ചു. ആംഗലഭാഷയിൽ നേടിയ പരിചയം കീറ്റ്സ്, ടെനിസൻ, ഷെല്ലി മുതലായവരുടെ കവിതകളുമായി സമ്പർക്കം പുലർത്താൻ അവസരം നൽകി. ഈ നിലയിലാണ് കുമാരനാശാൻ കൽക്കത്തയിൽനിന്നു മടങ്ങിയെത്തുന്നത്. നാട്ടിലെത്തിയ ഉടനെ നാരായണഗുരുവിന്റെ അന്തേവാസിയും അനുയായിയും എന്ന നിലയിൽ സാമുദായികകാര്യങ്ങളിൽ ഏർപ്പെട്ടു. എസ്സ്. എൻ. ഡി. പി. യോഗം ആവിർഭവിച്ചതോടുകൂടി, മറ്റൊന്നിനും സമയം കിട്ടാത്തവിധം അതിൽ ലയിക്കുകയും ചെയ്തു. ആശാന്റെ എല്ലാ

കവിതയിലും, മററന്തിനെക്കാളുമധികം തത്ത്വചിന്തയ്ക്കും സാമുദായിക പശ്ചാത്തലത്തിനും പ്രവേശം സിദ്ധിച്ചുകാണുന്നതു് ഈവക കാരണങ്ങളാലാണു്.

കവി എന്ന നിലയിൽ നമുക്കു പരിചിതനായ കുമാരനാശാന്റെ ഒന്നാമത്തെ കൃതി 'വീണപൂവാ'ണു്. ചെടിയിൽനിന്നു വാടിവീണ ഒരു പൂവു്! എന്താണു് അതിനെപ്പററി ഇത്ര അധികം പറയാനുള്ളതു്? സാധാരണക്കാരന്റെ ദൃഷ്ടിയിൽ നോക്കിയാൽ ഒന്നുമില്ല. എന്നാൽ കുമാരനാശാനിലെ കവിക്കു് അതിനെപ്പററി പലതും പറയാനുണ്ടായിരുന്നു. അകാലചരമമടഞ്ഞ സുന്ദരിയായ ഒരു യുവതിയുടെ പ്രതീകമായിട്ടാണു് ആശാൻ ആ പൂവിനെ കണ്ടതു്. ആ നിലയിൽത്തന്നെ അദ്ദേഹം അതു ചിത്രീകരിക്കയും ചെയ്തു. പത്തൻപതു പദ്യങ്ങൾ മാത്രമുള്ള ചെറിയ കവിതയിൽ ഒരു ജീവിതം മുഴുവൻ ചിത്രീകരിക്കുക ക്ഷിപ്രസാദ്ധ്യമല്ല. പക്ഷേ, ആശാൻ അനന്യസാധാരണമായ പ്രതിഭാവൈഭവത്തോടുകൂടി ആ കൃത്യം ഭംഗിയായി നിർവ്വഹിച്ചു. ലത പൂമൊട്ടിനെ പ്രസവിക്കുന്നതു്, ആ പൂമൊട്ടു നിലാവിൽ കളിച്ചും വെയിലത്തു കളിച്ചും വളരുന്നതു്, യൗവ്വനാരംഭത്തിൽ അതിന്റെ മുഖത്തു പുതിയ പുഞ്ചിരി സഞ്ചരിക്കുന്നതു്, ചിത്രശലഭങ്ങൾ അതിന്റെ ഭംഗി കണ്ടു മനംമയങ്ങി തേൻ കുടിക്കാൻ അടുത്തുചെല്ലുന്നതു്, പൂവു് അവരിൽ ആരിലും മയങ്ങാതെ അകലെനിന്നു് അനുരാഗഗാനവും മൂളിക്കൊണ്ടുവന്ന ഒരു ഭൃംഗരാജനെ വരിക്കുന്നതു്, ഇപ്പോൾ തന്റെ അനുരാഗഭാജനം ചൈതന്യമററു വീണുകിടക്കുന്നതു കണ്ടു് ആ കാമുകൻ മരത്തിലും കല്ലിലുമൊക്കെ ചെന്നു തലതല്ലുന്നതു്, അന്തരിച്ചുപോയ പൂവിന്മേൽ, ചിലന്തി നേർത്ത നൂലുകൊണ്ടു ചരമാവരണമണിയുന്നതു്—ഇതെല്ലാം കവി ചിത്രീകരിച്ചിട്ടുണ്ടു്. വാസ്തവം പറഞ്ഞാൽ, വീണപൂവിലെ ഓരോ ശ്ലോകത്തിലും മനുഷ്യന്റെ ഓരോ ജീവിതാദ്ധ്യായം പകർത്തിവെച്ചിരിക്കയാണു് ആശാൻ.

വീണപൂവിൽ കാണുന്ന തത്ത്വചിന്തകൾ സന്ദർഭത്തിന്റെ ഔചിത്യംകൊണ്ടും പ്രതിപാദനത്തിന്റെ പുതുമകൊണ്ടും അത്യന്തം ആകർഷകങ്ങളായിട്ടുണ്ടു്. ചില ദിക്കിൽ 'ഔപനിഷദോക്തികൾ' അതുപോലെ പകർത്തിവെച്ചിരിക്കയാണു്. എന്നാൽ, കവിയുടെ സാമർത്ഥ്യംനിമിത്തം വായനക്കാർക്കു് അവയിൽ ഒട്ടും 'പഴമ' അനുഭവപ്പെടുന്നില്ല; എന്നുമാത്രമല്ല, പുതുമ ധാരാളം തോന്നുന്നുണ്ടുതാനും. ആ കൃതിയിലെ ആദ്യത്തേയും അവസാനത്തേയും ശ്ലോകങ്ങൾതന്നെ ഇവിടെ ഉദ്ധരിക്കാം

"ഹാ! പുഷ്പമേ, അധികതുംഗപദത്തിലെത്ര
ശോഭിച്ചിരുന്നിതൊരു രാജ്ഞികണക്കയേ നീ?
ശ്രീ ഭൂവിലസ്ഥിര; അസംശയം, ഇന്നു നിന്റെ—
യാഭ്രതിയെങ്ങു? പുനരെങ്ങു കിടപ്പിതോർത്താൽ!"

"കണ്ണേ, മടങ്ങുക; കരിഞ്ഞുമലിഞ്ഞുമാശു
മണ്ണാകുമീ മലര്, വിസ്മൃതമാകുമിപ്പോൾ;
എണ്ണീടുകാർക്കുമിതുതാൻ ഗതി, സാദ്ധ്യമെന്തു
കണ്ണീരിനാൽ? അവനി വാഴ്‌വു കിനാവു, കഷ്ടം!"

നളിനിയും ലീലയും പ്രണയനൈരാശ്യത്തിന്റെ കഥകളാണ്—പലപ്പോഴും നമ്മുടെ ചുററും നടക്കാറുള്ള സംഭവങ്ങളുടെ പകർപ്പുകൾ. പുരാണകഥകളെ ഉപേക്ഷിച്ചു ചുററുപാടുമുള്ള ജീവിതത്തിൽനിന്നു് ഇതിവൃത്തം തിരഞ്ഞെടുത്തു എന്ന പുതുമ മാത്രമല്ല ഈ കൃതികൾക്കുള്ളതു്. പ്രതിപാദനരീതിയിലും അതിനുമുമ്പു കാണാത്ത ഒരസാധാരണസമ്പ്രദായം അവയിൽ ആവിഷ്കരിക്കപ്പെട്ടു. കഥ ഒരററത്തുനിന്നു തുടങ്ങി ചമത്കാരം കൂടാതെ പറഞ്ഞു് മറേറ അററത്തു കൊണ്ടുപോയി അവസാനിപ്പിക്കുക—ഇതായിരുന്നു അതുവരെയുള്ള സമ്പ്രദായം. നളിനിയിലും ലീലയിലും, കഥ സവിശേഷമായ ഒരു ഘട്ടത്തിൽവെച്ചാണാരംഭിക്കുന്നതു്. കലാഭംഗി തികഞ്ഞ ഒരു ചെറുകഥയുടെ മട്ടാണു്, രണ്ടു കൃതികളിലെയും ഇതിവൃത്തങ്ങൾക്കു്. മോഹിച്ചവനെ കിട്ടാതെ, കെട്ടിയവന്റെ പിന്നാലെ പോകേണ്ട ദൗർഭാഗ്യമാണു് ലീലയ്ക്കുണ്ടായതു്—അതും പണപ്പെരുപ്പം കാരണം. ഫലമോ? രണ്ടുപേരുടെയും ജീവിതം തകരുക എന്നതുതന്നെ. ഇന്നും കൂടെക്കൂടെ നാം കേൾക്കാറുള്ളതുതന്നെയല്ലേ ഈ കഥ! ഹതാശയായ ലീല സഖിയോടു പറയുന്നതു നോക്കുക:

"അറിയില്ലനുരാഗമേതൊരാൾ,—
ക്കറിവോർ തെററിടും, ഒക്കെയൊക്കുകിൽ
നിറവേറുകയില്ല കാമിതം;
കുറയും ഹാ! സഖി, ഭാഗ്യശാലികൾ."

ദുരവസ്ഥ, ചണ്ഡാലഭിക്ഷുകി എന്നീ കൃതികൾ സാമുദായികപ്രാധാന്യംകൂടി ഉള്ളവയാണു്. മലബാർലഹളക്കാലത്തു് ഭ്രഷ്ടയായിത്തീർന്ന സാവിത്രി എന്ന അന്തർജ്ജനം ചാത്തൻ എന്ന പുലയന്റെ പ്രണയിനിയായിത്തീരുന്നതാണു് ദുരവസ്ഥയിലെ ഇതിവൃത്തം. ജാതിപരമായ ഉച്ചനീചത്വം വരുത്തിവെയ്ക്കുന്ന വിനകളെ അതിൽ ഭംഗിയായി ചിത്രീകരിച്ചിരിക്കുന്നു. അവശസമുദായത്തിൽ ജനിച്ചു് പല അസമത്വങ്ങളും അനുഭവിക്കാനും, സ്വസമുദായാംഗങ്ങൾ വിദ്യാഭ്യാസയോഗ്യത സമ്പാദിച്ചാലും ഗവർമ്മെണ്ടുസർവീസ്സിൽ പ്രവേശനം സിദ്ധിക്കാതെ സങ്കടപ്പെടുന്നതു കാണാനും ഇടവന്ന കുമാരനാശാന്റെ മനോവേദന പ്രസ്തുത കൃതിയിൽ തെളിഞ്ഞു കാണാം.

"എത്ര പെരുമാക്കൾ ശങ്കരാചാര്യന്മാർ
എത്രയോ തുഞ്ചന്മാർ കുഞ്ചന്മാരും
ക്രൂരയാം ജാതിയാൽ നാമമലസിപ്പോയ്
കേരളമാതാവേ, നിൻവയററിൽ!"

ജാതിഭേദം നിമിത്തമുള്ള ദോഷങ്ങളെ ഇതിനേക്കാൾ ഭംഗിയായി എങ്ങനെയാണ് വർണ്ണിക്കുക? ബുദ്ധമതസംബന്ധിയായ ഒരു ചെറിയ കഥാംശമാണ് ഉള്ളടക്കമെങ്കിലും, സാമുദായികമായ അസമത്വത്തിനെതിരായ സമത്വപ്രഖ്യാപനംതന്നെയായിരുന്നു 'ചണ്ഡാലഭിക്ഷുകി'യുടേയും നിർമ്മാണോദ്ദേശം. ബുദ്ധമതസന്യാസിയായ ആനന്ദനെ പിൻതുടർന്ന് ചണ്ഡാലകന്യകയായ മാതംഗി ബുദ്ധവിഹാരത്തിലെത്തി 'ഭിക്ഷുണി' യായിത്തീരുന്നതും, ചണ്ഡാലകന്യകയെ ആശ്രമത്തിൽ പ്രവേശിപ്പിച്ചതിൽ 'ഉയർന്നജാതിക്കാർ' ക്ഷോഭിക്കുന്നതും, രാജാവുൾപ്പെടെയുള്ള ഒരു പ്രതിനിധിസംഘം ഈ പ്രവൃത്തിയെ പ്രതിഷേധിക്കാനായി 'വിഹാര'ത്തിലെത്തുന്നതും, ബുദ്ധൻ യുക്തിയുക്തമായി കാര്യം പറഞ്ഞു മനസ്സിലാക്കി എല്ലാവരേയും സമാധാനിപ്പിച്ചയയ്ക്കുന്നതുമാണ് കഥ. ബുദ്ധന്റെ പ്രസംഗം 'സനാതന' ക്കാരോടുള്ള വെല്ലുവിളിതന്നെയാണ്.

"ഇന്നലെച്ചെയ്തോരബദ്ധം നര—
ർക്കിന്നത്തെയാചാരമാകാം;
നാളത്തെശ്ശാസ്ത്രം അതാകാം,
അതിൽ സമ്മതം മൂളായ്ക രാജൻ!"

എന്നും മറ്റുമുള്ള വരികൾ ചണ്ഡാലഭിക്ഷുകിയിലുള്ളവയാണ്.

'കേരളപാണിനി'യുടെ ചരമത്തിൽ അനുശോചിച്ചുകൊണ്ടെഴുതിയ 'പ്രരോദനം', വഴിപിഴച്ച പ്രേമത്തിന്റെ പൈശാചികതയെ വിളംബരപ്പെടുത്തുന്ന കരുണ എന്നിവയും ആശാന്റെ പ്രഖ്യാതങ്ങളായ കാവ്യങ്ങളാണ്.

"ഹാ സുഖങ്ങൾ വെറും ജാലം, ആരറിവൂ നിയതിതൻ
ത്രാസു പൊങ്ങുന്നതും താനേ താണുപോവതും?"

എന്ന വരികൾക്ക് അവയുടെ മാതാവായ കരുണയേക്കാൾ പ്രചാരം സിദ്ധിച്ചിട്ടുണ്ട്, കേരളത്തിൽ. ഭാവശിൽപ്പവും രൂപഭംഗിയും ഒത്തിണങ്ങിയ 'കരുണ' കുമാരനാശാന്റെ മഹത്തായ ഒരു വാഗ്ദാനമാണെന്ന് എല്ലാവരും കരുതിയിരിക്കുമ്പോഴാണ് ഹതവിധി ആ മഹാകവിയെ നമ്മിൽനിന്നും അകററിയത്.

കവിയുടെ ജീവിതവുമായി ബന്ധപ്പെട്ട 'ഗ്രാമവൃക്ഷത്തിലെ കുയിൽ' മുതലായ കൃതികളെപ്പററി എന്തെങ്കിലും പറയാൻ സ്ഥലപരിമിതി അനു

വദിക്കുന്നില്ല. തത്ത്വചിന്തയേയും സാമുദായികകാര്യങ്ങളേയും കലാസൗഭഗ്യത്തിന്ന ഹാനിതട്ടാതെ കവിതയിൽ കൂട്ടിയിണക്കാൻ കുമാരനാശാനെപ്പോലെ അധികംപേർക്ക് സാധിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. സമുദായമദ്ധ്യത്തിലായാലും സാഹിത്യരംഗത്തിലായാലും അചഞ്ചലമായ അഭിമാനബോധത്തോടുകൂടി തലയുയർത്തിനിന്ന ഒരു വിശിഷ്ടവ്യക്തിയായിരുന്നു ആശാൻ. അദ്ദേഹത്തിൻെറ ആദർശം കവിവാക്യത്തിൽത്തന്നെ ഇവിടെ ഉദ്ധരിക്കാം:

"സ്വാതന്ത്ര്യംതന്നെയമൃതം സ്വാതന്ത്ര്യംതന്നെ ജീവിതം
പാരതന്ത്ര്യം മാനികൾക്കു മൃതിയേക്കാൾ ഭയാവഹം."

# വള്ളത്തോൾ

'ബധിരവിലാപ'ത്തിൽക്കൂടിയാണ് നാം പുതിയ വള്ളത്തോളിനെ കണ്ടുമുട്ടുന്നത്. അപ്രതീക്ഷിതമായുണ്ടായ ബാധിര്യംനിമിത്തം ഹൃദയം നൊന്തു പൊട്ടിപ്പുറപ്പെട്ട വിലാപത്തിൻെറ പ്രതിദ്ധ്വനി ആ കൃതിയിലെ ഓരോ പദ്യത്തിലും കേൾക്കാം. മറെറാരുവിധത്തിൽ പറഞ്ഞാൽ, അനുഭവത്തിൻെറ ചൂടുണ്ട്, ബധിരവിലാപത്തിലെ കവിതയ്ക്ക്. കവിയുടെ ഹൃദയത്തിൽ തട്ടിപ്പുറപ്പെട്ടതുകൊണ്ടുതന്നെയാകാം, വായനക്കാരുടെ ഹൃദയങ്ങളേയും അതു വികാരതരളമാക്കിത്തീർക്കുന്നത്.

"ഗളകംബളിതമെൻെറ കർണ്ണയുഗ്മം
വദനവിഭൂഷണമാത്രമായ്ച്ചമഞ്ഞു;
കദനമിതൊഴിവാക്കുകംബികേ! നിൻ—
പദസരസീരുഹദാസനല്ലയോ ഞാൻ?"

എന്നിങ്ങനെയുള്ള പ്രാർത്ഥനയും നിവേദനവും ശ്രോതാക്കളിൽ സഹതാപമുളവാക്കുകതന്നെ ചെയ്യും.

വള്ളത്തോൾ വിജയക്കൊടി നാട്ടിയത് 'ബന്ധനസ്ഥനായ അനിരുദ്ധ'നിലാണ്. പഴഞ്ചനായ പുരാണകഥയെ ഇതിവൃത്തമായി സ്വീകരിച്ചു നിർമ്മിക്കപ്പെട്ട ഒരു കൃതി ഇത്രമാത്രം പ്രശംസിക്കപ്പെടുന്നതെന്തുകൊണ്ട്? ഒന്നോ രണ്ടോ വാക്യങ്ങളെക്കൊണ്ട് ഇതിനു മറുപടി പറയുക സാദ്ധ്യമല്ല. പഴയ കുപ്പിയിൽ പുതിയ വീഞ്ഞു പകരുകയാണ് വള്ളത്തോൾ ചെയ്തത്. 'ഉഷാനിരുദ്ധം' കഥ അതിനു മുൻപ് ആട്ടക്കഥ മുതലായ എത്രയോ കലാരൂപങ്ങൾക്കു വിഷയമായിത്തീർന്നിട്ടുണ്ട്. 'ബന്ധനസ്ഥനായ അനിരുദ്ധ'നിൽ കാണുന്ന വികാരജനകത്വം — ഭാവനിർഭരത — അവയിൽ നമുക്കു കാണാൻകഴിഞ്ഞിരുന്നില്ല. വള്ളത്തോളിൻെറ തൂലിക സൃഷ്ടിച്ച ഉഷയേയോ അനിരുദ്ധനേയോ കുംഭാണ്ഡനേയോ നമുക്കു പുരാണങ്ങളിൽ കണ്ടുമുട്ടാൻ കഴിയുന്നില്ല.

"ഞാനാളയച്ചിഹ വരുത്തിയതാണു, തന്നെ-
ത്താനാര്യപുത്രനെഴുനള്ളുകയല്ല ചെയ്തു;
നാനാവിധത്തിലപരാധമൊരാൾക്കു ബന്ധ-
സ്ഥാനാപ്തിയന്യനമിതോ ബലിവംശധർമ്മം?"

എന്നു് അച്ഛന്റെ മന്ത്രിയോടു്, തല ഉയർത്തിനിന്നു ചോദിക്കുന്ന ഉഷ തീർച്ചയായും പുരാണകഥാപാത്രമല്ല. ക്ഷണിച്ചുവരുത്തപ്പെട്ട മന്ത്രിമുഖ്യനു് ആ രാജകന്യക സ്വാഗതം പറയുന്നതുതന്നെ ഒരു പ്രത്യേകരീതിയിലാണു്.

"ഹാ! ജന്യസീമനി പല യോധഗണത്തെയൊറ്റ-
യ്ക്കോജസ്സുകൊണ്ടു വിമഥിച്ച യുവാവുതന്നെ
വ്യാജപ്പയറ്റിൽ വിജയിച്ചരുളുന്ന ദൈത്യ-
രാജന്നെഴും സചിവപുംഗവ, മംഗളം തേ."

'ബലിവംശധർമ്മ'ത്തിനെതിരായി 'വ്യാജപ്പയറ്റു' നടത്തി അനിരുദ്ധനെ ബന്ധനസ്ഥനാക്കുന്നതിൽ രാജാവിനു കൂട്ടുനിന്ന മന്ത്രി ഈ 'മംഗളാശംസ' കേട്ടു തീർച്ചയായും തലകുനിച്ചിരിക്കണം. വള്ളത്തോളിന്റെ കാവ്യബോധം, നേരിയ ചില വരകളുടെ സഹായത്തോടുകൂടി മഹത്തായ ചിത്രങ്ങൾ വരയ്ക്കുന്നതു് ഇങ്ങനെയുള്ള ഭാഗങ്ങളിൽ നമുക്കു കാണാം.

ഉഷയും അനിരുദ്ധനും തമ്മിൽ കൂട്ടിമുട്ടുന്ന രംഗം അത്യുജ്ജ്വലമായിട്ടുണ്ടു്. ഒരു നിരൂപകൻ പറയുന്നതുപോലെ, "പ്രേമത്തിനുവേണ്ടി ബന്ധുക്കളേയും ഗുരുജനങ്ങളേയും എന്നുവേണ്ട സ്വന്തം ജീവനെത്തന്നെയും വിഗണിക്കാൻ സന്നദ്ധയായ നായികയും, ഉറച്ച മനസ്സാന്നിദ്ധ്യവും തികഞ്ഞ ധീരോദാത്തതയും തെളിഞ്ഞ ആത്മാഭിമാനവും വിജൃംഭിക്കുന്ന ഒരു നായകനും തമ്മിലുള്ള സമാഗമമായിരുന്നു അതു്." * അതിന്റെ ചിത്രീകരണത്തിൽ വള്ളത്തോളിന്റെ കലാകുശലതയും ഔചിത്യബോധവും കൈകോർത്തുനിൽക്കുന്നു. ഉഷയുടെ കണ്ണുകൾ നിറയുന്നതു കണ്ടു് അനിരുദ്ധൻ പറയുന്ന വാക്കുകൾ കേൾക്കുക:

"പ്രാണാധിഭർത്രി! കരയായ്ക, അരിമുക്തനാനാ-
ബാണാളി താങ്ങുവതിനീയൊരു നെഞ്ചു പോരും;
ബാണാത്മജാനയനനീരൊരു തുള്ളിപോലും
വീണാൽ സഹിപ്പതനിരുദ്ധനസാദ്ധ്യമത്രെ!"

സന്ദർഭവിശേഷംകൊണ്ടു വായനക്കാരുടെ കണ്ണുകൾപോലും നിറഞ്ഞുപോകും, ആ ഘട്ടത്തിലെത്തുമ്പോൾ.

* പി. കെ. പരമേശ്വരൻനായർ.

"ആലസ്യമാണ്ട മുഖമൊട്ടകുനിച്ചു വേർത്ത
ഫാലസ്ഥലം മൃദുകരത്തളിർകൊണ്ടു താങ്ങി,
ചേലഞ്ചി മിന്നുമൊരു വെൺകുളിർകൽത്തറയ്ക്കു
മേലങ്ങു ചാരുമുഖി ചാരിയിരുന്നിരുന്നു"

എന്ന സുപ്രസിദ്ധമായ തൂലികാചിത്രം, 'ബന്ധനസ്ഥനായ അനിരുദ്ധ' നിൽ ഉഷയുടെ ഇരിപ്പിനെ വർണ്ണിക്കുന്ന ഭാഗത്തിലുള്ളതാണ്.

ഒരു കത്ത്, ഗണപതി, ശിഷ്യനും മകനും, മഗ്ദലനമറിയം, കൊച്ചു സീത, അച്ഛനും മകളും മുതലായവ വള്ളത്തോളിന്റെ ഖണ്ഡകാവ്യങ്ങളിൽ പ്പെട്ട ചിലതു മാത്രമാണ്. ഓരോന്നിനെപ്പററിയും ധാരാളം പറവാൻകാണും. സ്ഥലച്ചുരുക്കം മാത്രമേ തടസ്സമായിട്ടുള്ളു. ഒന്നുമാത്രം പറയാം. മിക്ക കൃതി കളിലേയും ഇതിവൃത്തം പുരാണങ്ങളിൽനിന്നോ ഇതിഹാസങ്ങളിൽനിന്നോ എടുത്തതാണ്. പക്ഷേ, അനിരുദ്ധന്റെ കാര്യത്തിൽ കണ്ടതുപോലെ, നേരിയ ബന്ധം മാത്രമേ അവയ്ക്കു മൂലകൃതികളുമായിട്ടുള്ളു. വള്ളത്തോളിന്റെ ഭാവനയാകുന്ന മൂശയിൽക്കൂടി പുതിയ രൂപം സ്വീകരിച്ചതിനു ശേഷമാണ് അവ നമ്മുടെ മുമ്പിൽ പ്രത്യക്ഷപ്പെടുന്നത്. മഗ്ദലനമറിയംതന്നെ നോക്കുക. സുപ്രസിദ്ധമായ ഒരു ബൈബിൾകഥയാണത്. കഥയുടെ കാര്യംമാത്രം ആലോചിച്ചാൽ, ഒരു കാവ്യത്തിനു വിഷയമാക്കത്തക്കവണ്ണം എന്താണതിലുള്ളത് എന്നേ സാധാരണക്കാരനു തോന്നൂ. പ്രതിഭാസമ്പന്ന നായ വള്ളത്തോളിന്റെ കൈയിൽക്കിട്ടിയപ്പോൾ അത് എത്ര സുന്ദരമായ കാവ്യമായിത്തീർന്നിരിക്കുന്നു! എത്രയോ തൂലികാചിത്രങ്ങൾ ആ കാവ്യത്തി ലുണ്ട്. ശിമോന്റെ മണിമേടയിൽ 'ചിത്രവർണ്ണോജ്ജ്വലപ്പട്ടുവിരിപ്പിൽ' അനുയായികളാൽ ആവൃതനായി യേശുക്രിസ്തു ഭക്ഷണത്തിനിരിക്കുന്ന ചിത്രം എത്ര ആകർഷകമായിരിക്കുന്നു!

"ചമ്പകകങ്കേളി കുന്ദാദിപുഷ്പങ്ങ-
ളെമ്പാടും ചിന്നിയ വന്യഭൂവിൽ
അമ്പാടിതന്നിലെച്ചങ്ങാതിമാരൊന്നി-
ച്ചൻപാളും ഗോവിന്ദനെന്നപോലെ
കാൽകൾ പിമ്പോട്ടു മടക്കിത്തൃപ്പൊൻചുമൽ
താഴ്കെയിടംകൈ വിരിപ്പിലൂന്നി
തെല്ലിടത്തോട്ടു ചാഞ്ഞുമ്പാനിരിപ്പായി
സല്ലീലനീശചരൻ നിത്യതൃപ്തൻ."

ഖണ്ഡകവിതകളിലാണ് വള്ളത്തോളിന്റെ വ്യക്തിത്വം കൂടുതൽ വൈശദ്യത്തോടുകൂടി വിളയാടുന്നത്. സാഹിത്യമഞ്ജരി എട്ടുഭാഗങ്ങളി ലായി ആകെ 116 ഖണ്ഡകവിതകൾ അടങ്ങിട്ടുണ്ട്. വിഷുക്കണി,

വീരശൃംഖല, ദിവാസ്വപ്നം മുതലായ കവിതാസമാഹാരങ്ങൾ ഇതിനു പുറമേയാണ്. എല്ലാംകൂടി കണക്കാക്കിയാൽ ഇരുനൂറിലധികം ഖണ്ഡകവിതകൾ കാണണം. (1) അർച്ചനാപരം, (2) പൗരാണികം, (3) സാമൂഹ്യം, (4) രാഷ്ട്രീയം, (5) വർണ്ണനാത്മകം എന്ന് ഇവയെ അഞ്ചായി തരംതിരിക്കാം. ദാദാബായിനവറോജി, തുഞ്ചത്തെഴുത്തച്ഛൻ, എന്റെ ഗുരുനാഥൻ എന്നു തുടങ്ങി കവിക്ക് ആരാധ്യന്മാരായിത്തോന്നിയ ചില വ്യക്തികളെപ്പററി എഴുതിയവയാണ് ഒന്നാമത്തെ ഇനം. എണ്ണത്തിൽ ഇതു വളരെ കുറച്ചുമാത്രമേയുള്ളു. ഇന്ദ്രനാം മാബലിയും, കിളിക്കൊഞ്ചൽ, കർമ്മഭൂമിയുടെ പിഞ്ചുകാൽ, അമ്പാടിയിൽ ചെല്ലുന്ന അക്രൂരൻ മുതലായവ പൗരാണികം എന്ന ഇനത്തിൽപ്പെടുന്നു. പൗരാണികവിഷയങ്ങളെ കവി കൈകാര്യംചെയ്യുന്നതെങ്ങനെയാണെന്ന് ഖണ്ഡകാവ്യങ്ങളെപ്പററി പറഞ്ഞ ഭാഗത്തു വ്യക്തമാക്കീട്ടുണ്ടല്ലോ.

സാമൂഹ്യവിഷയങ്ങളെപ്പററിയാണ് വള്ളത്തോൾ അധികം എഴുതീട്ടുള്ളത്. അനാചാരങ്ങൾ, അസമത്വങ്ങൾ, അന്ധവിശ്വാസങ്ങൾ എന്നു തുടങ്ങി സമുദായത്തെയാകെ കാർന്നുതിന്നുകൊണ്ടിരിക്കുന്ന വിഷബീജങ്ങളെ നശിപ്പിക്കാൻ വള്ളത്തോളിന്റെ തൂലിക ഒട്ടേറെ പരിശ്രമിച്ചിട്ടുണ്ട്. വീട് വെന്തെരിഞ്ഞു ഭസ്മമായാലും തരക്കേടില്ല, കിണറു തൊട്ട് അശുദ്ധമാക്കരുതെന്നു കൽപിക്കുന്ന 'ശുദ്ധരിൽ ശുദ്ധൻ' വായനക്കാരെ ചിരിപ്പിക്കുന്നതോടൊപ്പം ഇരുത്തിച്ചിന്തിപ്പിക്കുകൂടി ചെയ്യുന്ന ഒരു കവിതയാണ്. റയിൽവേ പ്ലാററ്ഫോറത്തിന്റെ ഒരററത്തു മരിക്കാറായി കിടക്കുന്ന ഒരു പാവത്തെ കണ്ടിട്ട്, 'ജനിച്ചാൽ മരണം നിശ്ചയമല്ലേ' എന്ന വേദാന്തമോതി നിർവ്വികാരതയോടെ തിരിഞ്ഞുനടന്ന ചില 'ദേവകൽപ'രെ നോക്കി കോപാവേശമടക്കിക്കൊണ്ടു കവി പറയുകയാണ്:

> "മരിക്ക സാധാരണം, ഈ വിശപ്പിൽ
> ദഹിക്കലോ നമ്മുടെ നാട്ടിൽമാത്രം;
> ഐക്യക്ഷയത്താലട മസ്ഥിവങ്ങ-
> ളടിഞ്ഞുകൂടും ചുടുകാട്ടിൽമാത്രം!"

ആ 'ദേവകൽപ'രുടെ നേരേ കവിക്കു തോന്നിയ ധാർമ്മികരോഷം മുഴുവൻ ഈ നാലുവരിയിൽക്കൂടി നമുക്കു തെളിഞ്ഞുകാണാം.

രാഷ്ട്രീയവിഭാഗത്തിൽപെട്ട കവിതകളും വളരെയുണ്ട്. കോൺഗ്രസ്സിന്റെ സ്വാതന്ത്ര്യസമരകാലത്തു വള്ളത്തോൾ നടത്തിയ തൂലികാസമരം വിസ്മരിക്കുക സാദ്ധ്യമല്ല. കോൺഗ്രസ്സിന്റെ സന്ദേശം അതാതു കാലത്തു നാട്ടിൽ മുഴുവൻ എത്തിച്ചുകൊടുക്കുന്നതിൽ വള്ളത്തോളിന്റെ കവിത സഫലമായി പരിശ്രമിച്ചിട്ടുണ്ട്. ചക്രഗാഥ, ഖാദിവസനങ്ങൾ കൈക്കൊൾവിനേവരും, നമ്മുടെ മറുപടി, നിങ്ങൾതൻ പോക്കു വിപരീതമാകൊലാ,

മാല്യവന്ദനം എന്നിത്യാദി കവിതകൾ ഇതിലേയ്ക്ക് ഉദാഹരിക്കപ്പെടാം. വെയിൽസ് രാജകുമാരൻ സമ്മാനം നല്കിയ പട്ടും വളയും അവജ്ഞയോടു കൂടി തട്ടിക്കളയാൻ ധൈര്യപ്പെട്ട ഒരു കവിയുടെ ദേശാഭിമാനത്തെപ്പററി എന്തിനാണ് അധികം പറയുന്നത്?

"ഭാരതമെന്ന പേർ കേട്ടാലഭിമാന-
പൂരിതമാകണമന്തരംഗം;
കേരളമെന്നു കേട്ടാലോ, തിളയ്ക്കണം
ചോര നമുക്കു ഞരമ്പുകളിൽ!"

എന്നിത്യാദി വരികൾ കവി സ്വന്തം ജീവരക്തത്തിൽ തൂലിക മുക്കി എഴുതിയവയാണ്. പുരാണകഥാപുരുഷന്മാരെപ്പററി എഴുതുമ്പോഴും ഭാരതത്തെയോ കേരളത്തെയോ പരാമർശിക്കാവുന്ന എന്തെങ്കിലും ഘട്ടം വന്നാൽ അതു യഥോചിതം വിനിയോഗിക്കാൻ വള്ളത്തോളിനറിയാം. 'ശിഷ്യനും മകനും' എന്ന കൃതിയിലെ ഒരു ഭാഗം ഇതിനുദാഹരണമാണ്. ഗണപതിയും പരശുരാമനും തമ്മിൽ ഇടഞ്ഞു. വാക്തർക്കം മൂത്ത് പിടിയും വലിയുമായി. ഒടുവിൽ കോപിഷ്ഠനായിത്തീർന്ന പരശുരാമൻ അച്ഛൻ കൊടുത്തൊരു കുഠാരമുമാമകന്റെ നേർക്കെറിഞ്ഞുവിട്ടു. ഭാഗത്ത് ഗണപതിയെ ഒരു ദേവനും പരശുരാമനെ ഭാരതീയനുമാക്കിക്കല്പിച്ചുകൊണ്ടു കവി പറയുകയാണ്:

"ഉല്ലാസിതഭ്രൂകുടിയായ് ഭൃഗുമുഖ്യ,നെന്തേ-
ന്നില്ലാത്തൊരീ പ്രഥമമായ പരാഭവത്താൽ;
വല്ലായ്മ ദേവകൾ പെടുന്നതും ക്ഷമിപ്പോ-
ന്നല്ലായിരുന്നഹഹ! ഭാരതപൂർവ്വരക്തം!"

വള്ളത്തോളിന്റെ വർണ്ണനാപാടവം സുവിദിതമായതുകൊണ്ട് കിരാതപലായനം, കോഴി, പ്രഭാതഗാനം എന്നു തുടങ്ങിയ വർണ്ണനാത്മകങ്ങളായ കവിതകളെപ്പററി ഇവിടെ എന്തെങ്കിലും പറയണമെന്നുദ്ദേശിക്കുന്നില്ല.

അവസാനകാലത്ത് വള്ളത്തോൾ തന്റെ സുസ്ഥാപിതവും അപ്രതിഹതവുമായ സാമ്രാജ്യത്തിനു പുറമേ കടന്ന് ചില പരിപാടികളിൽ പ്രവർത്തിക്കയുണ്ടായി. ആ കവിസാർവ്വഭൗമന്റെ സുപരിചിതങ്ങളായ കാലടിപ്പാടുകൾ നമുക്കവിടെ കാണാൻ സാധിക്കുന്നില്ല. ഭാരതത്തിന്റെ പ്രാചീനസംസ്കാരത്തിൽ അടിയുറച്ചുനിന്ന ഒരാളായിരുന്നു വള്ളത്തോൾ. ആ സംസ്കാരത്തിനു കാലോചിതമായ പുതിയ രൂപം കൊടുക്കാനും അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. ഈ നിലവിട്ടു പുതിയ ഒരു കാഴ്ചപ്പാടു സ്വീകരിക്കേണ്ടിവന്നപ്പോൾ ആ കവിയുടെ തൂലിക അല്പം പതറിയതുപോലെ തോന്നുന്നു. "ഭാരതത്തിന്റെ പ്രാചീനകലാസംസ്കാരത്തോടുള്ള ഭക്തി എന്ന ചുഴിക്കാററിലാണ് വള്ള

ത്തോടുംകവിതയിലെ കാൽപനികസൗന്ദര്യത്തെ ബാധിച്ചിരുന്നതു്. കവിയുടെ അന്തസ്സത്തയുടെ അവിഭാജ്യാംശമായിത്തീർന്ന, അദ്ദേഹത്തിനു മഹാസത്യമെന്നപോലെ സ്പഷ്ടമായി കാണാൻ കഴിഞ്ഞ, ഒരു ഭാവമായിരുന്നു ആ ഭക്തി. തന്റെ കാലത്തുള്ള ഏതു കാര്യത്തേയും ആ ഭാവത്തിൽക്കൂടിമാത്രമേ അദ്ദേഹത്തിനു കാണാൻ കഴിവുണ്ടായിരുന്നുള്ളു. ....ഇങ്ങനെ വ്യക്തിത്വത്തിന്റെ അടിത്തറതൊട്ടു മേൽക്കൂരവരെ വ്യാപിച്ച ആ ഭാവഭരിതമായ ഭാവനാലോകത്തെ ആവിഷ്കരിക്കാതെ സാദ്ധ്യമല്ലെന്നുവന്നപ്പോൾ അദ്ദേഹം പാടിയ പാട്ടുകൾ ശ്രോതാക്കളുടെ ഹൃദയങ്ങളിൽ ആഞ്ഞിറങ്ങുകയും കുടിയുറപ്പിക്കുകയുംചെയ്തു. രൂഢമൂലമായ ആ ഭാവവുമായി ബന്ധമില്ലാത്തതും ആദ്യതനസംസ്കാരത്തിന്റെ മുകൾപ്പരപ്പിൽക്കൂടി പാഞ്ഞുപോകുന്നതുമായ പുതിയ വസ്തുക്കളേയും സംഭവങ്ങളേയും ആശയങ്ങളേയും കുറിച്ചു് എഴുതിത്തുടങ്ങിയപ്പോൾ അവ അനാകർഷകങ്ങളുമായി." (കൈരളിയുടെ കഥ.)

കവിയുടെ ജീവിതവുമായി ദൃഢബന്ധമുള്ള കലാമണ്ഡലത്തെപ്പററിക്കൂടി രണ്ടുവാക്കു പറയാതിരുന്നാൽ, വള്ളത്തോളിനെസ്സംബന്ധിച്ച വിവരണം അപൂർണ്ണമായേ ഇരിക്കൂ. ക്ഷയോന്മുഖമായി വർത്തിച്ചിരുന്ന കഥകളിയെ പുനരുദ്ധരിക്കാൻ കലാമണ്ഡലം ചെയ്ത ശ്രമത്തെപ്പററി 'ആട്ടക്കഥ' എന്ന അദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ടല്ലോ. വള്ളത്തോളായിരുന്നു കലാമണ്ഡലത്തിന്റെ ജീവനാഡി. ഇംഗ്ലീഷുഭാഷയുടെ എ. ബി. സി. പോലും നിശ്ചയമില്ലാത്ത ആ കലാപ്രണയി വാർദ്ധക്യക്ലേശത്തെ അവഗണിച്ചുകൊണ്ടു് കഥകളിസംഘത്തോടുകൂടി ഇൻഡ്യയിൽ മാത്രമല്ല ഇൻഡ്യയ്ക്കുപുറമേയും സഞ്ചരിച്ചു. വിദേശീയർ ഇന്നു കേരളത്തെ കൂടുതലായി അറിയുന്നതു് 'കഥകളിയുടെ നാടു്' എന്ന പേരിലാണു്. കലാമണ്ഡലത്തെ ഒരു സർവ്വകലാശാലയാക്കി ഉയർത്തണമെന്നു മഹാകവിക്കു് ഉദ്ദേശമുണ്ടായിരുന്നു. ആ സ്ഥാപനത്തിന്റെ വികസനത്തിനായി ഇൻഡ്യാഗവർമ്മെണ്ടു് അൻപതിനായിരംരൂപ വള്ളത്തോളിനെ ഏൽപിച്ച കഥ എല്ലാവർക്കും അറിയാമല്ലോ.

## ഉള്ളൂർ

ഉള്ളൂർ ആദ്യവസാനം കഴിഞ്ഞുകൂടിയതു് ആർഷധർമ്മപ്രചാരകനായിട്ടാണു്. പ്രാചീനന്മാരായ ഋഷിപുംഗവന്മാരുടെ മതമനുസരിച്ചുള്ള പുരുഷാർത്ഥചതുഷ്ടയത്തെ സാധിക്കത്തക്കവിധത്തിലായിരിക്കണം മനുഷ്യന്റെ ജീവിതരീതി എന്ന വിശ്വാസം മഹാകവിക്കു ദൃഢമായി ഉണ്ടായിരുന്നു. പുരാണങ്ങൾ ഉപദേശിക്കുന്ന തത്ത്വങ്ങളിൽ അദ്ദേഹം ദൃഢമായി വിശ്വസിക്കയും ചെയ്തിരുന്നു. ചെറുപ്പംമുതൽക്കേ ലഭിക്കാനിടയായ പുരാണപരിചയംതന്നെയായിരിക്കാം ഇതിനു കാരണം. മഹാഭാരതത്തോടായിരുന്നു അദ്ദേഹത്തിനു കൂടുതൽ പ്രതിപത്തി. "ലോകത്തിലെ സകല ഗ്രന്ഥങ്ങളിലും

വെച്ചു ശ്രേഷ്ഠമേതെന്നു് എന്നോടു ചോദിച്ചാൽ, മഹാഭാരതമാണെന്നു് ഒട്ടും സംശയംകൂടാതെ ഉടനടി ഞാൻ ഉത്തരം പറയും. അതൊന്നുമാത്രം എന്റെ കൈവശമുണ്ടെങ്കിൽ, മറ്റേതു ഗ്രന്ഥങ്ങൾ നശിച്ചാലും എനിക്കു സങ്കടമില്ല" എന്നുപോലും ഒരിക്കൽ ഉള്ളൂർ പറയുകയുണ്ടായി. അദ്ദേഹത്തിന്റെ കവിതകളധികവും പുരാണവിഷയപ്രതിപാദകങ്ങളാകാനുള്ള കാരണം ഇനി വേറെ അന്വേഷിക്കേണ്ടതില്ലല്ലോ. പുരാണേതരങ്ങളായ വിഷയങ്ങളെ പരാമർശിക്കുന്ന കവിതകളെഴുതുമ്പോഴും ദൃഷ്ടാന്തരൂപത്തിലായാലും പുരാണങ്ങളിൽനിന്നു് എന്തെങ്കിലും ഉദ്ധരിക്കുക അദ്ദേഹത്തിന്റെ പതിവാണു്. 'വിചാരധാര' എന്ന കവിതതന്നെ നോക്കുക. ഒരു സന്ധ്യാസമയത്തു് തലയിൽ പുൽക്കെട്ടും വഹിച്ചുകൊണ്ടു വരുന്ന നിലപ്പുലക്കള്ളിയെ ചൂണ്ടിക്കാണിച്ചുകൊണ്ടു് ഒരു ഗൃഹനായിക തന്റെ 'ഓമനപ്പൈതലി'നോടു ചിലതൊക്കെ പറയുന്നതായിട്ടാണു് ആ കവിതയുടെ പോക്കു്. പുലക്കള്ളിയുടെ തലയിലുള്ള പുല്ലു് തങ്ങളുടെ പശുവിനെ പോറ്റാനുള്ളതാണു് എന്നു പറയേണ്ട ഘട്ടം വന്നപ്പോൾ, ഉള്ളൂരിന്റെ വിചാരധാര പുരാണങ്ങളിലേയ്ക്കു പാഞ്ഞു. അദ്ദേഹം പശുവിനെ വിശേഷിപ്പിക്കുന്നതിങ്ങനെയാണു്:

"ഏതിന്റെ മെയ്യാന്നിടുമൂഴിമാതിൻ
സ്തന്യം ലഭിക്കെപ്പൃഥു ധന്യനായി,
ഏതിൻ ചുരന്നോരകിടാതിഥേയൻ
കുംഭോത്ഭവന്നക്ഷയപാത്രമായി,

ഏതിന്നുവേണ്ടി ക്രതു യൂപബന്ധം
കൈക്കൊണ്ടു വാജശ്രവസാത്മജാതൻ,
സുദർശനം ദൂരെ വെടിഞ്ഞു പൂത്താൻ—
കോലേന്തിയമ്പാടിമണിക്കിടാവൻ"

അങ്ങനെയുള്ള പശുവിനു തിന്നാനുള്ളതാണു് ഈ പുല്ലു് എന്നാണു് ആ ഭാഗം അവസാനിക്കുന്നതു്. തീർച്ചയായും ഇതു പറയുന്നതു് ആ ഗൃഹനായികയല്ല, ഉള്ളൂരാണു്. എന്തുകൊണ്ടെന്നോ? ആ അമ്മയ്ക്കറിയാം, തന്റെ 'പൈതലി'നു് ഈ പുരാണമൊന്നും നിശ്ചയമില്ലെന്നു്.

പുരാണകഥാപ്രതിപാദകങ്ങളായ പല കവിതകളും ഉള്ളൂരെഴുതിട്ടുണ്ടെങ്കിലും, 'കർണ്ണഭൂഷണ'ത്തിലാണു് കവി കൂടുതൽ വിജയം നേടിയതു്. മഹാഭാരതപ്രസിദ്ധമായ കർണ്ണന്റെ ദാനവീരത്വത്തെ കഥാവസ്തുവായി സ്വീകരിച്ചുകൊണ്ടു് മഞ്ജരീവൃത്തത്തിൽ രചിക്കപ്പെട്ട ഒരു ഖണ്ഡകാവ്യമാണതു്. സൂര്യൻ കർണ്ണന്റെ മുമ്പിൽ പ്രത്യക്ഷനായി കവചകുണ്ഡലങ്ങൾ ആർക്കും കൊടുത്തുപോകരുതെന്നുപദേശിക്കുന്ന ആ കഥാഭാഗം, കവി

ഭാവനാശക്തികൊണ്ട് അത്യന്തം ഭാസുരവും മനോഹരവുമാക്കിത്തീർത്തിരിക്കുന്നു. അംഗരാജ്യത്തിലെ രാജധാനിയിൽ നീരാളമെത്തയിൽ നിദ്രകൊള്ളുന്ന കർണ്ണന്റെ മണിയറയ്ക്കുള്ളിൽ ബ്രാഹ്മണവേഷധാരിയായ ഭാസ്കരഭഗവാൻ പ്രവേശിക്കുന്നതായിട്ടാണ് കഥ ആരംഭിക്കുന്നത്. ആഗതൻ ആരാണെന്നോ, ആഗമനോദ്ദേശം എന്താണെന്നോ മനസ്സിലാകുന്നതിനുമുൻപുതന്നെ,

> "ആശിപ്പതെന്തെന്നു കല്പിച്ചാലാ വാക്യ-
> മാശിസ്സെന്നോർപ്പേൻ ഞാൻ ദത്തകർണ്ണൻ"

എന്നു കർണ്ണൻ ആഗതനോടു പറയുന്നു. പുത്രന്റെ ദാനശീലത്തെപ്പററി നല്ലപോലെ അറിയാവുന്ന പിതാവ് ഈ വാക്യം കേൾക്കുകകൂടി ചെയ്തപ്പോൾ പകുതി നിരാശനായി; 'ശങ്കയാൽ കണ്ഠത്തിൽ പാതി തടഞ്ഞ' വാക്കുകളോടുകൂടിയാണ് സംസാരിച്ചുതുടങ്ങുന്നത്. പിതൃപുത്രന്മാരുടെ ഉക്തിപ്രത്യുക്തികൾ ഉജ്ജ്വലങ്ങളും ഊർജ്ജസ്വലങ്ങളും ആയിട്ടുണ്ട്. പുത്രന്റെ യുക്തിവാദം പിതാവിനെ രോമാഞ്ചകഞ്ചുകിതനാക്കിത്തീർത്തു. ഒടുവിൽ,

> "നിൻകീർത്തി പൊങ്ങുക, നിൻപേർ വിളങ്ങുക,
> നിർവ്വിഘ്നം വെൽക നിൻദാനധർമ്മം;
> ഇക്കർണ്ണം കൈവിട്ടം കുണ്ഡലം ലോകത്തിൻ-
> സൽകർണ്ണഭൂഷണമായ് ലസിക്കും"

എന്ന് ആ 'ലോകബന്ധു' തന്നെത്താനറിയാതെ പറഞ്ഞുപോയി. തന്നെ പുത്രവാനാക്കിത്തീർത്ത കർണ്ണനെ വീണ്ടും വീണ്ടും പിൻതിരിഞ്ഞുനോക്കിക്കൊണ്ടു മുന്നോട്ടേക്കു നീങ്ങുന്ന ആനന്ദബാഷ്പാകുലേക്ഷണനായ കർമ്മസാക്ഷിയുടെ രൂപം വായനക്കാരുടെ മനോദൃഷ്ടിയിൽ പ്രതിബിംബിപ്പിച്ചുകൊണ്ടാണ് കവി കർണ്ണഭൂഷണം അവസാനിപ്പിച്ചിട്ടുള്ളത്. പ്രസ്തുത കൃതി, ഉള്ളൂരിന്റെ നാമധേയത്തെ കാവ്യലോകത്തിൽ അനശ്വരമാക്കിത്തീർത്തിട്ടുണ്ട്.

പരിതഃസ്ഥിതികളുടെ സമ്മർദ്ദം പിൽക്കാലത്ത് ഉള്ളൂരിനെ പുരാണങ്ങളിലെ സാങ്കല്പികലോകത്തിൽനിന്ന് യഥാർത്ഥലോകത്തിലേയ്ക്ക് ഇറക്കിക്കൊണ്ടുവന്നു. എന്നിട്ടും ചരിത്രപുരുഷന്മാരുടെ ത്യാഗശീലം, വീര്യം, പൗരുഷം, പിതൃഭക്തി, രാജഭക്തി, ഭ്രാതൃസ്നേഹം മുതലായ വിശിഷ്ടഗുണങ്ങളെ വർണ്ണിച്ചു തൃപ്തിപ്പെടാനേ അദ്ദേഹത്തിനു കഴിഞ്ഞുള്ളു. വായനക്കാരുടെ ഹൃദയത്തിൽതട്ടുന്ന തരത്തിലുള്ള മർമ്മപ്രധാനങ്ങളായ ഭാഗങ്ങൾ തിരഞ്ഞെടുത്ത് അവയെ ഭാവോജ്ജ്വലങ്ങളാക്കി അവതരിപ്പിക്കുന്നതിൽ ഉള്ളൂർ വിജയിച്ചു എന്നു പറയാൻ നിവൃത്തിയില്ല. യുക്തിവാദങ്ങളുടെ പ്രവാഹം, ഉല്ലേഖങ്ങളുടെ ബാഹുല്യം, ദൃഷ്ടാന്തങ്ങളുടെ സമൃദ്ധി എന്നിവ മികാദിക്കിലും പ്രതിപാദ്യവിഷയത്തിന്റെ ഏകാഗ്രതയെ ഭഞ്ജിക്കുന്നതാ

യിട്ടാണ് അനുഭവം. എങ്കിലും, സ്വാതസ്സിദ്ധമായ ഗൌരവത്തിനു ഹാനി തട്ടാതെ സൂക്ഷിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു.

ഉള്ളൂർക്കവിതയുടെ മൂന്നാമത്തെ ഘട്ടം പ്രായേണ അനുകരണാത്മകമാണ്. സാമൂഹ്യവിഷയങ്ങളെപ്പററി ആശാനും വള്ളത്തോളും എഴുതിയ കവിതകൾക്കു സിദ്ധിച്ച അസാധാരണമായ വിജയവും അത്ഭുതപൂർവ്വമായ പ്രചാരവും ഉള്ളൂരിനെ അങ്ങോട്ടേയ്ക്കാകർഷിച്ചു. എന്നാൽ അത്തരം വിഷയങ്ങളിൽ അലിഞ്ഞുചേർന്ന് അനുഭവരസികതയോടെ കവിതയെഴുതാൻ അദ്ദേഹത്തിനു സാധിച്ചില്ല. പുതിയ വിഷയങ്ങളെപ്പററി ഭാവഗീതങ്ങളെഴുതാനുള്ള ഉള്ളൂരിൻെറ ശ്രമം സമുദ്രോക്തി, പുഴമൊഴി, റിക്ഷ, കൃപാലാപം, ചിപ്പും ചിപ്പും, പുല്ലിൻെറ ചൊല്ല്, ഇരുമ്പിൻെറ നൈരാശ്യം, മതവും മദ്യവും, പൂമ്പാററയോട് മുതലായ ഖണ്ഡകവിതകളിൽ നമുക്കു കാണാം. ഭാവഗീതങ്ങളുടെ പ്രധാനലക്ഷണമായ വികാരോഷ്മളത ഇവയിൽ വളരെ കുറച്ചേ അനുഭവപ്പെടുന്നുള്ളു. 'റിക്ഷ' എന്ന കവിതതന്നെ നോക്കുക: എല്ലും തൊലിയും മാത്രം ശേഷിച്ച ഒരു റിക്ഷാക്കാരൻ, കുടവയറനായ ഒരു പണക്കാരൻ. ഇവരാണ് അതിലെ പാത്രങ്ങൾ. റിക്ഷ മുന്നോട്ടു നീങ്ങുന്നു. ഒരു ഹോട്ടലിനടുത്തെത്തിയപ്പോൾ വണ്ടി നിർത്തിച്ച് ധനികൻ കാപ്പികുടിക്കാൻ പോകുന്നു. "രണ്ടണ കിട്ടിയാൽ ഞാനും ഒന്നു തൊണ്ടനനയ്ക്കുമായിരുന്നു" എന്ന് സവിനയം അറിയിച്ച റിക്ഷാക്കാരനു കിട്ടിയ മറുപടി, "ചെല്ലേണ്ട ദിക്കിലെത്തീട്ടേ കൂലി തരാൻ പററൂ" എന്നായിരുന്നു. ഇതുകേട്ട റിക്ഷാക്കാരൻ ലോകത്തിൻെറ ഹൃദയശൂന്യതയെപ്പററി ആലോചിക്കാൻ തുടങ്ങി. അതു മുഴുവൻ കഴിഞ്ഞിട്ടേ 'മുതലാളി' കാപ്പികുടിച്ചു വരുന്നുള്ളു. വണ്ടിവലി തുടരുന്നു...... എത്രയോ ഹൃദയസ്പൃക്കായ ഒരു സംഭവമാണിതെന്നുള്ളതിൽ സംശയമില്ല. എന്നാൽ റിക്ഷാക്കാരൻെറ പടർന്നുപന്തലിച്ചുപോകുന്ന വിചാരലത ആ കാവ്യത്തിൻെറ വികാരഭദ്രതയെ ആകെ ഉലച്ചുകളഞ്ഞു. തീണ്ടൽ, തൊടീൽ മുതലായ അനാചാരങ്ങളെ എതിർത്തും ഉള്ളൂർ കവിത എഴുതിയിട്ടുണ്ട്. അതു കുറച്ചുകൂടി ഹൃദയസ്പൃക്കായിട്ടുണ്ടെന്നു പറയാം. തൻെറ മണ്ഡലംവിട്ടു പ്രവർത്തിച്ച വള്ളത്തോളിൻെറ അനുഭവംതന്നെയാണ്, സാമൂഹ്യവിഷയങ്ങൾ കൈകാര്യംചെയ്ത ഉള്ളൂരിനും ഉണ്ടായത്.

ഈവക അനുഭവങ്ങൾ മഹാകവിയെ ഒട്ടും അധൈര്യപ്പെടുത്തിയില്ല. യുവാക്കളോട് എപ്പോഴും ഉപദേശിക്കാറുണ്ടായിരുന്ന സ്ഥിരപരിശ്രമം അദ്ദേഹം തുടർന്നുകൊണ്ടിരുന്നു. അത് ആഗ്രഹത്തെ വിജയത്തിൽ കൊണ്ടെച്ചെന്നെത്തിക്കയുംചെയ്തു. 'പ്രേമസംഗീത'ത്തെപ്പററിയാണ് ഞാൻ സൂചിപ്പിക്കുന്നതു. 'പ്രേമമാണഖിലസാരമൂഴിയിൽ' എന്ന തത്ത്വത്തെ മനോഹരമായി പ്രപഞ്ചനംചെയ്തിരിക്കയാണ് ആ കൃതിയിൽ. ആകർഷകമായ ആശയം, സംഗീതാത്മകമായ വൃത്തം, ഭാവനിർഭരമായ പ്രതിപാദനരീതി ഇങ്ങനെ എത്ര

കൊണ്ടു നോക്കിയാലും, ആധുനികമായ പ്രൗഢ ഖണ്ഡകവിതയോടും കിട നില്ക്കാനുള്ള കെല്പ് 'പ്രേമസംഗീത'ത്തിനുണ്ട്.

"നമിക്കിലുയരാം, നടുകിൽ തിന്നാം, നൽകുകിൽ നേടാം;
നമുക്കു നാമേ പണിവതു നാകം നരകവുമതുപോലെ;
മനവും മിഴിയും നാവും കരവും മന്നിൻമാലകലാൻ
മഹാനുകമ്പാമസൃണിതമാക്കും മനുഷ്യർ ദേവന്മാർ"

എന്നിത്യാദി വരികൾ ആരേയും ആകർഷിക്കുന്നവയാണു്. ഭൂമിയെ സ്വർഗ്ഗമാക്കാൻ കഴിവുള്ള സ്നേഹത്തിന്റെ മാഹാത്മ്യത്തെപ്പററി എത്ര വർണ്ണിച്ചാലും ഉള്ളൂരിനു മതിവരാറില്ല.

"സ്നേഹിക്ക നാം നമ്മെ മറന്നു സാക്ഷാൽ
ദൈവത്തെയോർത്തുളളതമിപ്രപഞ്ചം;
ഈശന്റെ പൂന്തോപ്പിതു്; നീളെനീളെ
സ്നേഹാമൃതത്താലതു സിക്തമാക്കാം." —സുഖംസുഖം

"അന്യോന്യസൗഹൃദസസ്യം കൃഷിചെയ്‌വി—
നന്യമെന്തുള്ളൂ മതരഹസ്യം?" —പ്രഭാതഗാഥ

ആശാന്റെയോ വള്ളത്തോളിന്റെയോ കവിതയിലില്ലാത്ത ഒരു ചിന്താസരണി—ഒരു പ്രത്യേകത—ഉള്ളൂരിന്റെ കവിതയിൽ കാണുന്നുണ്ടു്. ഉത്കർഷേച്ഛയേയും സ്വാതന്ത്ര്യശീലത്തേയും പററി യുവാക്കന്മാരോടുള്ള ഉപദേശമാണതു്. മനുഷ്യന്റെ എല്ലാ ഉത്കർഷങ്ങൾക്കും നിദാനമായി നില്ക്കുന്നതു് പരിശ്രമശീലമാണെന്നും, ശുഭാപ്തിയിലും സ്വാശ്രയത്തിലും ദൃഢമായി വിശ്വസിച്ചു് ഉത്സാഹപൂർവ്വം പ്രയത്നിച്ചുകൊണ്ടിരിക്കുന്നപക്ഷം തീർച്ചയായും വിജയം കൈവരാതിരിക്കയില്ലെന്നും, സ്വന്തം ആലസ്യത്തിന്റേയും കർമ്മവിമുഖതയുടേയും ഫലമായി വന്നുചേരുന്ന നാശങ്ങൾക്കു മററുള്ളവരെ കുററപ്പെടുത്തുന്നതിൽ അർത്ഥമില്ലെന്നും, അദ്ദേഹം കൂടെക്കൂടെ യുവാക്കളെ ഉൽബോധിപ്പിക്കുന്നു.

"പാഴരണ്യത്തിൽ പതിക്കട്ടെ പാദങ്ങൾ,
പാഷാണംകൊണ്ടു മുറിഞ്ഞിടട്ടേ,
കനും കുഴിയും നിറയട്ടെ മദ്ധ്യത്തിൽ,
വന്യമൃഗങ്ങളലറിടട്ടേ,
അന്തഃകരണം തിരിച്ചുവിടും വഴി—
യന്തരമെന്നിയേ നാം തുടന്നാൽ
എത്തും ചെന്നെത്തേണ്ട ദിക്കിൽ, നവമായൊ—
രുത്തമഫലണ്ടാപ്രവുമുണ്ടാം"

എന്നു തുടങ്ങിയ വരികളിൽ നമുക്കു കാണാൻ കഴിയുന്നതു് പ്രതീക്ഷ

ഒരു ഉള്ളൂരിനെയാണ്.—അതേ, വിപ്ലവത്തിന്റെ വീണമീട്ടുന്ന പുതിയ ഒരു ഉള്ളൂരിനെ.

ഈ ത്രിമൂർത്തികൾവഴി ഭാഷാവൃത്തങ്ങൾക്കു വൻപിച്ച പ്രചാരം സിദ്ധിച്ചിട്ടുണ്ടെന്നുള്ള കാര്യവും പ്രസ്താവ്യമാണ്. എഴുത്തച്ഛനുശേഷം ഭാഷാവൃത്തങ്ങളുടെ പ്രചാരത്തിന് ഇവരെപ്പോലെ സഹായിച്ച കവികൾ ഇടക്കാലത്തെങ്ങുമുണ്ടായിട്ടില്ല.

വള്ളത്തോളിന്റെ ശൈലീലാളിത്യം പലപ്പോഴും നമ്മെ അനുസ്മരിപ്പിക്കുന്നതു ചെറുശ്ശേരിയെയാണ്.

## അദ്ധ്യായം 19

# പുതിയ തലമുറ

### ജി. ശങ്കരക്കുറുപ്പ്

ത്രിമൂർത്തികൾക്കു ശേഷമുണ്ടായ ഏറ്റവും ശ്രദ്ധേയനായ ഭാഷാകവി ജി. ശങ്കരക്കുറുപ്പാണ്. പതിനേഴാമത്തെ വയസ്സിൽ കവിതയെഴുതാൻ പേനയെടുത്ത ആ യുവാവിനെ പ്രോത്സാഹിപ്പിച്ചു മുന്നോട്ടു കൊണ്ടുവന്നതു വള്ളത്തോളായിരുന്നു. വള്ളത്തോൾ അന്ന് അങ്ങനെ നൽകിയ പ്രോത്സാഹനമാണു ധൈര്യത്തോടുകൂടി മുന്നോട്ടു പോകാൻ തന്നെ പ്രേരിപ്പിച്ചതെന്നു ജി. പലപ്പോഴും പ്രസ്താവിച്ചിട്ടുണ്ട്.

"നീരന്ധനീലജലദപ്പലകപ്പുറത്തു
വാരഞ്ചിടുന്ന വളർവില്ലു വരച്ചു മാച്ചും
നേരററ കൈവളകളാൽ ചില മിന്നൽ ചേർത്തും
പാരം ലസിക്കുമമലപ്രകൃതിക്കു കൂപ്പാം"

എന്ന ശ്ലോകമായിരുന്നു ജി. യുടെ ആദ്യത്തെ കവിത. പ്രകൃതിവർണ്ണന എന്ന പഴയ കരുവിൽ വാർത്തെടുത്തതായിരുന്നിട്ടും പ്രസ്തുത പദ്യം ഭാവനയുടെ നവീനപ്രവണതയെ പ്രത്യക്ഷപ്പെടുത്തുന്നു. കുറുപ്പിന്റെ ആദ്യകാലകവിതകൾ മിക്കവാറും ഈ രീതിയിലുള്ളവയാണ്. 'കവനകൗതുകം' ഒന്നും രണ്ടും ഭാഗങ്ങളിൽ അവയുടെ സമാഹാരം കാണാം. ഈ പ്രകൃതിനിരീക്ഷണപാടവം ബഹുത്വത്തിൽ ഏകത്വത്തെ ദർശിക്കാനും വിശിഷ്ടങ്ങളായ ചില ആദർശങ്ങൾ മനസ്സിൽ അങ്കുരിക്കാനും ഹേതുഭൂതമായിത്തീർന്നു. ഈ രണ്ടിന്റെയും പ്രേരണ അദ്ദേഹത്തിന്റെ ആദ്യകാലകവിതകളിൽ ധാരാളം കാണാം.

"തലപോലുമഹോ പരാർത്ഥമായി-
ച്ചിലവാക്കാൻ മടിയാത്ത സാധുനെല്ലേ,
തവ ചേവടിയിൽ കുനിഞ്ഞിടട്ടേ
പടുവാം സ്വാർത്ഥപരായണൻ മനുഷ്യൻ"

—സാഹിത്യകൗതുകം ഒന്നാംഭാഗം.

"വിളഞ്ഞ പാടം" എന്ന കവിതയിലെ ഒരു ശ്ലോകമാണിതു്. ഈ ആദർശപ്രതിപത്തി കവിതയിൽ ക്രമേണ വളർന്നുവരികയും കാലക്രമത്തിൽ രൂഢമൂലമായി സ്വഭാവത്തിന്റെ ഒരംശമായിത്തീരുകയും ചെയ്തു.

ആശാന്റെ ആശയഗതിയും വള്ളത്തോളിന്റെ കലാശില്പവും ഉള്ളൂരിന്റെ ഉല്ലേഖചാതുരിയും ആദ്യകാലത്തു ശങ്കരക്കുറുപ്പിൽ സ്വാധീനശക്തി ചെലുത്തിയിരുന്നു എന്നു് 'സാഹിത്യകൗതുകം' ഒന്നും രണ്ടും ഭാഗങ്ങളിലെ പല കവിതകളും വിളിച്ചുപറയുന്നുണ്ടു്. എന്നാൽ, പല അംശങ്ങളിലും അവരെ അതിശയിക്കുന്ന വ്യക്തിത്വം അന്നുതന്നെ അദ്ദേഹം പ്രദർശിപ്പിച്ചുതുടങ്ങുകയും ചെയ്തിരുന്നു. മേലുദ്ധരിച്ച 'നിരന്ധ്രനീലോ'ത്യാദി പദ്യത്തിൽ തന്നെ അതിന്റെ ലക്ഷണങ്ങൾ കാണാം. ദീനാനുകമ്പ, ഉച്ചനീചത്വങ്ങളുടെ നേർക്കുള്ള ധാർമ്മികരോഷം മുതലായി പിൽക്കാലത്തു് ജി. യിൽ തെളിഞ്ഞുകണ്ട സ്വഭാവവിശേഷങ്ങളുടെ ചെറിയ ചെറിയ മുമ്പുകളും അക്കാലത്തെ കവിതകളിൽ കാണുന്നുണ്ടു്. തിരുവില്വാമലയിൽ ജോലിയായിരുന്നപ്പോൾ ഒരു പുലയച്ചെറുക്കൻ വഴിയിൽനിന്നു് അകലെ മാറിനിന്നു് 'ഒരു കാശു്, ഒരു കാശു്' എന്നു് ഉറക്കെ വിളിച്ചുഘോഷിക്കുന്നതു കേട്ട കവി പാടിയതു് ഇങ്ങനെയാണു്:

"ധനദേവതതന്റെ പൊൽച്ചിലമ്പിൻ
നിനദം പാടിയുറക്കിടുന്ന കാതേ!
അനഘാത്മസഹോദരന്റെ ദീനം
നിനദം നിന്നെയുണർത്തുകില്ലയെന്നോ?"

ശങ്കരക്കുറുപ്പു് ആരംഭകാലത്തുതന്നെ ദേശാഭിമാനദ്യോതകങ്ങളും പ്രേമപരങ്ങളുമായ കവിതകൾ എഴുതിയിരുന്നു എന്നു് ഭാരതം വെൽവുതാക, രാധ, ഒരു വരവധു എന്നു തുടങ്ങി സാഹിത്യകൗതുകം ഒന്നാംഭാഗത്തിൽ കാണുന്ന കവിതകൾ തെളിയിക്കുന്നു. ഈ കാലഘട്ടത്തെ ഓർത്തുകൊണ്ടായിരിക്കാം പിൽക്കാലത്തു കവി ഇങ്ങനെ അഭിപ്രായപ്പെട്ടിട്ടുള്ളതു്: "പ്രകൃതിയും പ്രേമവും ദേശാഭിമാനവുമായിരുന്നു ആരംഭത്തിൽ എന്റെ കവിതയുടെ ജീവനാഡികളെന്നു തോന്നുന്നു. പ്രകൃതിയുടെ ആകർഷണം, അതിനോടുണ്ടായ അടുപ്പം, ഇടയ്ക്കു പ്രകൃതിയുമായി അനുഭവപ്പെട്ട ഐക്യം, പ്രകൃതിയിൽക്കൂടി അതിന്റെ പുറകിലുണ്ടെന്നു തോന്നിയിരുന്ന ചൈതന്യത്തോ

ടുളിച്ച ആഭിമുഖ്യം—വാസ്തവത്തിൽ ഇതെല്ലാമാണു് സാഹിത്യത്തിന്റെ ഒതുങ്ങിയ ഒരു മൂലയിൽ കടന്നിരിക്കാൻ എനിക്കു് ഇടം കാണിച്ചതു്."

രണ്ടാമത്തെ ഘട്ടത്തിൽ ജി. വെറും ഒരാസ്വാദകൻ എന്ന നില വിട്ടു പ്രകൃതിയിൽ അലിഞ്ഞുചേരുന്നു; അതിന്റെ ഒരംശമായിത്തീരുന്നു. ഉറക്കം നടിച്ചു കിടക്കുന്ന ശാന്തസാഗരത്തെ ചുംബിക്കാനായി സന്ധ്യാദേവി സോത്കണ്ഠം മുഖം കുനിക്കുന്നതും, അമൃതകിരണൻ ആകാശലക്ഷ്മിയുടെ മാറത്തു കിടന്നുറങ്ങുന്നതും, സായംസന്ധ്യയിൽ പൗരസ്ത്യദിങ്നാരി പ്രകൃതിദേവിയെ വീശുന്നതിനായി അതിമനോഹരമായ വെൺചാമരം പതുക്കെ ഉയർത്തുന്നതും, ശരത്കാലരജനി മോഹനസ്വപ്നങ്ങൾ കണ്ടു് ഉറക്കത്തിൽ പുഞ്ചിരിതൂകുന്നതും, വർഷാലക്ഷ്മി പൊൻകസവു വെട്ടിത്തിളങ്ങുന്ന ശ്യാമളപ്പുടവയോട ചാർത്തി കാമുകനായ ദിവസേശ്വരന്റെ കണ്ഠത്തിൽ നാനാവർണ്ണോജ്ജ്വലമായ വരണമാല്യം ചാർത്തുന്നതും, ഉറങ്ങിപ്പോയ പ്രകൃതിദേവിയുടെ കൈയിൽനിന്നു് അദൃശ്യമായ താലവൃന്തം താഴെ വീഴുന്നതും, മഘവന്റെ സൈനികവർഗ്ഗത്തിൽപെട്ട കാളമേഘവ്യൂഹം കൈയിലെ തങ്കച്ചൂരലും മിന്നിച്ചുകൊണ്ടു് മദോന്മത്തരായി വ്യോമവീഥിയിൽ സഞ്ചരിക്കുന്നതും മറ്റും അദ്ദേഹത്തിനു കാണാൻ കഴിയുന്നതു് ഈ ഘട്ടത്തിലാണു്. പുല്ലും പൂവും നിലാവും നക്ഷത്രവും സൂര്യനും ചന്ദ്രനുമെല്ലാം കവിയുടെ ഉററ ചങ്ങാതിമാരായിത്തീരുന്നു, അക്കാലത്തു്. അദ്ദേഹം അവയുമായി അഭിമുഖസംഭാഷണം നടത്തുകയും സല്ലപിക്കയും ചെയ്യുന്നു. സഹൃദയരെ കോൾമയിർക്കൊള്ളിച്ചവയാണു് ജി. യുടെ അക്കാലത്തെ കവിതകൾ. പക്ഷേ, കവിതയിലും ഭൗതികവാദം മുഴങ്ങിക്കേൾക്കാൻ വെമ്പൽപൂണ്ട ചില സ്നേഹിതന്മാർ, 'നക്ഷത്രലോകത്തിൽ ജീവിക്കുന്ന കവി' എന്നു പറഞ്ഞു് അദ്ദേഹത്തെ പരിഹസിക്കയാണുണ്ടായതു്.

പിന്നീടുള്ള കവിയുടെ ഗതി ഒന്നിൽനിന്നു് മറെറാന്നിലേയ്ക്കു് എന്ന നിലയിൽ അൽപം ദ്രുതതരമായിട്ടാണു്. കുറേക്കാലം മിസ്റ്റിക്കവിയായി നാം അദ്ദേഹത്തെക്കണ്ടു. 'പ്രകൃതിയിൽക്കൂടി അതിന്റെ പിന്നിലുണ്ടെന്നു തോന്നിയിരുന്ന ചൈതന്യത്തോടുളിച്ച ആഭിമുഖ്യം' അതിന്റെ വിശ്വരൂപം കാണിച്ചതു് ഈ ഘട്ടത്തിലാണു്. പ്രപഞ്ചത്തെ നയിക്കുന്ന ആ പരാശക്തിയുടെ നേരെ കവിക്കുള്ള അചഞ്ചലമായ വിശ്വാസം ഇക്കാലത്തെ കവിതകളിൽ വ്യക്തമായി നിഴലിക്കുന്നുണ്ടു്.

"ആരെ ഞാനന്വേഷിപ്പതാ പ്രേമപുഞ്ജംതന്നെ
തീരെയില്ലെന്നോതുന്ന നാവെനിക്കവിശ്വാസ്യം
.................... ..........
തിരയൂ വേഗം തോഴ തിരയൂ, മുളങ്കാടിൻ
ചിരിയെഗ്ഗണിക്കാതെ; ഇല്ലതിന്നന്തസ്സാരം."

ഈ വരികളിലെ ആശയം സംശയത്തിനു് ഇടംനൽകാത്തവിധം സ്ഫടികം

പോലെ സ്ഫുടമല്ലേ? "ഞാൻ ഒരാസ്തികനാണ്; എന്നുവെച്ചാൽ സ്വർഗ്ഗനരകാദികളിലും വ്യക്തിഗതനായ ഈശ്വരനിലും വിശ്വാസമുള്ളവനെന്നർത്ഥമില്ല. പൂർണ്ണവും അനന്തവൈകവേദ്യവുമായ ഒരു ചൈതന്യത്തിന്റെ അപൂർണ്ണവും സ്ഥൂലവുമായ ഒരാവിഷ്കരണമാണ് പ്രപഞ്ചമെന്നു ഞാൻ വിചാരിക്കുന്നു" എന്ന കവിയുടെ വാക്യംകൂടി മനസ്സിൽ വെച്ചുകൊണ്ടു വായിച്ചാൽ ഈ വരികൾ ശരിയായ ലക്ഷ്യത്തിൽ നമ്മെ കൊണ്ടുചെന്നെത്തിക്കാതിരിക്കയില്ല.

കുറച്ചുകൂടി കഴിഞ്ഞപ്പോൾ ജി. ഒരു പ്രതിരൂപാത്മകകവിയായി മാറി. ഗവർമ്മേൻറുദ്യോഗം സ്വതന്ത്രമായ അഭിപ്രായപ്രകടനത്തിന് തടസ്സമായിത്തീർന്നതിനാൽ, ഒരു രക്ഷാമാർഗ്ഗമായി സ്വീകരിച്ചതായിരുന്നു ഈ പ്രതിരൂപാത്മകത. അക്കാലത്തെഴുതിയ കൂണുകൾ, നാളെ എന്നു തുടങ്ങിയ കവിതകളിൽക്കൂടി വിപ്ലവത്തിന്റെ നാന്ദിയാണ് വാസ്തവത്തിൽ മുഴങ്ങിയത്.

"ജന്മസിദ്ധമാം പദം പുണ്യലബ്ധമെന്നോർത്തു
വന്മദം ഭാവിക്കുന്നൊരുന്നതനക്ഷത്രമേ,
വെമ്പുക വിളറുക വിറകൊള്ളുക! നോക്കു,
നിൻ പുരോഭാഗത്തിതാ വിശ്വജേതാവാം നാളെ"

എന്നും മററുമുള്ള വരികൾ എത്ര ശക്തമായ ഭാഷയിൽ കാര്യം വിളിച്ചുപറയുന്നു! നക്ഷത്രം ഉയർന്നവർഗ്ഗത്തിന്റെയും കൂണുകൾ അന്നത്തെ 'വെൺകൊററക്കുട'കളുടേയും പ്രതീകങ്ങളാണെന്നു വളരെച്ചുരുക്കംപേർക്ക് മാത്രമേ അന്നു മനസ്സിലാക്കാൻ കഴിഞ്ഞുള്ളു. എന്നിട്ടും മേലധികാരികൾ ജി. യെ പിടികൂടി. കവിതകളിലെ പ്രതിരൂപങ്ങളാണ് കവിയെ ആപത്തിൽനിന്നു രക്ഷിച്ചത്. 'ആരാമത്തിൽ' എന്ന കവിതയിലും അന്നത്തെ നിലയ്ക്ക് 'രാജദ്രോഹ'മായി വ്യാഖ്യാനിക്കപ്പെടാവുന്ന ആശയമാണടങ്ങീട്ടുള്ളത്. വേറെയും പല കവിതകളുണ്ട്, ഈ ഇനത്തിൽ ഉൾപ്പെടുത്താവുന്നവയായി.

പിന്നീട് ശങ്കരക്കുറുപ്പ് വിപ്ലവശബ്ദം മുഴക്കുന്ന സാർവ്വദേശീയതയുടെ കവിയായി മാറി. എതിർക്കപ്പെടേണ്ട എന്തിനേയും എതിർക്കേണ്ടതു സാഹിത്യകാരന്റെ കടമയാണെന്നാണ് ഇന്നു് അദ്ദേഹത്തിന്റെ അഭിപ്രായം. 'വിപ്ലവ'ശബ്ദത്തിന് ജി. യുടെ നിഘണ്ടുവിൽ അത്രത്തോളമേ അർത്ഥവ്യാപ്തിയുള്ളു. അദ്ദേഹത്തിന്റെ വാക്കുകൾതന്നെ കേൾക്കുക:

"ഒരു രാജ്യത്തിന്റെ ഹൃദയസിരകളെ ബലിഷ്ഠങ്ങളാക്കുന്ന ഗാനത്തിന്റെ നിർമ്മാണം ഒരു വലിയ കാര്യമാണെന്ന് കലാകാരൻ അഭിമാനിക്കുന്നു.......സാഹിത്യം ജീവിതത്തിന്റെ ആഡംബരമല്ല; ആദർശാത്തുമാവും

കർമ്മശക്തിപ്രദവുമായ ആശയരക്തത്തെ സംഭരിക്കുകയും സംസ്കരിക്കുകയും പ്രസരിപ്പിക്കുകയും ചെയ്യുന്ന സമുദായഹൃദയംതന്നെയാകുന്നു. അതിനാൽ, ആദർശമലിനതയുടെയോ കർമ്മാലസതയുടെയോ ചിഹ്നം പ്രത്യക്ഷമാകുമ്പോഴൊക്കെ കവികൾ, ജീവിതത്തിലും പശ്ചാത്തലമായ പരിതഃസ്ഥിതിയിലും സവിശേഷമായ ശ്രദ്ധ പതിപ്പിക്കേണ്ടതാണ്. ഇല്ലെങ്കിൽ മനുഷ്യജീവിതം ജീർണ്ണിക്കും; സംസ്കാരം ക്ഷയിക്കും; മൃത്യുവിന്റെ സോദരിയായ നിദ്ര സമുദായത്തെ വിഷാദാത്മകതയും നിരാശതയും ഭയപരവശതയുംകൊണ്ടു പൊതിയുകയും ചെയ്യും.”

നന്മയെ സ്നേഹിക്കുക, തിന്മയെ വെറുക്കുക ഇതാണ് ജി. യുടെ നയം. അതിൽ അദ്ദേഹത്തിനു കക്ഷിഭേദമില്ല, ദേശഭേദമില്ല, മററു പരിഗണനകൾ ഒന്നുമില്ല. പഴമക്കാരും പുതുമക്കാരും വലതുപക്ഷക്കാരും ഇടതുപക്ഷക്കാരും അദ്ദേഹത്തെ ബഹുമാനിക്കുന്നതു് ഇതുകൊണ്ടാണ്.

ജി. സമുദായത്തിനു് രണ്ടു വലിയ നേട്ടങ്ങൾ സംഭാവനചെയ്തിട്ടുണ്ട്: പ്രസാദാത്മകതയും ശുഭാപ്തിവിശ്വാസവും. ക്ലേശഭൂയിഷ്ഠമായ മനുഷ്യജീവിതത്തിൽ ഇച്ഛാഭംഗങ്ങളും മനോവേദനകളും അത്ര അസാധാരണമൊന്നുമല്ല. അങ്ങനെയുള്ള ഓരോ അവസരത്തിലും മനുഷ്യൻ മരണത്തെ മാടിവിളിക്കാൻ തുടങ്ങിയാൽ, സമുദായാന്തരീക്ഷം മലിനമാകുമെന്നതിൽ കവിഞ്ഞ യാതൊരു പ്രയോജനവും അതുകൊണ്ടുണ്ടാകാൻ പോകുന്നില്ല. പ്രസാദാത്മകത്വത്തിന്റെ സ്ഥിതിയോ? ജീവിതവേദനകളെ—അവ എത്രമാത്രം തീവ്രതരങ്ങളായിരുന്നാലും—ഉൾക്കരുത്തോടുകൂടി സ്വയം സഹിക്കയും, ആ വേദനകളുടെ ഭാരം മററുള്ളവരുടെ തലയിൽ ഇറക്കിവെയ്ക്കാതിരിക്കാൻ ബോധപൂർവ്വം പരിശ്രമിക്കയും ചെയ്യുന്ന ചില വിശിഷ്ടവ്യക്തികളെ നാം കാണാറില്ലേ, അപൂർവ്വമായിട്ടെങ്കിലും? പ്രസാദാത്മകനായ കവിയും ഇതുതന്നെയാണു ചെയ്യുന്നതു്—ചുററുമുള്ള അന്തരീക്ഷത്തിൽ മനസ്സമാധാനത്തിന്റെ വിത്തു പാകുക. സമുദായത്തിനു് ഇതു് എന്തൊരനുഗ്രഹമാണെന്നോ!

“എരിയും സ്നേഹാർദ്രമാമെന്റെ ജീവിതത്തിന്റെ
തിരിയിൽ ജ്വലിക്കട്ടെ ദിവ്യമാം ദുഃഖജ്വാല;
എങ്കിലും നെടുവീർപ്പിൻ ധൂമരേഖയാൽ നൂനം
പങ്കിലമാക്കില്ലെന്നും ദേവമാർഗ്ഗമാം വാനം
എൻ ചിതയിങ്കൽത്തന്നെയാണെ ഞാനെന്നാകിലും
പുഞ്ചിരിത്തിളക്കത്തെപ്പഥികൻ ദർശിക്കട്ടെ!”

എന്ന ‘നക്ഷത്രഗീത’ത്തിലെ വരികൾ ജി. യുടെ പ്രസാദാത്മകത്വത്തിനു് ഉത്തമോദാഹരണമാണ്. ജി. തന്നെയാണു് നക്ഷത്രങ്ങളിൽക്കൂടി സംസാരിക്കുന്നതു്.

ഭാരതസ്വാതന്ത്ര്യസമരത്തെ പലരും സംശയദൃഷ്ടിയോടുകൂടി വീക്ഷിച്ചുകൊണ്ടിരുന്ന കാലത്ത് ദൃഢമായ ആത്മവിശ്വാസത്തോടുകൂടി "ഹാ വരും, വരും നൂനമാട്ടിനം എൻനാടിന്റെ നാവനക്കിയാൽ ലോകം ശ്രദ്ധിക്കും കാലം വരും" എന്ന് ഉച്ചൈസ്തരം ഉദ്ഘോഷിച്ച ശങ്കരക്കുറുപ്പിന്റെ ശുഭാപ്തിവിശ്വാസത്തിന് തെളിവുകൾ അധികം ഉദ്ധരിക്കേണ്ട ആവശ്യമില്ല. അദ്ദേഹത്തിന്റെ ആ പ്രവചനം—ഭാരതത്തിന്റെ ശബ്ദം ലോകം മുഴുവൻ ശ്രദ്ധിച്ചു കേൾക്കുന്ന ഒരു കാലം വരുമെന്ന ആ പ്രവചനം – അക്ഷരംപ്രതി അന്വർത്ഥമായിക്കഴിഞ്ഞില്ലേ, ഇപ്പോൾത്തന്നെ!

കുറുപ്പിന്റെ കവിതകളെല്ലാം ഒരുപോലെ സുഗ്രഹമാണെന്നു പറയാൻ നിവൃത്തിയില്ല. പ്രതിരൂപങ്ങൾ ചിലപ്പോൾ അതിനെ കൂടുതൽ ദുർഗ്രഹമാക്കുന്നു. ചുരുങ്ങിയ വാക്കുകളിൽ പരന്ന ആശയം ഉൾക്കൊള്ളിക്കാനുള്ള കവിയുടെ നിഷ്കർഷകൂടി ചേരുമ്പോൾ എല്ലാം തികയുന്നു. "കാവ്യരചനയ്ക്കു പുറപ്പെടുന്നവന്ന ചില പ്രത്യേകസിദ്ധികൾ വേണ്ടിയിരിക്കുന്നതുപോലെ, കാവ്യാസ്വാദകനും ചില സിദ്ധികൾ ഉണ്ടായിരുന്നേ മതിയാവൂ" എന്നുള്ള തത്ത്വം മാത്രമേ ഇക്കാര്യത്തിൽ ഒരു സമാധാനമായിട്ടുള്ളൂ.

## ചങ്ങമ്പുഴ കൃഷ്ണപിള്ള

ശങ്കരക്കുറുപ്പിനെപ്പോലെതന്നെ കേരളീയരെ വളരെയധികം വശീകരിക്കാൻ കഴിഞ്ഞ മറ്റൊരു കവിയാണ് ചങ്ങമ്പുഴ കൃഷ്ണപിള്ള. ഈ ഒററക്കാര്യത്തിലല്ലാതെ മറ്റൊരു വിഷയത്തിലും അവർ തമ്മിൽ യാതൊരു സാമ്യവുമില്ല. കുറുപ്പു ചെറുപ്പത്തിൽത്തന്നെ ചില ആദർശങ്ങളിൽ വിശ്വസിച്ചിരുന്നു എന്നു നാം കണ്ടുകഴിഞ്ഞു. വികാരത്തിനു കടിഞ്ഞാണിടാൻ വേണ്ട വിചാരശീലവും അദ്ദേഹത്തിനുണ്ടായിരുന്നു. അദ്ധ്യാപകവൃത്തിയിൽ പ്രവേശിച്ചതുകൊണ്ട് ലോകത്തെ വളരെയൊന്നും വെറുക്കാതെ ജീവിക്കാനും അദ്ദേഹത്തിനു സാധിച്ചു. ചങ്ങമ്പുഴയുടെ നില ഇതിനു നേരേ വിപരീതമായിരുന്നു. ഉറച്ച ഒരാദർശനിഷ്ഠ ചെറുപ്പത്തിലെന്നല്ല മരിക്കുന്നതുവരെ ചങ്ങമ്പുഴയ്ക്കുണ്ടായിരുന്നില്ല. താത്കാലികമായ വികാരത്തിനധീനനായി തോന്നിയതു പ്രവർത്തിക്കുന്ന സ്വഭാവക്കാരനായിരുന്നു അദ്ദേഹം. ദാരിദ്ര്യത്തിൽ ജനിച്ച്, ദാരിദ്ര്യത്തിൽ വളൎന്ന ചങ്ങമ്പുഴയ്ക്ക് ചുററും കണ്ട ലോകത്തെ സ്നേഹിക്കാനല്ല വെറുക്കാനാണ് തോന്നിയത്. സാമ്പത്തികക്ലേശംനിമിത്തം പഠിപ്പുപോലും ഇടയ്ക്കുവെച്ചു മുടക്കേണ്ടിവന്നപ്പോൾ ഈ ലോകവിദ്വേഷം ഒന്നുകൂടി വദ്ധിച്ചു. ചുക്കാനില്ലാത്ത കപ്പൽപോലെയായി ചങ്ങമ്പുഴയുടെ ജീവിതം. ആത്മസ്നേഹിതനായ ഇടപ്പള്ളി രാഘവൻപിള്ളയുടെ അപ്രതീക്ഷിതമായ ചരമം കൃഷ്ണപിള്ളയെ തകൎത്തുകളഞ്ഞു.

ഈ പശ്ചാത്തലം മനസ്സിലാക്കിയാൽമാത്രമേ ചങ്ങമ്പുഴക്കവിതകൾ വേണ്ട പോലെ ആസ്വദിക്കാൻ സാധിക്കയുള്ളൂ.

പൂർവ്വകവികളുടെ ഒരാളേയും അനുകരിച്ചുകൊണ്ടല്ല ചങ്ങമ്പുഴ കവിത എഴുതിത്തുടങ്ങിയത്. സ്വയം ഉദ്ഘാടനംചെയ്ത ഒരു പുതിയ സരണിയായിരുന്നു അത്. ആശയങ്ങളെസ്സംബന്ധിച്ചു മാത്രമല്ല ഭാഷാവിഷയകമായും ഇതു തീർത്തുപറയാവുന്ന ഒരു പരമാർത്ഥമാണ്. സംസ്കൃതത്തിൽ തീരെ ഭ്രമിക്കാതെ നല്ല മലയാളഭാഷ ഉപയോഗിക്കുന്നതിൽ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. പഴയ നാടൻവൃത്തങ്ങളെ അന്ധകാരത്തിൽ നിന്നു വീണ്ടെടുത്തു രാച്ചുമിനാക്കി പ്രയോഗിക്കുന്നതായിരുന്നു ചങ്ങമ്പുഴയ്ക്കു കൂടുതൽ ഇഷ്ടം. വള്ളത്തോളിന്റെ കാലംമുതൽക്കുതന്നെ ദ്രാവിഡവൃത്തങ്ങൾക്കു പൂർവ്വാധികം പ്രചാരം സിദ്ധിച്ചുതുടങ്ങിയിരുന്നു എങ്കിലും, സാഹിത്യത്തിൽ അവയുടെ സർവ്വാധിപത്യം സ്ഥാപിക്കപ്പെട്ടതു് ചങ്ങമ്പുഴയുടെ കാലത്താണ്. സംഗീതാത്മകതയാണ് ചങ്ങമ്പുഴക്കവിതയുടെ മറെറാരു പ്രത്യേകത. നിരക്ഷരകുക്ഷികളായ ഗ്രാമീണരെപ്പോലും മയക്കി തന്നിലേക്കാകർഷിക്കാൻ ഈ സംഗീതാത്മകതയ്ക്കു സാധിച്ചിട്ടുണ്ട്. മിതഭാഷിത്വം ചങ്ങമ്പുഴയ്ക്കു തീരെ വശമായിരുന്നില്ല. ചുരുങ്ങിയ വാക്കുകളിൽ പറഞ്ഞൊതുക്കാവുന്ന ചെറിയ ആശയത്തിനുവേണ്ടി അദ്ദേഹം വളരെ വരികൾ വിനിയോഗിച്ചു എന്നു വരും. എത്ര ആവർത്തിച്ചാലും മതിവരാത്തവിധം ചില സുകുമാരശബ്ദങ്ങൾ ആ കവിക്ക് അത്യന്തം പ്രിയതരങ്ങളായിട്ടുണ്ടായിരുന്നു. ഭാഷാലാളിത്യം, സംഗീതമാധുര്യം, സുകുമാരപദങ്ങളുടെ ആവർത്തനം എന്നീ മൂന്നു ഗുണങ്ങളാണ് കവിതാകാമിനിയെ കൊട്ടാരത്തിൽ നിന്നു കുടിലുകളിലേയ്ക്കു കൂട്ടിക്കൊണ്ടുവരാൻ ചങ്ങമ്പുഴയെ സഹായിച്ചതു്.

കവിതയുടെ ഉള്ളിലേയ്ക്കു നടന്നാൽ, മനുഷ്യജീവിതത്തിന്റെ സങ്കീർണ്ണത മുഴുവൻ അവിടെക്കാണാം. വികാരങ്ങളുടെ വേലിയേററമാണ് എവിടെയും. കവിയുടെ സ്വഭാവം തികച്ചും അവിടെ പ്രതിബിംബിച്ചിട്ടുണ്ട്. എന്തായിരുന്നു ആ സ്വഭാവം? ഉറച്ച ഒരു നിലപാടു എവിടെയുമില്ല. ജീവിതത്തിന് ആധാരമായി ഒരു പ്രത്യേകതത്ത്വശാസ്ത്രമോ ലക്ഷ്യമോ ആദർശമോ ഉണ്ടായിരുന്നു എന്നു പറയാൻ നിവൃത്തിയില്ല. ഒന്നിനെ സ്നേഹിക്കാനോ വെറുക്കാനോ ചങ്ങമ്പുഴയ്ക്കു് അധികം സമയമോ പറയത്തക്ക കാരണമോ വേണ്ടിയിരുന്നില്ല. ഇന്നു സ്നേഹിക്കും, നാളെ വെറുക്കും, മററന്നാൾ വീണ്ടും സ്നേഹിക്കും. ചുരുക്കിപ്പറഞ്ഞാൽ, അപ്പഴപ്പോൾ തോന്നിയതുപോലെ പറയുകയും പ്രവർത്തിക്കുകയും ചെയ്ക എന്നതായിരുന്നു അദ്ദേഹത്തിന്റെ സ്വഭാവം. ഈ സ്വഭാവം കവിതയുടെ ഉള്ളടക്കത്തിൽ ഉടനീളം കാണാം.

മനുഷ്യഹൃദയങ്ങളെ വശീകരിക്കാൻ കെല്പുള്ള കരുണവും ശൃംഗാരവുമായിരുന്നു ചങ്ങമ്പുഴയ്ക്കു പ്രിയതരങ്ങളായ രസങ്ങൾ. ആ കവിയുടെ മിക്ക

പ്രേമഗാനങ്ങളുടേയും വിഷയം ശോകത്തിൽ മുക്കിയ വിപ്രലംഭമായിത്തീർന്നത് അതുകൊണ്ടാണ്. സംഭാനുഭവത്തിന്റെ ചൂട്ടുകൂടി പകർന്നപ്പോൾ ആ ഗാനങ്ങൾ ആരേയും ആകർഷിക്കാൻ കഴിവുററവയായി. ഈ രസങ്ങളിൽ ഒന്നിന്റെ നിഴലാട്ടമെങ്കിലും ഏൽക്കാത്ത കൃതികൾ ചങ്ങമ്പുഴക്കവിതകളുടെ കൂട്ടത്തിൽ കാണുമോ എന്നു സംശയമാണ്.

താൻ പറയുന്ന കാര്യം വായനക്കാരുടെ ഹൃദയത്തിൽ അലിഞ്ഞുചേരണം എന്നു മാത്രമേ കവിക്കുദ്ദേശമുണ്ടായിരുന്നുള്ളു. അതു പൂർണ്ണമായി ഫലിക്കയും ചെയ്തിട്ടുണ്ട്. കവിത എഴുതുന്ന നിമിഷത്തിലെ ആത്മാർത്ഥതനിറഞ്ഞ അന്തരീക്ഷമാണ് ഇതിനു കാരണം. താൻ അപ്പഴപ്പോൾ ശരിയാണെന്നു വിചാരിക്കുന്നതു് അതുപോലെ പറയുക എന്നു മാത്രമേ 'ആത്മാർത്ഥത' എന്ന വാക്കുകൊണ്ട് ഇവിടെ അർത്ഥമുദ്ദേശിച്ചിട്ടുള്ളു. ഇത്തരം ആത്മാർത്ഥതയിൽ ചങ്ങമ്പുഴ മററ് ഏതു കവിയുടേയും പിന്നിലായിരുന്നില്ല. ജീവിതം അനവധി നിമിഷങ്ങളുടെ സമുച്ചയമായിക്കാണാനല്ല, ഓരോ നിമിഷത്തേയും ഓരോ ജീവിതമായി കണക്കാക്കാനാണ് ചങ്ങമ്പുഴ ഒരുങ്ങിയതു്. അദ്ദേഹത്തിന്റെ കവിത വൈരുദ്ധ്യങ്ങളുടെ ഒരു ഘോഷയാത്രയായിത്തീർന്നതു് ഇതുകൊണ്ടാണ്.

സ്നേഹിതന്റെ ചരമം കൃഷ്ണപിള്ളയുടെ മനസ്സിനെ വല്ലാതെ സ്പർശിച്ചതായി സൂചിപ്പിച്ചുവല്ലൊ. ഒരു ഞെട്ടിൽവിരിഞ്ഞ രണ്ടു പൂക്കളായിരുന്നു അവർ. ചങ്ങമ്പുഴയ്ക്കു് തന്റെ ജീവിതരഹസ്യങ്ങൾ പകരാനുള്ള ഒരേഒരു ചങ്ങാതിയായിരുന്നു രാഘവൻപിള്ള. ആ കൂട്ടുകൂടി നശിച്ചപ്പോൾ ഈ ലോകത്തിൽ ഏകാകിയായിത്തീർന്ന അനുഭവമാണ് കൃഷ്ണപിള്ളയ്ക്കുണ്ടായതു്. കടുത്ത ജീവിതാനുഭവങ്ങളും സ്നേഹിതന്റെ ആത്യന്തികവിയോഗം വരുത്തിവെച്ച തീവ്രദുഃഖവും ചങ്ങമ്പുഴയെ അടിമുതൽ മുടിവരെ ഉലച്ചുകളഞ്ഞു. ഈ ഉലച്ചലാണ് ആ യുവാവിൽ ഉറങ്ങിക്കിടന്നിരുന്ന ഗാനഗന്ധർവ്വനെ തട്ടിയുണർത്തിയതു്. ചങ്ങമ്പുഴയുടെ നല്ല കവിതകളിൽ മിക്കതും രചിക്കപ്പെട്ടിട്ടുള്ളതു് ശാരീരികവും മാനസികവുമായ ദൗർബല്യം സംഭവിച്ച അവസരങ്ങളിലാണെന്നു് അദ്ദേഹവുമായി വളരെ അടുത്തു പരിചയമുള്ള ഒരു നിരൂപകൻ എഴുതീട്ടുള്ളതിൽ വളരെ വാസ്തവമുണ്ടായിരിക്കണം. രമണൻ അതിനു് ഒന്നാന്തരം ഒരുദാഹരണമാണ്. മലയാളികളെ ഇത്രമാത്രം ആകർഷിച്ച ഒരു കവിത അതിനു മുൻപോ പിൻപോ കേരളത്തിൽ വേറെ ഉണ്ടായിട്ടില്ല. ഏകദേശം ഒരു ലക്ഷത്തോളം കോപ്പികൾ ഇതേവരെയായി വിററഴിഞ്ഞിട്ടുണ്ട്. 1120–ൽ മാത്രം ആറു തവണയായി പതിമൂവ്വായിരം കോപ്പികൾ അച്ചടിക്കേണ്ടിവന്നു. പാഠപുസ്തകമാകാത്ത ഒരു ആധുനികകൃതിക്കും സിദ്ധിക്കാത്ത ഭാഗ്യമാണിതു്. രമണനിലെ ഒന്നുരണ്ട് ഈരടികളെങ്കിലും മനഃപാഠമാകാ

ത്ത കേരളീയർ ദുർല്ലഭമാണ്. ശൃംഗാരകരുണങ്ങളുടെ സമഞ്ജസമായ സമ്മേളനം, കർണ്ണം കുളിർപ്പിക്കുന്ന സംഗീതമാധുര്യം, കണ്ണഞ്ചിക്കുന്ന രൂപകപ്പൊലിമ, ഹൃദയംകവരുന്ന സാരള്യം എന്നീ ഗുണങ്ങളാണ് ആ ഗ്രാമീണ വിലാപകാവ്യത്തെ ഈ സമുന്നതപദവിയിലേയ്ക്കു് ഉയർത്തിവിട്ടതു്.

കവിതാദേവി ചങ്ങമ്പുഴയുടെ തൂലികത്തുമ്പിൽ വന്നു നൃത്തമാടുന്ന ചില സന്ദർഭങ്ങളുണ്ടു്. അത്തരം സന്ദർഭങ്ങളിൽ ആ അനുഗൃഹീതതൂലികയിൽ നിന്നു പുറപ്പെടുന്ന വരികൾ സ്വർഗ്ഗീയനിർവൃതിയെ പ്രദാനം ചെയ്യുന്നവയത്രെ.

"കനകച്ചിലങ്ക കിലുങ്ങിക്കിലുങ്ങി
കാഞ്ചനകാഞ്ചി കുലുങ്ങിക്കുലുങ്ങി,
കടമിഴിക്കോണുകളിൽ സ്വപ്നം മയങ്ങി
കതിരുതിർപ്പൂപ്പുഞ്ചിരി ചെഞ്ചുണ്ടിൽ തങ്ങി
...........................................
....................................  .......
പുഞ്ചിരി പെയ്തുപെയ്താടു നീ ലളിതേ
തുഞ്ചൻെറ തത്തയെക്കൊഞ്ചിച്ച കവിതേ
അഞ്ചിക്കുഴഞ്ഞഴിഞ്ഞാടു ഗുണമിളിതേ
കുഞ്ചൻെറ തുള്ളലിൽ മണികെട്ടിയ കവിതേ!"

എന്തൊരു ഗാനധാരയാണിതു്! എന്തൊരു മധുരപദാവലീപ്രവാഹമാണിതു്? ഇതിനോടു കിടനിൽക്കുന്ന വരികൾ നമ്മുടെ ഭാഷയിൽ വേറെ കാണുമോ എന്നു സംശയമാണ്. കവിതാദേവിയുടെ മോഹനനൃത്തം കൺമുമ്പിൽ കണ്ടുകൊണ്ടാണ് ചങ്ങമ്പുഴ ഈ വരികൾ എഴുതിയതെന്നു തോന്നിപ്പോകും. തോന്നൽ മാത്രമല്ല, വാസ്തവവും അതായിരിക്കണം. എന്തുകൊണ്ടെന്നാൽ, കവിത കുറെ മുന്നോട്ടു നീങ്ങിയപ്പോൾ ആ ദേവി നൃത്തം മതിയാക്കി മടങ്ങാൻ ഭാവിക്കയാണെന്നു കവിക്കു തോന്നി. ഉടനേ അദ്ദേഹം ഹൃദയം നൊന്തു പ്രാർത്ഥിക്കയാണ്:—

"പോവുന്നോ നിൻനൃത്തം നിർത്തി നീ ദേവീ—അയ്യോ
പോവല്ലെ പോവല്ലെ പോവല്ലെ ദേവീ!"

കൺമുമ്പിൽ നിൽക്കുന്ന—അഥവാ നിൽക്കുന്നതായിത്തോന്നിയ—ഒരാളോടു നേരിട്ടു പറയുന്നതല്ല ഈ വരികൾ എന്നു വിശ്വസിക്കുക പ്രയാസമാണ്

ശരി, ഇതൊക്കെ സമ്മതിച്ചു; പക്ഷെ, സംഗീതാത്മകതകൊണ്ടാണൊ കവിതയുടെ ഗുണദോഷം നിർണ്ണയിക്കേണ്ടതു്? അതും ഒരു ഘടകമാണെന്നു പറയാമെന്നല്ലാതെ, അതിനെ മാത്രം മാനദണ്ഡമാക്കി ഒരു വിധി കല്പിക്കുന്നതു ശരിയാണോ? ശരിയാണെങ്കിൽ അതിനു ഗാനകല വേറെയുള്ളപ്പോൾ എന്തിനു കവിതയെ ആശ്രയിക്കണം? സംഗീതാത്മകത മാററിനിർത്തിയാൽ, ആശയവൈരുദ്ധ്യത്തിന്റെ ക്രൂരതരങ്ങളായ ചങ്ങമ്പുഴക്കവിതയിൽ നമുക്കു ഗ്രാഹ്യമായി ബാക്കിയെന്താണുള്ളതു്? ചിലപ്പോൾ കമ്മ്യൂണിസത്തെ പുകഴ്ത്തുന്നതു കാണാം; അടുത്തുതന്നെ ആ 'ഇസ'ത്തെ നരകത്തോളം ഇടിച്ചുതാഴ്ത്തുന്നതു കാണാം. ഒരിടത്തു് "അരുതൊരൊററടി മുന്നോട്ടുവെക്കാതവിടെ നിൽക്കനീ മാദകാനന്ദമേ!" എന്നു മദ്യത്തെ ശപിക്കുന്നതു കേൾക്കാം; മറെറാരിടത്തു് വെള്ളംചേർക്കാത്ത കള്ളു കുടിക്കുന്നതിനേക്കാൾ "സ്വർല്ലോകത്തും ലഭിക്കില്ലപരിയൊരു സുഖം; പോക വേദാന്തമേ നീ" എന്നു മദ്യത്തെ വാഴ്ത്തുന്നതു കേൾക്കാം. ഒരു ദിക്കിൽ, "മാനസത്തിന്റെ വിശപ്പിനുമാത്രമാമാമുനിശ്രേഷ്ഠന്മാർ പിച്ചതെണ്ടി" എന്നിങ്ങനെ ആർഷദാരതത്തെ ആരാധിക്കുന്നതു കാണാം; അടുത്ത ക്ഷണത്തിൽത്തന്നെ "ജടരൻ ജല്പനമായ മായ" എന്നും മററും ആർഷസംസ്കാരത്തെ അവഹേളിക്കുന്നതു കാണാം. ഒരു ദിക്കിൽ നമ്മുടെ പുരാണേതിഹാസങ്ങളെ വാനോളം പുകഴ്ത്തുന്നതു കേൾക്കാം; മറെറാരു ദിക്കിൽ അതെല്ലാം 'ചുട്ടെരിക്കാ'നുള്ള ഗർജ്ജനം കേൾക്കാം. പാവപ്പെട്ട വായനക്കാരൻ കുഴങ്ങുകയല്ലാതെ എന്തു ചെയ്യും? ഇതു കവിതയ്ക്കു് ഉൽകർഷമോ അപകർഷമോ? "പാടിക്കഴിഞ്ഞാൽ ഒന്നുരണ്ടു നിമിഷംകൂടി തങ്ങിനിന്നിട്ടു് ആ ഭംഗികൾ എങ്ങോ പോയി പൊലിയുന്നു. അതു കാവ്യത്തിനു് അപകർഷമാണെങ്കിൽ ആ അപകർഷം നൂറു ശതമാനമുള്ള കൃതികൾ ചങ്ങമ്പുഴക്കവിതപോലെ വേറെ ഇല്ലതന്നെ" എന്നു് എൻ. കൃഷ്ണപിള്ള പറഞ്ഞിട്ടുള്ളതു് തികച്ചും ആദരണീയമാണു്.

തന്റെ ജീവിതവും ആ ജീവിതത്തിന്റെ പ്രതിഫലനമായ കവിതയും ലോകത്തോടു്—അഥവാ സമുദായത്തോടു്—എന്തോ തെററുചെയ്തിട്ടുണ്ടെന്നുള്ള ഒരപരാധബോധം അവസാനകാലത്തു് കവിയെ വിടാതെ പിടികൂടിയിരുന്നു എന്നതിനു പല തെളിവുകളുമുണ്ടു്. 'പാടുന്ന പിശാചു്' എന്ന കൃതിയുടെ മുൻവശത്തെ ഒരു പേജിൽ "Call me not a poet, since 't is seeds of sin I sow"* എന്നു് അദ്ദേഹം എഴുതിച്ചേർത്തിരിക്കുന്നു.

---

* നിങ്ങൾ എന്നെ കവിയെന്നു വിളിക്കാതിരിക്കു; എന്തുകൊണ്ടെന്നാൽ, പാപത്തിന്റെ വിത്തു വിതച്ചവനാണു് ഞാൻ.

ആ കൃതിയിൽനിന്നു താഴെ ഉദ്ധരിക്കുന്ന വരികളിലും അദ്ദേഹത്തിന്റെ കുററസമ്മതം വ്യക്തമായി കേൾക്കാം.

"ലോകോത്തരങ്ങളാമാലർശരശ്ശികൾ
പാകി ഞാനെന്റെ പാഴ്പാട്ടുകളിൽ,
എന്നിട്ടിരുട്ടിൽ മദിച്ചു പുളച്ചു ഞാൻ
മന്നിൽ മൃഗത്തിലും നീചമായി.
പാടി ഞാൻ നിർമ്മലപ്രേമം മധുരമായ്
തേടി നിർല്ലജ്ജമക്കാമവും ഞാൻ.
ഭാവസാന്ദ്രങ്ങളെൻ ഗാനങ്ങളിലെന്നെ
ദേവനായ്ക്കാണുകയാണു ലോകം,
ഞാനോ വെറും പിശാച,ചില്ലൽപമെങ്കിലും
മാനവത്വത്തിൻ മഹത്വമെന്നിൽ."

ചങ്ങമ്പുഴയുടെ വരികൾതന്നെയാണ് ഇവിടെ ഉദ്ധരിച്ചിട്ടുള്ളതെങ്കിലും, അദ്ദേഹത്തിന്റെ ആരാധകന്മാർക്ക് ഇതു രസിക്കുമോ എന്നു സംശയമാണ്. അതിനുള്ള സമാധാനവും ആ കവിയുടെ വാക്കുകളിൽത്തന്നെ ഇവിടെ കുറിച്ചേക്കാം.

"സത്യം വിളിച്ചുപറഞ്ഞാലീലോകത്തിൽ
ശത്രുക്കൾ മാത്രമേ ബാക്കിയാകൂ."

## ഇടപ്പള്ളി രാഘവൻപിള്ള

ഇദ്ദേഹത്തിന്റെ കവിത ചങ്ങമ്പുഴക്കവിതപോലെ വികാരനിർഭരമാണെങ്കിലും, കുറച്ചുകൂടി ചിന്താപ്രധാനമാണ്. ദാരിദ്ര്യത്തിന്റെ വറുതി ഈ കവിയേയും വല്ലാതെ വിഷമിപ്പിച്ചിരുന്നു. ഇതിൽനിന്നും ഉടലെടുത്ത വിഷാദവും ലോകവിദ്വേഷവും അദ്ദേഹത്തെ ജീവിതനൈരാശ്യത്തിന്റെ വക്കുവരെ എത്തിക്കയും ചെയ്തു. താദൃശസന്ദർഭങ്ങളിലാണ്,

"മരണമേ, മമ സ്വാഗതം! ഭുവിൽ മേ—
ലമരണമെന്നതാശിപ്പതില്ല ഞാൻ.
ധരണിയാമിരുൾക്കുണ്ടിൽനിന്നെന്നേക്കും
ശരണമേകുക ശാശ്വതാനന്ദമേ!"

"മൃത്യോ, നിൻനാമം സ്മരിക്കുമ്പോളെന്താണെൻ—
ചിത്തമിതേറം തുടിച്ചിടുന്നു?

ആതങ്കസിന്ധുവിലാണ്ടുപോമീയെനി—
ക്കാലംബം നീയല്ലാതാരു വേറെ?"

എന്നും മററും അദ്ദേഹം പാടാറുണ്ടായിരുന്നതു്. ഇങ്ങനെയൊക്കെയാണെങ്കിലും, ഒരാശാദീപം ആ ജീവിതത്തെ നിലനിർത്തിപ്പോന്നു. ആദർശസ്നേഹത്താൽ ഉദ്ദീപ്തമായിരുന്നു ആ ദീപനാളം. അതു പെട്ടെന്നണഞ്ഞതോടുകൂടി രാഘവൻപിള്ളയുടെ ജീവിതവും പൊലിഞ്ഞു. മററു ജീവിതയാതനകളെല്ലാം വിസ്മരിച്ചിട്ടാണു് ആ കലാകാരൻ അതുവരെ കഴിച്ചുകൂട്ടിയതു്. നിഗൂഢമെങ്കിലും അഭികാമ്യമായ ഒരു ലക്ഷ്യം ആശ്വാസപ്രദമായിട്ടുണ്ടായിരുന്നല്ലൊ. ആ ലക്ഷ്യത്തിൽ ദൃഷ്ടിയുറപ്പിച്ചിരുന്നപ്പോൾ ലോകം മുഴുവൻ പ്രകാശമാനമായി അദ്ദേഹത്തിനു തോന്നി. ആ പ്രകാശത്തിൻെറ പൊൻകതിരുകളാണു് അക്കാലത്തെ കവിതകളിലും പ്രകാശം വീശിയതു്.

"സത്യസൗന്ദര്യത്തിൽ സൗന്ദര്യസാധകം
നിസ്തുലസ്നേഹത്തിൻ നൃത്തരംഗം,
ശാരദാകാശത്തിൽ ശാന്തിതൻ ശാശ്വത—
പൂരം പുരട്ടുമെൻ പുണ്യപുഞ്ജം,
ആനന്ദമന്ദിരമാകുമത്താരകം,
ഞാനെന്നിൽക്കാണുമെൻ ഭാഗ്യദീപം,
..........................................
നീലാംബരത്തിങ്കലേയ്ക്കു നിഗൂഢമായ്
നീളുമെന്നേകാന്തഗാനമെല്ലാം
അക്ഷയമാകുമാ നക്ഷത്രത്തിന്നായി—
ട്ടർപ്പിച്ചിടുന്നു ഞാനാത്തമോദം"

എന്നു തുടങ്ങുന്ന വരികളിൽ മുഴങ്ങിക്കേൾക്കുന്നതു് ആ പ്രത്യാശാദേവതയുടെ മോഹനങ്ങളായ കാൽച്ചിലമ്പൊലികളാണു്. തൻെറ ലക്ഷ്യം എന്നെന്നേക്കുമായി കണ്ണുകളിൽനിന്നു മറഞ്ഞപ്പോൾ ആ യുവാവിനു ലോകം അന്ധകാരാവൃതമായി. അതോടെ ആ ജീവിതനൗക നൈരാശ്യപ്പാറയിൽ തട്ടി നാമാവശേഷമാകയും ചെയ്തു.

ഇടയ്ക്കിടയ്ക്കു പ്രത്യക്ഷപ്പെട്ട ക്ഷണപ്രഭയുടെ പ്രകാശലേശമൊഴിച്ചാൽ രാഘവൻപിള്ളയുടെ ജീവിതം ആദ്യവസാനം വിഷാദാത്മകമായിരുന്നു. അതിൻെറ നിഴലാട്ടം അദ്ദേഹത്തിൻെറ കവിതകളിൽ കാണുകയും ചെയ്യാം. പ്രേമനൈരാശ്യത്തെപ്പററിയാണു് അധികം പാടിയിട്ടുള്ളതു്. വേറെ എന്തോ ചില ചിന്തകളും അദ്ദേഹത്തെ പീഡിപ്പിച്ചിരുന്നുവെന്നു് താഴെ ഉദ്ധരിക്കുന്ന

വരികളിൽനിന്നൂഹിക്കേണ്ടിയിരിക്കുന്നു. അതെന്തൊക്കെയാണെന്ന് ആർക്കറിയാം?

"ആദർശജീവിതം പാടിനടക്കുന്ന
മാദൃശരെത്രമേൽ സുസ്ഥിരരാകിലും,
കാരുണ്യമററ പരിതഃസ്ഥിതികൾതൻ
ക്രൂരദംഷ്ട്രയ്ക്കു വിധേയരായീടണം."

## നാലപ്പാട്ടു നാരായണമേനോൻ

വള്ളത്തോളിന്റെ രചനാശില്പവും കുമാരനാശാന്റെ ആശയഗാംഭീര്യവും കൈകോർത്തുനിൽക്കയാണ് നാലപ്പാട്ടു നാരായണമേനോനിൽ. തത്ത്വചിന്ത അങ്കുരാവസ്ഥയിൽ ആവിർഭവിച്ച കവിയിൽ അനുക്രമം അടിയുറപ്പിക്കയായിരുന്നു എന്നു കാണാൻ പ്രയാസമില്ല. അദ്ദേഹത്തിന്റെ ആദ്യകാലകൃതികളിലൊന്നായ സുലോചനയിൽ വീരകരുണങ്ങളുടെ വിളയാട്ടമാണ് കാണുന്നത്. എങ്കിലും കഥാഗതിയനുസരിച്ച് "പരമശിവവിലാസങ്ങളിന്നാരറിഞ്ഞു?" എന്ന ചോദ്യത്തോടുകൂടി ആ കൃതി അവസാനിക്കുന്നു. ലോകരഹസ്യങ്ങളെസ്സംബന്ധിച്ച ഈ പ്രശ്നം കവിയുടെ ഹൃദയാന്തർഭാഗത്തുനിന്നായിരിക്കണം പുറപ്പെട്ടത്. അതേപ്രശ്നം ഉൾക്കൊള്ളുന്ന "ലൈററ് ഓഫ് ഏഷ്യ" നാലപ്പാടനെ പ്രത്യേകം ആകർഷിച്ചത് ഇതുകൊണ്ടായിരിക്കാം. ആ കൃതിയുടെ തർജമ (പൗരസ്ത്യദീപം) അവസാനിച്ച കാലത്ത് അദ്ദേഹം ലോകരഹസ്യങ്ങളേയും സുഖദുഃഖങ്ങളുടെ അനിശ്ചിതത്വത്തെയുംപററി അഗാധമായി ചിന്തിച്ചുതുടങ്ങിയിരുന്നു. ജീവിതസങ്കീർണ്ണതയെ ചിത്രീകരിക്കുന്ന വിക്ടർ യൂഗോവിന്റെ 'പാവ'ങ്ങളുമായുള്ള പരിചയം ഈ ചിന്താഗതിയെ ഒന്നുകൂടി ഗഹനമാക്കി. പ്രിയതമയുടെ ചരമം കത്തുന്ന തീയിൽ നെയ്യൊഴിച്ചു. ഇങ്ങനെയാണ് നാലപ്പാടൻ തത്ത്വചിന്തയിൽ മുഴുകിയത്. 'കണ്ണുനീർത്തുള്ളി'യിൽ കവി പ്രപഞ്ചരഹസ്യത്തെ വിശകലനം ചെയ്യുന്ന ഒരു വേദാന്തിയായിത്തീർന്നിരിക്കുന്നു.

"അനന്തമജ്ഞാതമവർണ്ണനീയ—
മീലോകഗോളം തിരിയുന്ന മാർഗ്ഗം;
അതിങ്കലെങ്ങാണ്ടൊരിടത്തിരുന്നു
നോക്കുന്ന മർത്ത്യൻ കഥയെന്തറിഞ്ഞു?"

എന്നിങ്ങനെയാണ് ആ ചിന്ത അവസാനിക്കുന്നത്. പരമരഹസ്യം കണ്ടെത്താനായി പ്രപഞ്ചത്തിന്റെ ഉള്ളറകൾ തുറന്നുനോക്കാൻ പുറപ്പെട്ട

ശ്രീഷീശാചരന്മാരെല്ലാം ഇതുപോലെ അത്ഭുതപരവശരായി പിൻതിരിയുക യായിരുന്നല്ലൊ. 'ചക്രവാളത്തി'ലെ തത്വചിന്ത ശാസ്ത്രവുമായി കൂടുതൽ സമീപിക്കുന്നു.

“അല്ലെങ്കിലേതൊരു മൺതരിക്കുള്ളിലു-
മില്ലാത്തതൊന്നുമില്ലെങ്ങുമെങ്കിൽ,
ഈയൊരു കാൽക്ഷണത്തിങ്കലൊതുങ്ങാതെ-
യില്ലൊരു കാലാന്തരവുമെങ്കിൽ,
ഇപ്പരമാണുവും ബ്രഹ്മാണ്ഡമൊക്കയു-
മെപ്പോഴുമിങ്ങു ഞാൻ പുൽകിനിൽപ്പൂ.”

ഇത്തരം വരികളുടെ ഭാരം താങ്ങാൻ സാധാരണവായനക്കാർ അശക്ത രായിത്തീരുന്നു. അതവരുടെ കുററമല്ല. ലളിതമധുരവും ഭാവബന്ധുരവുമായ സുലോചനയിൽനിന്നു് വളരെ ഉയർന്നതാണു് ഈവക കൃതികളുടെ നില. “നാലപ്പാടൻെറ പദ്യകൃതികളെ മൂന്നായി തരംതിരിക്കാം: പണ്ഡിതപാമര ന്മാർക്കൊന്നുപോലെ രസിക്കാവുന്നവ, പണ്ഡിതന്മാൎക്കു സവിശേഷം ആസ്വദി ക്കാവുന്നവ, പണ്ഡിതന്മാൎക്കുമാത്രം സ്വാദറിയാവുന്നവ” എന്നുള്ള കെ. കെ. രാജാവിൻെറ അഭിപ്രായം അക്ഷരംപ്രതി അന്വർത്ഥമാണു്.

## ബാലാമണി അമ്മ

മാതുലൻെറ തത്വചിന്ത പാരമ്പര്യമുറയ്ക്കു ഭാഗിനേയിയിലേയ്ക്കും പക ൎന്നിട്ടുണ്ടു്. അധികം ആഴത്തിൽ കടന്നുചെല്ലുന്നില്ലെന്നേയുള്ളു. സ്ത്രീസഹജ മായ മാർദ്ദവം ആ ചിന്താഗതിയിലും വ്യാപിച്ചിട്ടുണ്ടു്. സ്ത്രീത്വത്തിൻെറ നാനാവശങ്ങളിലേയ്ക്കു് എത്തിനോക്കുന്നവയാണു് ആ കവയിത്രിയുടെ കൃതികളിൽ മിക്കവയും. അമ്മ, കുടുംബിനി എന്ന നിലകളിൽ സ്ത്രീകൾക്കു ള്ള ചുമതലകളെ അവർ കലാസൗഭഗത്തോടുകൂടി വൎണ്ണിച്ചിട്ടുണ്ടു്. കാലാന്തര ത്തിൽ ആ കവിത പതുക്കെ ഒന്നു വഴിതിരിയുന്നു; ചില പുത്തൻചിന്തകളി ലേയ്ക്കു ചായുന്നു. എന്നെന്നും അമ്മയും കുടുംബിനിയുമായി കഴിഞ്ഞാൽ മതിയോ? അതിനപ്പുറം വല്ലതുമുണ്ടോ? ഉണ്ടെന്നാണു് ബാലാമണിഅമ്മയു ടെ അഭിപ്രായം. ഭാവനയിൽ, ധർമ്മമാർഗ്ഗത്തിൽ, പ്രഭാങ്കുരം മുതലായ സമാഹാരങ്ങളിൽനിന്നു് ഇതു വ്യക്തമാകുന്നുണ്ടു്. 'പ്രേമോപഹാരം' എന്ന ഖണ്ഡകവിതയിലെ രണ്ടു വരികൾ ശ്രദ്ധിക്കുക:

“എൻപ്രിയ, ഇന്നും ഞാനങ്ങയ്ക്കായുവുമാലൊ,-
ന്നെൻകരളതിൽത്തന്നെയനിശം രമിക്കുന്നു.”

അതേ, ബാലാമണിഅമ്മ തന്റെ ജീവിതേശനു സമർപ്പിക്കാനായി ഒരു 'ഉറുമാൽ' തയാറാക്കുകയാണ്. എത്ര ശ്രദ്ധിച്ചാലും അവൾക്കു തൃപ്തി വരുന്നില്ല. എന്തുകൊണ്ടാണെന്ന് അവർ വ്യക്തമാക്കുന്നു:

"വല്ലതും പിഴയൊന്നു—വളവോ വൈരൂപ്യമോ—
വന്നുപോകൊല്ലാ മമ പ്രേമോപഹാരത്തിന്മേൽ."

ബാലാമണിഅമ്മയുടെ ജീവിതത്തെ എന്നപോലെ കവിതയേയും സംബന്ധിക്കുന്നതാണ് ഈ അഭിപ്രായം. എന്തെങ്കിലും ന്യൂനത—അതെത്ര നിസ്സാരമായിരുന്നാലും—അവൾക്കു സഹിക്കാൻ വയ്യ. ഒടുവിലൊടുവിലെഴുതിയ കവിതകളിൽ വികാരവിചാരങ്ങളുടെ സമഞ്ജസസമ്മേളനത്തോടൊപ്പം രചനാഭംഗിയും ഒത്തിണങ്ങുന്ന കാഴ്ച വായനക്കാർക്കു കാണാം. ഭാവഗീതപ്രസ്ഥാനത്തിന് ഈടുററ സംഭാവനകൾ നൽകാൻ സാധിച്ച കവയിത്രികൾ ബാലാമണിഅമ്മയെപ്പോലെ കേരളത്തിൽ വേറെയില്ല.

## കുററിപ്പുറവും വെണ്ണിക്കുളവും

ഒരു കാരണവരേയും ഒരു അനന്തരവനേയുംപററിയാണ് ഇനി പറയാനുള്ളത്. പ്രായംകൊണ്ടു നോക്കിയാൽ കുററിപ്പുറത്തു കേശവൻനായരെ കാരണവരും വെണ്ണിക്കുളം ഗോപാലക്കുറുപ്പിനെ അനന്തരവനും ആക്കുന്നതിൽ അനൗചിത്യമുണ്ടെന്നു തോന്നുന്നില്ല. ശയ്യാസുഖത്തിലും പദബന്ധത്തിലും വളരെ മനസ്സിരുത്തുന്നവരാണ് രണ്ടുപേരും. ഒരു ചെറിയ കരടുപോലും തടയുന്നതു് രണ്ടുപേർക്കും ഇഷ്ടമല്ല. ഭാഷാരീതിയിൽ കുററിപ്പുറം വള്ളത്തോളിനേയും, വെണ്ണിക്കുളം ചങ്ങമ്പുഴയേയുമാണ് അനുസ്മരിപ്പിക്കുന്നതു്. വള്ളത്തോൾക്കളരിക്കാരുടെ മധുരമായ മണിപ്രവാളരീതിയാണ് കുററിപ്പുറത്തിന്റെ കവിതയിൽ; ഭാഷാലാളിത്യവും സംഗീതാത്മകതയും കലർന്ന ലളിതപദാവലിയാണ് വെണ്ണിക്കുളത്തിന്റെ കൃതികളിൽ. രണ്ടു വ്യക്തികളുടേയും ജീവിതത്തിലെ ശാന്തതയും ലാളിത്യവും പ്രസന്നതയും അവരുടെ കൃതികളിലും കാണാം. രണ്ടുപേർക്കുമില്ല വികാരാവേശവും എടുത്തുചാട്ടവും. ജീവിതയാഥാർത്ഥ്യങ്ങളെ അവർ കാണുന്നില്ലെന്നില്ല. എന്നാൽ ശാന്തമായ രീതിയിൽ മാത്രമേ ആവക കാര്യങ്ങളെപ്പററിയും അവർക്കു പ്രതിപാദിക്കാൻ കഴിയുന്നുള്ളു.

ഗ്രാമത്തിൽ ഒതുങ്ങിജീവിച്ച് പ്രകൃതിസൗന്ദര്യം ആസ്വദിക്കുന്നതിലാണ് കുററിപ്പുറം ജീവിതാനന്ദം കണ്ടെത്തിയതു്. എറണാകുളം മഹാരാജകലാശാലയിലെ ഉദ്യോഗത്തിൽനിന്നു പിരിഞ്ഞ അവസരത്തിൽ, ജാഥകളിൽനിന്നും വിപ്ലവങ്ങളിൽനിന്നും ഒഴിഞ്ഞു് പ്രകൃതിസുന്ദരമായ നാട്ടിൻപുറത്തു പ്രശാന്തജീവിതം നയിക്കാനാണ് താൻ ഇഷ്ടപ്പെടുന്നതെന്ന് അദ്ദേഹം പറയുകയു

ണമായി. ഈ വാസന 'ഗ്രാമീണകന്യക'യിൽ നല്ലപോലെ തെളിഞ്ഞു കാണാം.

"നാട്യപ്രധാനം നഗരം ദരിദ്രം,
നാട്ടിൻപുറം നന്മകളാൽ സമൃദ്ധം;
കാട്ടിൻനടുക്കോ കടലിന്നകത്തോ
കാട്ടിത്തരുന്നു വിധി രത്നമെല്ലാം."

ഈ പദ്യത്തിൽ ഗ്രാമപ്രദേശത്തോടുള്ള സ്നേഹം മാത്രമല്ല, നഗരജീവിതത്തോടുള്ള വെറുപ്പും കവി സൂചിപ്പിക്കുന്നുണ്ട്. കാശ്യപാശ്രമത്തിലെ പ്രഭാതം, ആരണ്യകൻെറ ആത്മഗതം, ഭിക്ഷുവിൻെറ അലംഭാവം മുതലായ കൃതികളിലും കവിയുടെ ഈ മനഃസ്ഥിതി പ്രതിബിംബിച്ചിട്ടുണ്ട്. ഉത്തമങ്ങളായ ആദർശങ്ങളും പരിപാവനമായ ജീവിതരീതിയുമാണ് മനസ്സമാധാനത്തിനുള്ള മാർഗ്ഗമെന്നും അതിന് ആത്മനിയന്ത്രണശീലം അപരിഹാര്യമാണെന്നും അദ്ദേഹം പല കവിതകളിലും സൂചിപ്പിക്കുന്നു. 'മനോരഥം' എന്ന കവിതയിലെ ഒരു ശ്ലോകമാണ് താഴെ ഉദ്ധരിക്കുന്നത്:

"അനോപമക്ഷേമപദം തിരഞ്ഞിടും
വിനോദമുൾക്കൊണ്ടൊരു ലോകയാത്രയിൽ
മനോഗുണത്താൽ നിയമിച്ചു നേർക്കു പോം
മനോരഥം മർത്ത്യനെ വാനണയ്ക്കുമേ."

55-ാമത്തെ വയസ്സിൽ വിപ്ലവം പേടിച്ച് ഉൾനാട്ടിലേയ്ക്കു പോയിട്ടും, ചില കടുത്ത ജീവിതയാഥാർത്ഥ്യങ്ങൾ അവിടെയും ചെന്ന് കററിപ്പുറത്തിൻെറ മനസ്സിനെ പിടിച്ചുലച്ചതായി കാണുന്നുണ്ട്. അതിൻെറ ഫലമായിട്ടായിരിക്കണം, അദ്ദേഹം 'എൻെറ ഇന്നത്തെ ചിന്തകൾ' എന്ന കവിതയെഴുതിയത്.

"കവികൾ കൃശമെന്നു വാഴ്ത്തീടുമുദരത്തിൽ—
ക്കവിയും വലുപ്പമാണെന്തുള്ളൂ ഭുവനത്തിൽ?
എന്തുതാൻ നിറച്ചാലുമുടനേ കാററുപോയ
പന്തുപോലതു കാണാം പിന്നെയും നിറയ്ക്കേണം.

അത്തരം വയറുകളഞ്ചാറുമഞ്ചും കോടി
മൊത്തത്തിലിന്നാട്ടിലിന്നാർത്തിപൂണ്ടമരുന്നു;
ആഹന്ത! മനുഷ്യരായ് പറയപ്പെട്ടും നമ്മ—
ളാമർത്ത്യവർഗ്ഗത്തോടു മാപ്പിനായിരക്കുക!

ദുർഭിക്ഷം ദുരവസ്ഥയുണ്ടാക്കി, ദുരാഗ്രഹി
ദുർഭഗൻ കരിഞ്ചന്തകൊണ്ടതു വലുതാക്കി;
നിത്യമിന്നച്ചന്തയിൽ നാഴിനെല്ലിനുവേണ്ടി–
സ്സത്യധർമ്മങ്ങൾ വിൽപ്പോരല്ലി നാം മിക്കപേരും?"

നേരിട്ടു കാണാനിടയായ ഗ്രാമീണരുടെ കഷ്ടപ്പാട് ലോലഹൃദയനായ കവിയെ വല്ലാതെ വേദനിപ്പിച്ചിരിക്കണം. അങ്ങനെ മനസ്സു പ്രക്ഷുബ്ധമായിരുന്നിട്ടും സഹജമായ ശാന്തത കവിയെ വിട്ടുപിരിയുന്നില്ല. എന്നാൽ,

"തലയ്ക്കുമീതേ വയറെന്നു വന്നു;
കീഴ്മേൽ മറിഞ്ഞു നിലയാകമാനം;
വളർന്നൊരീയന്ധതയിങ്കൽനിന്നു
ലോകത്തെ നീ കാക്കുക ലോകബന്ധോ!" (ഇരുട്ടിൽ)

എന്ന് ഒരിക്കൽ പ്രസ്താവിച്ച കവിതന്നെയാണ് ഇതും എഴുതിയതെന്നോർത്താൽ അദ്ദേഹത്തിന്റെ മനോഗതിയിൽ വന്ന മാററം നമുക്കെളുപ്പത്തിൽ മനസ്സിലാകും.

ശാന്തതയിൽ രണ്ടു പേരും തുല്യരാണെങ്കിലും, വികാരജനകതത്തിൽ വെണ്ണിക്കുളത്തിന്റെ കവിത ഒരടി മുന്നോട്ടാണ്. അതു പൊട്ടിച്ചിരിപ്പിക്കയോ പൊട്ടിക്കരയിക്കയോ ചെയ്കയില്ല. മുഖം പുഞ്ചിരികൊണ്ട് അൽപംമാത്രം വികസിപ്പിച്ചു എന്നു വരും; അല്ലെങ്കിൽ, കണ്ണുകളെ പതുക്കെ ഒന്നു നനച്ചു എന്നു വരും; അത്രമാത്രം. 'രൂപമോ രൂപയോ' എന്ന കവിതയിൽ, രൂപം മോഹിച്ച് ഒടുവിൽ രൂപകൊണ്ടു തൃപ്തിപ്പെട്ട ഒരു യുവാവിന്റെ കഥയാണ് വർണ്ണിച്ചിട്ടുള്ളത്. വിവാഹത്തെപ്പററി ആലോചിച്ചുതുടങ്ങിയ അവസരത്തിൽ "കല്യാണിയേററം വെളുത്തപെണ്ണാകണം, കണ്ടാൽ കൊതിക്കുന്ന കണ്ണായിരിക്കണം" എന്നൊക്കെയാണ് അയാൾ മനോരാജ്യം കണ്ടത്. കൂട്ടുകാരോടെല്ലാം അയാൾ അതിനെപ്പററി പ്രസംഗിക്കയും ചെയ്തു. എന്നിട്ടോ?

"കല്യാണഘോഷം കഴിഞ്ഞവരാളുകൾ
ചൊല്ലിയതെന്തെന്നുമാത്രം കഥിച്ചിടാം:
'ഉണ്ടായിരിക്കുമിപ്പെണ്ണിന്റെ താതനു
കണ്ടങ്ങൾ പണ്ടങ്ങളൊട്ടേറെയെങ്കിലും,
നോക്കിയാലാർക്കും വെറുപ്പുതോന്നീടുമീ–
ക്കാക്കക്കറമ്പിക്കുമുണ്ടായി വല്ലഭൻ.' "

വളരെയധികം ആദർശം പ്രസംഗിക്കയും സമയം വരുമ്പോൾ പണത്തിനു പ്രാധാന്യം കൽപിക്കയും ചെയ്യുന്ന ആളുകളെയാണ് കവി ഇവിടെ കളിയാ

ക്കിട്ടുള്ളതു്. അവസാനത്തെ വരികൾ വായനക്കാരെ സ്മേരമുഖരാക്കുമെന്നു ള്ളതിൽ എന്താണു് സംശയം?

വായനക്കാരെ മറെറാരുതരത്തിൽ വികാരാധീനരാക്കാൻ കെൽപുള്ള താണു് 'അഭയാർത്ഥികേന്ദ്രത്തിൽ' എന്ന കവിത. ജവഹർലാൽനെഹ്റു, ആദ്യമായി അഭയാർത്ഥികേന്ദ്രം സന്ദർശിക്കുന്നതാണു് സന്ദർഭം. അവിടെ കണ്ട കാഴ്ച അദ്ദേഹത്തെ തരളഹൃദയനാക്കി. ആ ഭാരതസാരഥിയുടെ തൊണ്ടയിടറി. അദ്ദേഹം അവരെ സമാധാനിപ്പിച്ചു; 'ഇൻഡ്യയുടെ കഴിവു മുഴുവൻ നിങ്ങളെ ശുശ്രൂഷിക്കാൻ വിനിയോഗിക്കു'മെന്നു വാഗ്ദാനംചെയ്തു. ഇതെല്ലാം കഴിഞ്ഞപ്പോൾ 'ചിന്നിയ മുടിയോടും ചെങ്ങിയ നേത്രങ്ങളോടും കൂടിയ' ഒരു 'മിന്നലുടലാൾ' ഇങ്ങനെ ചോദിച്ചുവത്രെ:

"ആർക്കാരെ മാററുംമുമ്പേ ഭാരതം വീതംവെച്ച
ദീർഘചിന്തകന്മാരോടൊന്നു ഞാൻ ചോദിക്കട്ടെ:
രണ്ടായിപ്പിളക്കവേ, ചെഞ്ചോര പഞ്ചാബിങ്ക-
ലുണ്ടാകാതിരിക്കുമെന്നോർത്തുപോയ്, ഇല്ലേ, നിങ്ങൾ?"

എന്തൊരു ചോദ്യമാണിതു്! കുത്തുമൂർത്ത ഈ അസ്ത്രമേററു് പണ്ഡിററ്ജി യുടെ ഹൃദയം പിളർന്നിരിക്കണം. ദീർഘചിന്തകർ, രണ്ടായിപ്പിളർക്കുക എന്നീ പദങ്ങളുടെ ശക്തി പ്രത്യേകം ശ്രദ്ധേയമാണു്. എന്തായിരുന്നു ഈ ചോദ്യ ത്തിൻെറ ഫലം? കവിതന്നെ പറയട്ടെ:

"ലജ്ജയാൽ, ശോകാവേശാൽ, കുനിഞ്ഞതന്നാണാദ്യ-
മാജ്ജവഹരലാലിൻ താഴാത്തശീർഷം താനേ."

മധുരപദങ്ങൾ തിരഞ്ഞെടുത്തു പ്രയോഗിക്കുന്നതിലും കവിതയിൽ സംഗീതരസം കലർത്തുന്നതിലും വെണ്ണിക്കുളത്തിനുള്ള പാടവത്തിനുകൂടി ഒരുദാ ഹരണം ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. 'പുഞ്ചിരിക്കുശേഷം' എന്നതാണു് കവിത. അലക്കുകാരൻ കേശവൻ, ഭാര്യ വളരെക്കാലം പകുതിപ്പട്ടിണികിടന്നു സമ്പാദിച്ച ഒരു പവനംകൊണ്ടു് അവൾക്കുവേണ്ടി ഒരു മാല വാങ്ങാൻ വീട്ടിൽനിന്നു പുറപ്പെടുന്നതും, യാദൃച്ഛികമായി കണ്ട ഒരു വിനോദശാലയിൽ കയറി നർത്തകിയുടെ നൃത്തത്തിൽ ഭ്രമിച്ചു പവൻ അവൾക്കു സമ്മാനിച്ചു് 'അണ്ടികളഞ്ഞ അണ്ണാനെപ്പോലെ' വീട്ടിലേയ്ക്കു മടങ്ങുന്നതുമാണു് അതിലെ

കഥ. നൃത്തശാലയേയും നർത്തകിയേയും കവി അവതരിപ്പിക്കുന്നതു് ഇങ്ങനെയാണു്:

“മൃദംഗമംഗളധിമിധിമിനാദം മുഴങ്ങി താളത്തിൽ
പദങ്ങൾവെച്ചു പലവിധഭംഗിയിലിളംകുരംഗാക്ഷി
കറങ്ങിയാടീ കംബളവിരിയിൽ കാർകേശം ചിന്നി–
പ്പറന്നു പച്ചച്ചെടിയിലുലാവും പൂമ്പാററയൊപ്പം.
ചരിഞ്ഞു സുന്ദരി തെന്നിത്തെന്നിത്തെറിച്ചുനിൽക്കുമ്പോൾ
നിറഞ്ഞു സന്തോഷാരവപൂരം നർത്തനനിലയത്തിൽ.
കലാഗുണത്തിൻ കയ്യിൽത്തൊട്ടൊരു വന്ദനപാരിതോഷികമായ്
കരാംഗുലീയം, മാല്യം, നാണ്യം, പൂന്തുകിലോരോന്നും”

ഈ വിഭ്രമത്തിനിടയിൽ പെട്ടുപോയതുകൊണ്ടാണു് അലക്കുകാരൻ പവൻ വലിച്ചെറിഞ്ഞുകൊടുത്തതു്. വെണ്ണിക്കുളത്തിന്റെ ഈ വർണ്ണന വായിക്കുന്നവരും ചെറിയ ഒരു വിഭ്രമത്തിൽ അകപ്പെട്ടുപോകുമെന്നു തോന്നുന്നു. എന്തുകൊണ്ടെന്നാൽ വിശാരദയായ ആ നർത്തകിയുടെ ചിത്രം വായനക്കാരുടെ മനോമുകുരത്തിൽ വ്യക്തമായി പ്രതിബിംബിപ്പിക്കത്തക്കവണ്ണം അത്രമാത്രം ഹൃദയഹാരികളായിട്ടുണ്ടു് ഈ വരികൾ.

## വൈലോപ്പിള്ളി

ആരേയും അനുകരിക്കാതെ കവിതാരചനയിൽ പ്രകടിപ്പിച്ച പുതിയ ചില പ്രവണതകൾകൊണ്ടു് സ്വന്തം വ്യക്തിത്വം സ്ഥാപിക്കാൻ കഴിഞ്ഞ ഒരു കവിയാണു് വൈലോപ്പിള്ളി ശ്രീധരമേനോൻ. ശാസ്ത്രീയമായ ചിന്താഗതിയാണു് മററുള്ളവരിൽനിന്നു് അദ്ദേഹത്തെ അകററുന്ന പ്രധാന ഘടകം. പ്രേമത്തെയോ കരുണത്തെയോ അദ്ദേഹം വെറുക്കുന്നില്ല. എന്നാൽ, നിരർത്ഥകങ്ങളും അനർത്ഥകാരികളുമായ പ്രേമഗാനങ്ങളുടെ രചന ഉത്തമ കവിതയുടെ ലക്ഷണമായി അദ്ദേഹം കരുതുന്നില്ല. മനുഷ്യന്റെ ദൗർബല്യങ്ങളെ ക്ഷമിക്കാൻ അദ്ദേഹം സന്നദ്ധനാണു്. പക്ഷേ, മനുഷ്യത്വത്തിന്റെ പേരിൽ ആ ദുർബലതകളെ വെച്ചുപുലർത്തുന്നതിനോടോ അവയ്ക്കു വളംവെച്ചുകൊടുക്കുന്നതിനോടോ യോജിക്കാൻ അദ്ദേഹം തയ്യാറില്ല. അദ്ദേഹം പറയുന്നതു ശ്രദ്ധിക്കുക:

“ഞാൻ ജീവശാസ്ത്രം വിശേഷമായെടുത്തു പഠിച്ചതു് എന്റെ കാവ്യഭാവനയെ സാരമായി ബാധിച്ചിട്ടുണ്ടു്. സങ്കല്പങ്ങളെ, അവ

എത്ര മോഹനങ്ങളായിരുന്നാലും, അനിയന്ത്രിതമായി പിൻതുടരാൻ ശാസ്ത്രീയമായ സത്യബോധം എന്നെ അനുവദിക്കാറില്ല. പ്രകൃതിയിൽ വിശാലഹൃദയത്തിന്റെ മിടിപ്പും പരമാത്മാവിന്റെ മുഖവും കാണുന്ന പ്രകൃത്യുപാസകന്മാരായ കവികളുണ്ടു്. എനിക്കു് ആ ദർശനം നഷ്ടപ്പെട്ടിരിക്കുന്നു. ആ ഹൃദയത്തിലും മുഖത്തും അതിരററ വാത്സല്യവും അന്ധമായ ക്രൂരതയും ഞാൻ കാണുന്നു. പുള്ളിമാനിന്റെ പിറകെ പുലിയേയും വസന്തവായുവിൽ വസൂരിരോഗാണുക്കളേയും ദർശിക്കാതിരിക്കാൻ എനിക്കു സാദ്ധ്യമല്ല....... ഞാനടക്കമുള്ള സാധാരണക്കാരനിൽ, അഥവാ പച്ചമനുഷ്യനിൽ, ഉത്തമപ്രവണതകളോടൊപ്പം അന്തർല്ലീനമായിക്കിടക്കുന്ന പൈശാചികവാസനകളെ മനസ്സിലാക്കുവാനും ഒരുപക്ഷേ പൊറുക്കുവാനും സാധിക്കുമെന്നല്ലാതെ, ഇന്നു് അത്യധികം വിലപ്പോകുന്ന 'മനുഷ്യത്വം' എന്നൊരുദ്ധതപദത്തിന്റെ പേരിൽ ആ അധമവാസനകളെ നീതീകരിക്കുവാൻ എനിക്കു സാധിക്കുകയില്ല ......എല്ലാ കലകളുടേയും ശാസ്ത്രങ്ങളുടേയും ചരിത്രകഥകളുടേയും ലക്ഷ്യം, അല്ലെങ്കിൽ ഫലം, മനുഷ്യപരമ്പരയിലൂടെയുള്ള സാംസ്കാരികപരിണാമം ത്വരിതപ്പെടുത്തുക എന്നതാണു്."

ദീർഘമായ ഒരു പ്രബന്ധത്തിൽക്കൂടിമാത്രം വ്യക്തമാക്കാൻ കഴിയുന്ന ചില തത്വങ്ങളാണു് വൈലോപ്പിള്ളി ചുരുങ്ങിയ വാക്കുകളിൽ ഇവിടെ പ്രകാശിപ്പിച്ചതു്. ഈ മിതഭാഷിത്വം അദ്ദേഹത്തിന്റെ കവിതകളിലുമുണ്ടു്. ചുരുങ്ങിയ വാക്കുകളേ ഉപയോഗിക്കയുള്ളൂ എന്ന നിർബന്ധം, കൽപനകളുടെ നവീനതയും നൈരന്തര്യവും, ശാസ്ത്രീയചിന്താഗതിയുടെ സമ്മർദ്ദം — ഇവകൾ കാരണങ്ങളാൽ ചിലപ്പോൾ ദുർഗ്രഹത കടന്നുകൂടാറില്ലെന്നില്ല.

കവിതാരീതി കാണുന്നതിനായി വൈലോപ്പിള്ളിയുടെ 'സർപ്പക്കാടി'ലേയ്ക്കു നമുക്കു് ഒന്നെത്തിനോക്കാം. കവിയുടെ ബാല്യത്തിൽ നടന്ന കഥയാണു്. ഒരിക്കൽ വീട്ടിലെ സർപ്പക്കാവിൽ "കൈത്തിരി കോൽത്തിരി മഞ്ഞൾച്ചാറു കരിക്കും മലരും കദളിപ്പഴവും" മററും വെച്ചു നിവേദിക്കുന്നതു കണ്ടു് കവി അമ്മൂമ്മയോടു ചോദിച്ചു, അതെന്തിനാണെന്നു്. സർപ്പത്താന്മാരെപ്പററിയുള്ള ഒരു നീണ്ട കഥ അമ്മൂമ്മയിൽക്കൂടി പുറത്തുചാടി. കുട്ടി (കവി) യുടെ വിചാരം മുഴുവൻ സർപ്പങ്ങളെപ്പററിയായി. ഒരുദിവസം സർപ്പക്കാടു കാണാൻ പുറപ്പെട്ടു.

"നാണത്തിന്റെ കുടുക്കുകൾ പങ്ങി ന—
ടക്കും കൊച്ചുകുളക്കോഴികളൊരു
പാണൽക്കൊമ്പിൻ നിഴലിൽ ചാര—
ത്തീപ്പൊരി ചിന്നും പുള്ളിൻകണ്ണുകൾ"

ഇതൊക്കെയല്ലാതെ ഒററ സർപ്പത്തെപ്പോലും അവിടെയെങ്ങും കാണാൻ കഴിഞ്ഞില്ല. എന്നാൽ, രാത്രി ഭയങ്കരമായ സ്വപ്നംകണ്ടു. എല്ലാം "പാർവ്വണചന്ദ്രഫണങ്ങളിണങ്ങിയ പൊന്മുടിചൂടിയ മണിനാഗങ്ങൾ" തന്നെ. കുട്ടി ഞെട്ടിയുണർന്നു.

"........പിന്നെപ്പുലരിയി-
ലങ്ങു പുഴക്കളെ റാഞ്ചിയെടുത്തൊരു
വണ്ണാത്തിക്കിളിമാത്രം പാടി"

കവി സർപ്പക്കാവു വെട്ടിത്തെളിയിച്ച് തെങ്ങിൻതൈകളും അടയ്ക്കാമരവും വെച്ചുപിടിപ്പിച്ചു. ഇതാണ് കഥ. സർപ്പക്കാവിനെപ്പററി ആളുകൾ പല അന്ധവിശ്വാസങ്ങളും വെച്ചുപുലർത്തുന്നുവെന്ന് തെളിയിക്കയാണല്ലോ ഇതിന്റെ ഉദ്ദേശം. അത്രമാത്രമേ ഒരു സാധാരണവായനക്കാരനു മനസ്സിലാവൂ. കവിക്കു വേറെ ചിലതുകൂടി പറയാനുണ്ട്: "ആ കുളക്കോഴികളും പുള്ളും യഥാക്രമം അന്ധവിശ്വാസത്തിന്റെ നിഴൽപരപ്പുകളിൽ പാർത്തിരിക്കുകയോ പതിയിരിക്കുകയോ ചെയ്യുന്ന ഭീരുക്കളെയും മാമൂൽവാദികളെയും സൂചിപ്പിക്കും എന്നുകൂടി ഞാൻ പ്രതീക്ഷിക്കുന്നു. അതുപോലെ 'പിന്നെപ്പുലരിയിൽ' എന്നു തുടങ്ങുന്ന വരികളിൽ പ്രഭാതത്തിന്റെ ലഘുചിത്രമെഴുതാൻ മാത്രമല്ല, 'പക്ഷേ, അവിടെ സർപ്പദേവന്മാരല്ല ഏതാനും പുഴക്കൾമാത്രമാണുണ്ടായിരുന്നത്—ഒരു വണ്ണാത്തിക്കിളിക്കു കൊത്തിവിഴുങ്ങി ചൂളംവിളിക്കത്തക്കവണ്ണം നിസ്സാരങ്ങൾ' എന്നതും കൊള്ളിച്ച്. മൂഢവിശ്വാസംകൊണ്ടു കാടുകയറിയ ഭാവനയെ വെട്ടിത്തെളിക്കാൻകൂടിയാണ് ഞാൻ ശ്രമിച്ചിട്ടുള്ളത്." മേൽവിവരിച്ച ലക്ഷണങ്ങളിൽ മിക്കതും ഈ ഉദാഹരണത്തിൽ കാണാം.

## പള്ളത്തു രാമൻ

കുമാരനാശാനോടൊപ്പം സാഹിത്യരംഗത്തു പ്രവർത്തിച്ചുകൊണ്ടിരുന്ന ഒരു നല്ല കവിയാണ് പള്ളത്തു രാമൻ. പ്രകൃതിവർണ്ണനയിൽ തുടങ്ങി, സമുദായരംഗത്തു കടന്ന്, വീരാപദാനങ്ങളെ പുകഴ്ത്തി, ഇടയ്ക്കു 'രാവണപക്ഷം' പിടിച്ച്, ഒടുവിൽ അരിവാളും ചുററികയും കൈകാര്യംചെയ്ത് അദ്ദേഹം ജീവിതയാത്ര അവസാനിപ്പിച്ചു. ആ കവി വളരെ വേഗത്തിൽ വിസ്മരിക്കപ്പെട്ടുവരികയാണ് ഇപ്പോൾ. കവിതയുടെ ഗുണംമാത്രം നോക്കുന്നപക്ഷം ഒരിക്കലും ഈ നില വരാൻപാടില്ലാത്തതാണ്. ആശാനെപ്പോലെതന്നെ പള്ളത്തുരാമനും സമരവീര്യം തുളുമ്പുന്ന പല ഗാനങ്ങളും നിർമ്മിച്ചിട്ടുണ്ട്; സാമുദായികമായ അവശതാപത്തിന്റെ നേരെ പ്രതിഷേധം ഇളക്കിവിട്ടിട്ടുണ്ട്;

പിന്നെ എങ്ങനെ ഇതു സംഭവിച്ചു? ഒന്നിലും ഉറച്ചുനിൽക്കാതെ—ശരിയായ ഒരു ലക്ഷ്യത്തിൽ ദൃഷ്ടിയുറപ്പിക്കാതെ—കാററിൻെറ ഗതിയനുസരിച്ചു് തോണി അഴിച്ചുവിട്ടതുകൊണ്ടായിരിക്കാം, ആ കവിയുടെ പേരിനും 'ഉറപ്പു' കിട്ടാതെപോയതു് എന്ന നിഗമനത്തിലെത്തിച്ചേരാനേ നമുക്കു കഴിയുന്നുള്ളു.

## പി. കുഞ്ഞിരാമൻനായർ

പാശ്ചാത്യനാഗരികതയോടും ഭൗതികചിന്താഗതിയോടുമുള്ള കടുത്ത വിദ്വേഷവും ഭാരതസംസ്കാരത്തോടുള്ള അതിരററ ആദരവുമാണു് കുഞ്ഞിരാമൻനായരുടെ കവിതയിലെ കേന്ദ്രബിന്ദു. ഇത്രമാത്രം കല്പനാസമ്പന്നരായ കവികൾ കേരളത്തിൽ അധികമില്ല. പക്ഷേ, ആ കല്പനകളെക്കൊണ്ടു് എന്തൊക്കെയാണു് ചെയ്യേണ്ടതെന്നു് കവി ചിലപ്പോൾ വിസ്മരിക്കുന്നതുപോലെ തോന്നുന്നു. വളരെയധികം എഴുതിക്കൂട്ടീട്ടുണ്ടെങ്കിലും കേരളീയഹൃദയങ്ങളിൽ കുടിയുറപ്പിക്കാൻ കഴിഞ്ഞിട്ടുള്ള വരികൾ അക്കൂട്ടത്തിൽ അധികമുണ്ടെന്നു തോന്നുന്നില്ല. ഇങ്ങനെയൊക്കെയാണെങ്കിലും, ആശയങ്ങളുടെ വിശുദ്ധി, ഭാഷയുടെ ലാളിത്യം, സംസ്കാരത്തോടുള്ള ബഹുമാനം മുതലായ കാരണങ്ങളാൽ കുഞ്ഞിരാമൻനായരുടെ കവിത പ്രശംസയെ അർഹിക്കുന്നു.

## മററു കവികൾ

കവികളുടെ നിലയിൽ ഇനിയും വളരെപ്പേരെപ്പററി പറയേണ്ടതായിട്ടുണ്ടു്. ശൃംഗാരത്തിൽ തുടങ്ങി ബഹുമുഖമായ ലോകപരിചയത്തോടൊപ്പം ശാഖോപശാഖമായി വളർന്നു് വിഷയവൈവിധ്യത്തിൽ മററാരുടേയും പിന്നിൽ നില്ക്കേണ്ട ആവശ്യമില്ലാത്തവിധം അനേകം കാര്യങ്ങളെപ്പററി ബഹുരൂപങ്ങളായ കവിതകളെഴുതിയ സർദാർ കെ. എം. പണിക്കർ, അന്തർമ്മുഖത നിമിത്തമുള്ള അഗാധത വേണ്ടുവോളമുണ്ടെങ്കിലും ആഡംബരഭ്രമം തീരെയില്ലാതെ ഗീതകങ്ങൾ രചിക്കുന്ന കെ. കെ. രാജാ, പഴമയേയും പുതുമയേയും ഇണക്കി സാമൂഹ്യബോധത്തോടുകൂടി കവിതയെഴുതുന്ന വി. വി. കെ. നമ്പ്യാർ, ദേശാഭിമാനവിജൃംഭണംകൊണ്ടു കല്ലിലും കാടിലും തൂണിലും തുരുമ്പിലും കേരളത്തിൻെറ വളർച്ചയെ സ്വപ്നംകാണുന്ന പാലാ നാരായണൻനായർ, ഭാവഗാനങ്ങളുടെ ചർവ്വിതചർവ്വണംകൊണ്ടു തൃപ്തിപ്പെട്ടിരുന്നാൽപോരെന്നു കരുതി ആഖ്യാനാത്മകങ്ങളായ കവിതകളിൽക്കൂടി പുതിയ

പരീക്ഷണങ്ങൾ നടത്തി വിജയം കൈവരിച്ച എൻ. വി. കൃഷ്ണവാരിയർ മുതലായവർ ഒന്നാംപന്തിയിൽത്തന്നെ ഇരിക്കാൻ അർഹതയുള്ളവരാണ്.

പല നല്ല ഭാവഗാനങ്ങളുടേയും കർത്താവായ എൻ. ഗോപാലപിള്ള, ടാഗോർകവിതാസ്വാദരസികനായ വി. ഉണ്ണിക്കൃഷ്ണൻനായർ, മാർക്സിയൻ ചിന്താഗതിയിൽക്കൂടി കവിതയെഴുതുന്ന കെടാമംഗലം പപ്പുക്കുട്ടി, വാച്യത്തേക്കാൾ വ്യംഗ്യംകൊണ്ടു കാര്യംകാണാൻ ശ്രമിക്കുന്ന പി. ഭാസ്കരൻ, പ്രേമഗാനങ്ങളോടൊപ്പം സമരഗാനങ്ങളുടെ രചനയിലും വിജയം കൈവരിക്കുന്ന എം. പി. അപ്പൻ, നോക്കുന്നിടത്തെല്ലാം വെളിച്ചംമാത്രം കാണുന്ന നാലാങ്കൽ കൃഷ്ണപിള്ള, സമകാലികപ്രശ്നങ്ങളുടെ നേരെ കണ്ണടയ്ക്കാൻ കഴിയാത്ത ഇടശ്ശേരി ഗോവിന്ദൻനായർ, സ്വന്തം സമുദായത്തിലെ യാഥാസ്ഥിതികത്വത്തേയും ലോകത്തിന്റെ ഹൃദയശൂന്യതയേയും വെല്ലുവിളിക്കുന്ന അക്കിത്തവും ഒളപ്പമണ്ണയും ഓ. എം. അനുജനും, സ്ഥിതിസമത്വത്തിനും സമുദായത്തിലെ മാലിന്യം തുടച്ചുനീക്കുന്നതിനുംവേണ്ടി തൂലികാഖഡ്ഗമേന്തിയ ഒ. എൻ. വി. കുറുപ്പും വയലാർ രാമവർമ്മയും, ആദ്ധ്യാത്മികവും സദാചാരപരവുമായ കവിത രചിക്കുന്നതിൽ പ്രത്യേകം താൽപര്യം പ്രദർശിപ്പിക്കുന്ന മേരി ജോൺതോട്ടം മുതലായവർ മലയാളത്തിലെ കാവ്യശാഖയെ പോഷിപ്പിച്ചുകൊണ്ടിരിക്കുന്നവരാകുന്നു. കടത്തനാട്ട് കെ. മാധവിയമ്മ, സുഗതകുമാരി, മേരി ജോൺ കൂത്താട്ടുകുളം, മുതുകുളം പാർവ്വതിയമ്മ, പാലാ ഗോപാലൻനായർ, മലേഷ്യാ രാമകൃഷ്ണപിള്ള, തെക്കാട്ടു ചന്ദ്രശേഖരൻനായർ, സി. ജെ. മണ്ണുമ്മൂട്, ടി. എൻ. ഗോപിനാഥൻനായർ, തിരുനല്ലൂർ കരുണാകരൻ തുടങ്ങിയവർ എഴുതി മുന്നോട്ടു വന്നുകൊണ്ടിരിക്കയാണ്.

ജാതീയമായി അനുഭവപ്പെട്ട അവഗണനയാൽ വിജൃംഭിതാഭിമാനനായി 'ഉദ്യാനവിരുന്നി'ലൂടെ വിപ്ലവകാഹളം മുഴക്കിയ കെ. പി. കറുപ്പൻ, താഴ്ന്ന ജാതിക്കാരെപ്പറ്റി എന്തെങ്കിലും പറയാൻ ആരും കൂട്ടാക്കാതിരുന്ന കാലത്ത് കുറുംബ, തേവൻ, അണിഞ്ചൻ മുതലായ ഹരിജനസമുദായാംഗങ്ങളെ നായകന്മാരാക്കി ലഘുകാവ്യങ്ങൾ നിർമ്മിക്കാൻ ധൈര്യപ്പെട്ട എം. ആർ. കൃഷ്ണവാര്യർ, മിന്നാമിനുങ്ങിനെപ്പോലെ ക്ഷണപ്രഭനായിരുന്നു എങ്കിലും ആ സ്വല്പകാലത്തേയ്ക്കു സ്വന്തം ഭാവനകൊണ്ട് സാഹിത്യാന്തരീക്ഷത്തെ പ്രകാശമാനമാക്കിയ കല്ലന്മാർതൊടി രാവുണ്ണിമേനോൻ, കവിരാമായണവാദത്തിലും മറ്റും അനേകം മഹാരഥന്മാരോട് ഒറ്റയ്ക്കു നിന്നു പൊരുതിയ മൂലൂർ എസ്സ്. പത്മനാഭപ്പണിക്കർ, വള്ളത്തോൾകമ്പനിയിലെ ഒരു പ്രമുഖാംഗമായിരുന്ന വള്ളത്തോൾ ഗോപാലമേനോൻ മുതലായ കവികൾ കഴിഞ്ഞ തലമുറയിൽപ്പെട്ടവരാണെങ്കിലും, ത്രിമൂർത്തികൾക്കുശേഷം പേരെടുത്തവരാകയാൽ അവരെ സ്മരിക്കാനും നമുക്ക് ഈ അവസരംതന്നെ വിനിയോഗിക്കാം.

## അദ്ധ്യായം 20

# ഉപന്യാസശാഖ

ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ പ്രചാരത്തിനുശേഷമാണ് ഈ ശാഖ ഇവിടെ പൊട്ടിമുളച്ചതു്. നാനാവിഷയപ്രതിപാദകങ്ങളായ പ്രബന്ധങ്ങൾക്കു പുറമേ ഗ്രന്ഥവിമർശനപരങ്ങളായ ഉപന്യാസങ്ങളേയും ഈ ഇനത്തിൽ ഉൾപ്പെടുത്താം. സ്വരൂപസാദൃശ്യംകൊണ്ടു മാത്രമല്ല ഇങ്ങനെ ചെയ്യേണ്ടിവന്നിരിക്കുന്നതു്. ഗ്രന്ഥവിമർശങ്ങൾ മാത്രം ഉൾക്കൊള്ളിച്ചുകൊണ്ടുള്ള പുസ്തകങ്ങൾ ഭാഷയിൽ ഉണ്ടായിത്തുടങ്ങിയതു് ഈ അടുത്തകാലത്തു മാത്രമാണു്. മററു വിഷയങ്ങളുടെ കൂട്ടത്തിൽ ഗ്രന്ഥനിരൂപണങ്ങളും ഉൾപ്പെടുത്തി 'ഉപന്യാസസമാഹാര'ങ്ങൾ പുറത്തിറക്കുകയായിരുന്നു പണ്ടത്തെ പതിവു്. ഇന്നും ആ രീതി തീരെ നിലച്ചു എന്നു പറയാറായിട്ടില്ല. അതുകൊണ്ടുംകൂടിയാണ് ലേഖനങ്ങളും ഗ്രന്ഥനിരൂപണങ്ങളും 'ഉപന്യാസശാഖ' എന്ന തലക്കെട്ടിൽ ഒരേ അധ്യായത്തിൽ ഉൾപ്പെടുത്താമെന്നുവെച്ചതു്.

## പഴയ തലമുറ

കേരളവർമ്മ വലിയകോയിത്തമ്പുരാൻ പാഠപുസ്തകങ്ങളിൽ ചേർക്കാൻ വേണ്ടി ചില ലഘുപ്രബന്ധങ്ങൾ എഴുതുകയുണ്ടായി. ഇന്നത്തെ നിർവ്വചനമനുസരിച്ചു നോക്കിയാൽ അവ പ്രബന്ധം എന്ന ഇനത്തിൽ ഉൾപ്പെടുകയില്ല. വിദ്യാവിനോദിനിമാസികയുടെ ആവിർഭാവകാലത്താണ് നവീനതയുടെ ഏകദേശച്ഛായയെങ്കിലുമുള്ള ചില ഉപന്യാസങ്ങൾ പ്രത്യക്ഷപ്പെട്ടതു്. സി. പി. അച്യുതമേനവനായിരുന്നു ലേഖകൻ. നികുതി, മൂലധനം, കടൽവ്യവസായം, പണം എന്നുതുടങ്ങി സാമ്പത്തികവും വ്യാവസായികവുമായ വിഷയങ്ങളെപ്പററി പ്രതിപാദിക്കുന്ന അനേകം ലേഖനങ്ങൾ അന്നു പുറത്തുവന്നു. കാവ്യം, നാടകം, അലങ്കാരം എന്നിത്യാദി സാഹിത്യവിഷയകങ്ങളായ പ്രബന്ധങ്ങളും അക്കൂട്ടത്തിലുണ്ടായിരുന്നു. വെങ്ങയിൽ കുഞ്ഞിരാമൻനായനാർ, പള്ളിയിൽ ഗോപാലമേനോൻ എന്നു തുടങ്ങിയ ചില ലേഖകന്മാരും വിദ്യാവിനോദിനിയിലെ എഴുത്തുകാരായിരുന്നു. രസികരഞ്ജിനി, മംഗളോദയം എന്നീ മാസികകളുടെ ആവിർഭാവകാലത്തു പ്രബന്ധകർത്താക്കന്മാരുടെ സംഖ്യ വളരെ വർദ്ധിച്ചു. വിഷയവൈവിദ്ധ്യവും കൂടിവന്നു. ആ മാസികകളിലെ ഉപന്യാസങ്ങ

ളിൽ പലതും തിരഞ്ഞെടുത്തു പിൽക്കാലത്തു പ്രസിദ്ധീകരിക്കപ്പെട്ടതാണ് 'മംഗളമാലിക' മൂന്നു ഭാഗം. അപ്പൻതമ്പുരാന്റെ ലേഖനങ്ങൾ മാത്രം ഉൾക്കൊള്ളിച്ചുകൊണ്ട് 'മംഗളമാല' എന്ന പേരിൽ മറ്റൊരു ഗ്രന്ഥപരമ്പരയും (അഞ്ചു ഭാഗം) പ്രകാശിപ്പിക്കയുണ്ടായി. തമ്പുരാന്റെ ഉപന്യാസങ്ങൾ കൂടുതൽ വ്യക്തിത്വമുള്ളവയാണ്. 'മഷിക്കുടൽ', 'എന്റെ പ്രാതഃസ്നാനം' തുടങ്ങിയ ഉപന്യാസങ്ങളിൽ ഭാഷയുടെ ശുദ്ധിയും ശൈലിയുടെ സൗന്ദര്യവും പ്രതിപാദനരീതിയുടെ സൗകുമാര്യവും തെളിഞ്ഞുകാണാം. അന്നത്തെ ഉപന്യാസമെഴുത്തുകാരിൽ തലയെടുപ്പുള്ള മറ്റൊരാളാണ് എം. ശേഷഗിരി പ്രഭു.

## പുതുമയിലേയ്ക്ക്

ആധുനികത്വത്തെ തികച്ചും പ്രതിനിധാനംചെയ്യുന്ന പ്രബന്ധങ്ങൾ ആദ്യമായി എഴുതിത്തുടങ്ങിയത് ആർ. ഈശ്വരപിള്ളയാണ്. ഗ്രന്ഥപാരായണത്തിൽ അത്യന്തം ഉൽസുകനായിരുന്ന അദ്ദേഹം ആംഗലഭാഷയിൽനിന്നു ലഭിച്ച പ്രേരണയുടെ ഫലമായിട്ടെഴുതിയവയാണ് അവയിൽ മിക്കതും. ഗഹനങ്ങളായ വിഷയങ്ങളെ സുഗ്രഹമായ രീതിയിൽ പ്രതിപാദിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. 'വിപത്തിന്റെ ഫലങ്ങൾ മധുരങ്ങളോ?', 'നിയമവും നിയമനിർമ്മിതിയും' എന്നിത്യാദി ലേഖനങ്ങൾ ഇതിനു ദൃഷ്ടാന്തങ്ങളാണ്. അദ്ദേഹത്തിന്റെ പ്രബന്ധങ്ങൾ മിക്കതും 'ചിന്താസന്താനം' എന്ന പേരിൽ ഏഴു ഭാഗങ്ങളായി പ്രസിദ്ധീകരിച്ചിട്ടുണ്ട്. പ്രബന്ധരചനയിൽ ഈശ്വരപിള്ളയുടെ അനന്തരാവകാശിയാണ് കെ. ആർ. കൃഷ്ണപിള്ള. സാഹിത്യം, ശാസ്ത്രം, വിമർശം എന്നിങ്ങനെ പല വിഷയങ്ങളെപ്പറ്റി അദ്ദേഹമെഴുതിയ ലേഖനങ്ങളിൽ മിക്കതും 'പ്രബന്ധങ്ങൾ' എന്ന ഗ്രന്ഥപരമ്പരയിൽ (നാലു ഭാഗം) കാണാം. ശാസ്ത്രീയ വിഷയങ്ങളെ ലളിതമായി പ്രതിപാദിക്കാനുള്ള കഴിവ് മലയാളഭാഷയ്ക്കില്ലെന്നു വാദിക്കുന്നവരോടുള്ള ഒരു വെല്ലുവിളിയാണ് കൃഷ്ണപിള്ളയുടെ 'ഭാരവും വലുപ്പവും' എന്ന ലേഖനം

ധാരാളം ഉപന്യാസങ്ങളെഴുതിയ മറ്റു രണ്ടു സാഹിത്യകാരന്മാരാണ് മൂർക്കോത്തു കുമാരനും കെ. സുകുമാരനും. പ്രാണികളെപ്പറ്റി എഴുതാൻ രണ്ടുപേർക്കും പ്രത്യേകമായ വാസനയുണ്ടായിരുന്നു. മൂർക്കോത്തിന്റെ 'കാകൻ' പ്രസിദ്ധമാണല്ലോ. ചില പ്രാണികളെപ്പറ്റി സുകുമാരനെഴുതിയ ലേഖനങ്ങൾ 'പ്രാണിവംശചരിത്രം' എന്ന പേരിൽ പുസ്തകമായി പ്രസിദ്ധീകരിച്ചിട്ടുണ്ട്. പുരോഗമനാത്മകമായ ചിന്താഗതിയെ അവലംബിച്ചു പല ഉപന്യാസങ്ങളെഴുതിയ നല്ല ഒരു പ്രബന്ധകാരനാണ് കുററിപ്പുഴ കൃഷ്ണപിള്ള

വിഷയത്തെപ്പററി കൂലങ്കഷമായി പഠിച്ചതിനുശേഷമേ അദ്ദേഹം പേന കൈയിലെടുക്കാറുള്ളു. പ്രബന്ധങ്ങൾ വായിച്ചുകഴിയുമ്പോൾ എന്തെങ്കിലും പുതിയ ഒരു വിജ്ഞാനശകലം തനിക്കധീനമായി എന്നു വായനക്കാരനു തോന്നാതിരിക്കയില്ല. വിമർശരശ്മി, വിചാരവിപ്ലവം, നിരീക്ഷണം, നവദർശനം എന്നീ പുസ്തകങ്ങളിൽ അദ്ദേഹത്തിന്റെ മിക്ക ഉപന്യാസങ്ങളും അടങ്ങിയിരിക്കുന്നു.

പി. ശങ്കരൻനമ്പ്യാരും ഈ ശാഖയിൽ സഫലമായി പ്രവർത്തിച്ച ഒരാളാണ്. ആംഗലസാഹിത്യവുമായുള്ള ദൃഢപരിചയത്തിന്റെ അതിപ്രസരം അദ്ദേഹത്തിന്റെ പ്രബന്ധങ്ങളിൽ കാണാം. നമ്പ്യാരുടെ ഏതാനും ലേഖനങ്ങൾമാത്രം സമാഹരിച്ചവയാണ് സാഹിത്യനിഷ്ക്കടം, മകരന്ദമഞ്ജരി, സാഹിത്യവും സംസ്കാരവും എന്നീ കൃതികൾ. പ്രസംഗതരംഗിണിയുടെ മൂന്നു ഭാഗങ്ങൾ, കനമുള്ള വിഷയങ്ങളെപ്പററി പ്രൗഢമായ രീതിയിൽ പ്രബന്ധങ്ങൾ നിർമ്മിക്കാനുള്ള പി. കെ നാരായണപിള്ളയുടെ പാടവത്തിനു സാക്ഷ്യംവഹിക്കുന്നു. ജി. ശങ്കരക്കുറുപ്പിന്റെ 'ഗദ്യോപഹാരം', 'മുത്തും ചിപ്പിയും' എന്ന പുസ്തകങ്ങൾ കലയുടെ നാനാമുഖങ്ങളെ സ്പർശിക്കുന്ന ഏതാനും പ്രബന്ധങ്ങളുടെ സമാഹാരമാണ്. എം. ആർ. ബാലകൃഷ്ണവാര്യരുടെ 'പ്രബന്ധമഞ്ജരി' എന്ന ഗ്രന്ഥപരമ്പരയിലും (അഞ്ചു ഭാഗം) പല നല്ല ഉപന്യാസങ്ങൾ അടങ്ങിയിരിക്കുന്നു. എം. രാജരാജവർമ്മ, കെ. എം. പണിക്കർ, ഡോക്ടർ കെ. എം. ജോർജ്ജ്, ഡോക്ടർ എസ്. കെ. നായർ, ഡോക്ടർ കെ. ഭാസ്കരൻനായർ, പി. അനന്തൻപിള്ള, ഡോക്ടർ കെ. ഗോദവർമ്മ, ജോസഫ് മുണ്ടശ്ശേരി, പുത്തേഴത്തു രാമമേനോൻ, എസ്സ്. ഗുപ്തൻനായർ, കെ എസ്സ്. എഴുത്തച്ഛൻ, വടക്കുംകൂർ രാജരാജവർമ്മ, പി. ദാമോദരൻപിള്ള, ശൂരനാട്ടു കുഞ്ഞൻപിള്ള, കെ. എൻ. എഴുത്തച്ഛൻ എന്നു തുടങ്ങി പ്രസ്തുത ശാഖയിൽ പ്രവർത്തിച്ചവരും പ്രവർത്തിച്ചുകൊണ്ടിരിക്കുന്നവരുമായ എഴുത്തുകാരുടെ സംഖ്യ വളരെ വലുതാണ്.

## വിനോദപ്രാധാന്യമുള്ള കൃതികൾ

ഇതുവരെ വിവരിച്ച ഇനത്തോടു വളരെ അടുപ്പമുള്ളതാണ് ഹാസ്യച്ഛായ കലർന്ന ലേഖനങ്ങൾ. രണ്ടിന്റെയും മൂലകുടുംബം ഒന്നാണല്ലോ. നാട്ടെഴുത്തച്ഛന്മാർ, മരിച്ചാലത്തെ സുഖം എന്നിത്യാദി പ്രബന്ധങ്ങളിൽക്കൂടി വേങ്ങയിൽ കുഞ്ഞിരാമൻനായനാരാണ് ഈ പ്രസ്ഥാനം ഭാഷയിൽ അവതരിപ്പിച്ചതെന്നു തോന്നുന്നു. വളരെക്കാലത്തേയ്ക്ക് ആൾസ്സഞ്ചാരമില്ലാതെ കിടന്ന ആ സരണിയിൽക്കൂടി പിന്നീടു നടന്ന ആദ്യത്തെ ആൾ ഇ. വി. കൃഷ്ണപിള്ളയാണ്.

ഇ. വി. അക്കാര്യത്തിൽ ഒരസാധാരണസൃഷ്ടിയായിരുന്നു. ചിരിക്കാനും ചിരിപ്പിക്കാനുംവേണ്ടിയുള്ളതായിരുന്നു ആ ജീവിതം. അദ്ദേഹത്തിന്റെ വാക്കുകൾ മാത്രമല്ല ചേഷ്ടകളും ആരേയും ചിരിപ്പിക്കുന്നവയായിരുന്നു. ഏതു കാര്യവും ഏതു സംഭവവും ഹാസ്യത്തിന്റെ കണ്ണാടിയിൽക്കൂടിമാത്രമേ ആ ഹസനന്നു കാണാൻ കഴിഞ്ഞിരുന്നുള്ളൂ. നമ്മുടെ ദൃഷ്ടിയിൽ വളരെ നിസ്സാരവും വളരെ സാധാരണവുമായ ഏതു വിഷയവും ഇ. വി. യുടെ കൈയിൽ കിട്ടിയാൽ ആളുകളെ പൊട്ടിച്ചിരിപ്പിക്കാനുള്ള വക അദ്ദേഹം അതിൽനിന്നുണ്ടാക്കിക്കൊള്ളും. ഖാദി ധരിച്ച കളക്ടർ കുട്ടിയും, കാണാപ്പാഠമാക്കിയ കൃതജ്ഞതാപ്രസംഗവും മററും നമ്മെ പൊട്ടിച്ചിരിപ്പിക്കുന്നതു് അങ്ങനെയാണ്. ചിലപ്പോൾ അദ്ദേഹം സ്വയം കളിയാക്കുന്നതു കാണാം. ചുരുക്കിപ്പറഞ്ഞാൽ, ഇ. വി. യുടെ ദൃഷ്ടിയിൽ ജീവിതംതന്നെ ഒരു മുഴുത്ത ചിരിയായിരുന്നു. ഗദ്യസാഹിത്യത്തിലെ കുഞ്ചൻനമ്പ്യാർ എന്ന പേര് ഇ. വി. ക്കു വളരെ യോജിക്കും. 'ചിരിയും ചിന്തയും' എന്ന ലേഖനസമാഹാരം വായിക്കുന്ന സഹൃദയന്മാർ ഇക്കാര്യത്തിൽ എന്നോടു യോജിക്കാതിരിക്കയില്ല.

രണ്ടാമതായി ഓർമ്മയിൽ വരുന്നതു് സഞ്ജയന്റെ പേരാണ്. 'കേരളപത്രിക'യുടെ ഏട്ടാംപേജ് തിരുവാങ്ങിക്കൊണ്ടാണ് അദ്ദേഹം ഈ രംഗത്തു പ്രവേശിച്ചതു്. പിന്നീടു് വിശ്വരൂപം, സഞ്ജയൻ എന്നീ പേരുകളിൽ രണ്ടു മാസികകൾ നടത്തി. ഒടുവിൽ കുറേക്കാലം മാതൃഭൂമിയിലും വിഹരിക്കയുണ്ടായി. രംഗം ഏതായാലും വായനക്കാരുടെ ചിരിക്കു വ്യത്യാസമൊന്നുമുണ്ടായിരുന്നില്ല. സഞ്ജയന്റെ ഹാസ്യരസപ്രതിപത്തി പ്രാദേശികവിഷയങ്ങളിൽ ഒതുങ്ങിയാണ് കഴിഞ്ഞുകൂടിയിരുന്നതു് എന്നു പറയുക വയ്യ. ദേശകാലഭേദമെന്യേ ആരേയും ചിരിപ്പിക്കത്തക്ക വിഷയങ്ങളെപ്പററിയും അദ്ദേഹം ധാരാളം എഴുതീട്ടുണ്ടു്. ഒന്നു സമ്മതിക്കാം: പൊട്ടിച്ചിരിയല്ല പുഞ്ചിരിയാണ് അതു വായിച്ചാൽ നമുക്കുണ്ടാവുക. അദ്ദേഹത്തിന്റെ പരിഹാസം താരതമ്യേന സംസ്കൃതവും സഭ്യവുമായിരുന്നു എന്നു മാത്രമേ അതിൽനിന്നു തെളിയുന്നുള്ളു. 'സഞ്ജയൻ' എന്ന ഗ്രന്ഥപരമ്പരയുടെ നാലു ഭാഗങ്ങളും ഈ വാസ്തവം നിങ്ങളെ ബോദ്ധ്യപ്പെടുത്തും *

---

* 'മലയാളത്തിലും പ്രധാനപ്പെട്ട മററു ഭാഷകളിലുമുള്ള ഹാസസാഹിത്യവിഭാഗത്തെപ്പററി വിദഗ്ദ്ധന്മാരെഴുതിയ പല ലേഖനങ്ങളും' ഉൾക്കൊള്ളിച്ചുകൊണ്ടു മാതൃഭൂമിക്കാർ പ്രസിദ്ധപ്പെടുത്തിയ 'ഹാസ്യപ്രകാശം' എന്ന 'സഞ്ജയൻ സ്മാരകഗ്രന്ഥം', സ്മര്യപുരുഷന്റെ ബഹുമുഖമായ വ്യക്തിത്വത്തിനു പുറമേ ഹാസസാഹിത്യശാഖയുടെ പല വശങ്ങളേയും വിശദീകരിച്ചു കാണിക്കുന്നു എന്നു മാത്രമല്ല, 'മലയാളസാഹിത്യത്തിലെ സമ്പന്നമല്ലാത്ത ഒരു വിഭാഗത്തിനു് ശാശ്വതമായ ഒരു സംഭാവന നൽകുകകൂടി ചെയ്യുന്നുണ്ടു്.'

പുത്തേഴത്തു രാമമേനോൻ ഈ സരണിയിൽക്കൂടി കുറേദൂരം സഞ്ചരിച്ചുവെങ്കിലും ഒടുവിൽ ഇതരമാർഗ്ഗങ്ങളിലേയ്ക്കു മാറിക്കളയുകയാണുണ്ടായതു്. അദ്ദേഹം ചെയ്തിടത്തോളമുള്ള ശ്രമത്തിന്റെ ഫലം ചവറുകൊട്ട, പരിഹാസത്തിലൂടെ, എണ്ണക്കുടം, കാമൂപ്പാഷ് മുതലായ കൃതികളിൽ കാണാം. ഈ. എം. കോവൂർ എഴുതിയ ഏതാനും ഹാസ്യലഘുനിബന്ധങ്ങൾ കാററുപിടിച്ചതോണി, കൂത്തമ്പലം, നഖലാളനങ്ങൾ, പള്ളിയുണർത്തൽ, സൽക്കാരം മുതലായ കൃതികളിൽ ഉൾക്കൊള്ളിച്ചിരിക്കുന്നു. ഈ. വി. യുടെ മരണശേഷം മലയാളമനോരമ ആഴ്ചപ്പതിപ്പിന്റെ പ്രവർത്തകനായിരുന്ന പി. ഓ. എബ്രഹാമും പ്രസ്തുത വിഷയത്തിൽ കുറെയൊക്കെ പ്രവർത്തിച്ചുനോക്കി. ആ വക ലഘുനിബന്ധങ്ങളുടെ സമാഹാരമാണു് രണ്ടുതുള്ളി മഷി, വഴിത്തണലുകൾ, സരസനിരീക്ഷണങ്ങൾ എന്നീ കൃതികളിൽ കാണുന്നതു്. ഈ വിഷയത്തിൽ ഇന്നു നിരന്തരം പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ഒരാളാണു് പി. കെ. രാജരാജവർമ്മ. ചിലപ്പോൾ അശ്ലീലതയിൽ കാൽവെച്ചുപോകുന്നു എന്ന ഒരാക്ഷേപം അദ്ദേഹത്തെപ്പററി ചിലർക്കുണ്ടു്. പഞ്ചുമേനവന്റേയും കുഞ്ചിയമ്മയുടേയും സഹായത്തോടുകൂടി രാജരാജവർമ്മയ്ക്കു വായനക്കാരെ ധാരാളം ചിരിപ്പിക്കാൻ കഴിയുന്നുണ്ടെന്നു സമ്മതിച്ചേ തീരൂ. ശ്രീമതി കുഞ്ചി, പ്രസിഡണ്ടു കുഞ്ചി, കുഞ്ചിയമ്മയും പഞ്ചുമേനവനും (മൂന്നുഭാഗം), എരുവും പുളിയും, ലഘുഭക്ഷണം, ഉപ്പുപ്പു മുതലായവ ഇദ്ദേഹത്തിന്റെ നിബന്ധസമാഹാരങ്ങളാണു്.

സീതാരാമൻ, സി. ആർ. കേരളവർമ്മ (മാതൃഭൂമിയിലെ വിക്രമൻ), ആനന്ദക്കുട്ടൻ, ഡി. സി. കിഴക്കേമുറി, കെ. എസ്സ്. കൃഷ്ണൻ, വേളൂർ കൃഷ്ണൻകുട്ടി മുതലായ മററു ചുരുക്കം ചിലരുംകൂടി ഈ ശാഖയിൽ പ്രവർത്തിക്കുന്നവരായിട്ടുണ്ടു്. ശ്രോതാക്കളെ ചിരിപ്പിക്കാനുള്ള കഴിവു് നമ്മുടെ ഇടയിൽ വളരെ ചുരുക്കംപേർക്കുമാത്രമല്ലേ കാണാറുള്ളൂ? ആ സ്ഥിതിക്കു് ഹാസ്യകൃതികൾ എഴുതുന്നവരുടെ എണ്ണം വളരെവളരെ ചുരുങ്ങുന്നതിൽ എന്താണത്ഭുതം!

## വിമർശനസാഹിത്യം

മററു പലടത്തും നാം സ്മരിച്ചുകഴിഞ്ഞിട്ടുള്ള വിദ്യാവിനോദിനിയുടേയും സി. പി. അച്യുതമേനോന്റേയും പേരുകൾതന്നെയാണു് വിമർശനസാഹിത്യത്തെപ്പററി പറയുമ്പോഴും ആദ്യമായി ഓർക്കേണ്ടിയിരിക്കുന്നതു്. മുഖം നോക്കാത്ത നിരൂപണമായിരുന്നു വിദ്യാവിനോദിനിയുടേതു്. ചില നിരൂപണങ്ങൾ ഗ്രന്ഥകാരന്മാരെക്കൊണ്ടു് എന്നെന്നേക്കുമായി പേന താഴെവെയ്പിച്ചു; മററു ചിലതു് ചില വമ്പന്മാരുടെ സർവ്വകലാശാലാപരീക്ഷാകസ്ഥാനം

പൂജ്യമാക്കി. രസികരഞ്ജിനിക്കും ഭാഷാപോഷിണിക്കും മംഗളോദയത്തിനും ഈ കാര്യത്തിൽ പറയത്തക്കവണ്ണം ഒന്നും ചെയ്യാൻ കഴിഞ്ഞില്ല. ഏ. ആർ. രാജരാജവർമ്മയാണ് ശാസ്ത്രദൃഷ്ടിയിൽക്കൂടി ഗ്രന്ഥനിരൂപണത്തെ വീക്ഷിച്ച ഒന്നാമത്തെ ആൾ. കാന്താരതാരകം വ്യാഖ്യാനത്തോടുകൂടി പ്രസിദ്ധീകരിച്ച നളചരിതത്തിന്റെ മുഖവുരയിലും ചില പുസ്തകങ്ങൾക്കെഴുതിയ അവതാരികകളിലും ഈ വീക്ഷണഗതി പ്രതിഫലിച്ചിട്ടുണ്ട്. കേരളപാണിനിയുടെ ശിഷ്യന്മാരായ പി. കെ. നാരായണപിള്ളയും, കെ. രാമകൃഷ്ണപിള്ളയും ഒന്നാന്തരം പേരുകേട്ട മററു രണ്ടു വിമർശകന്മാരാണ്. എഴുത്തച്ഛൻ, ചെറുശ്ശേരി, നമ്പ്യാർ എന്നീ 'മൂന്നു കവി'കളെപ്പററി സാഹിത്യപഞ്ചാനനൻ നടത്തിയ പഠനം നിരൂപണസരണിയിൽ പുതിയ വെളിച്ചം വീശാൻ പര്യാപ്തമായിരുന്നു. കവിയുടെ കാലനിർണ്ണയം, കവിതയിലെ രസനിർണ്ണയം, ഇതരകൃതികളുമായുള്ള താരതമ്യം മുതലായ പല പുതിയ അംശങ്ങൾ ഉൾക്കൊള്ളുന്നതായിരുന്നു അദ്ദേഹത്തിന്റെ നിരൂപണങ്ങൾ. വിവാദവിഷയമായ സംഗതികളിൽ പൂർവ്വപക്ഷത്തെ യുക്തിയുക്തമായി ഖണ്ഡിച്ച് അടിയുറപ്പുള്ള ഒരു നിഗമനത്തിൽ എത്തിച്ചേരുന്നതിൽ തന്റെ അഭിഭാഷകത്വം ആ നിരൂപകനെ വളരെ സഹായിക്കയുണ്ടായി. രാമകൃഷ്ണപിള്ളയുടെ തൂലിക നിശിതവും നിരൂപണങ്ങൾ സി. വി. യുടേതുപോലെതന്നെ മുഖംനോക്കാത്തവയും ആയിരുന്നു എങ്കിലും, ആ നിരൂപണങ്ങളിൽ ചിലപ്പോൾ വ്യക്തിവിദ്വേഷത്തിന്റെ നിഴൽ വീശിയിരുന്നു. ധർമ്മരാജാ, ബാലാകലേശം എന്നീ കൃതികളുടെ നിരൂപണങ്ങൾ ഇതിനു ദൃഷ്ടാന്തമാകുന്നു.

അപ്പൻതമ്പുരാൻ, വള്ളത്തോൾ, ഉള്ളൂർ, വടക്കുംകൂർ, ഡി. പി. ഉണ്ണി, സി. എസ്സ്. നായർ, സി. അന്തപ്പായി എന്നു തുടങ്ങി അക്കാലത്തു നിരൂപണസരണിയിൽക്കൂടി വേറെ ചിലരും സഞ്ചരിക്കയുണ്ടായി. അവരിൽ ആരുടെയും കാലടിപ്പാട് ഇന്നു തെളിഞ്ഞുകാണാനില്ല. ഒന്നിലോ ഖണ്ഡനം, അല്ലെങ്കിൽ മണ്ഡനം, അതുമല്ലെങ്കിൽ ആസ്വാദനം, ഇതൊന്നുമല്ലെങ്കിൽ ഉദ്ധരണങ്ങളുടെ ഘോഷയാത്ര ഇങ്ങനെ പോകുന്നു നിരൂപണങ്ങളെല്ലാം. കാവ്യഹൃദയത്തെ സ്പർശിച്ചുകൊണ്ടുള്ള നിരൂപണരീതി രാജരാജവർമ്മയ്ക്കു ശേഷവും വളർന്നുവന്നില്ല.

ഈ നിലയ്ക്കു് ഒരു മാററംവരുത്തിയതു് എ. ബാലകൃഷ്ണപിള്ളയാണ്. പാശ്ചാത്യചിന്താഗതിയുടെ വെളിച്ചത്തിൽ അദ്ദേഹം ഇവിടത്തെ നിരൂപണരീതി അടിമുതൽ മുടിവരെ പരിഷ്കരിച്ചു. പക്ഷേ, ശാസ്ത്രീയതയുടെ പങ്ക് അൽപം കൂടിപ്പോയില്ലേ എന്നു സംശയം. അതുകൊണ്ടായിരിക്കാം, ആവക നിരൂപണങ്ങൾ ശുഷ്കങ്ങളാണെന്നു നമുക്കു തോന്നുന്നതു്. കെടാമംഗലം പപ്പുക്കുട്ടിയുടെ കടത്തുവഞ്ചി, ജി. ശങ്കരക്കുറുപ്പിന്റെ നിമിഷം, ചങ്ങമ്പുഴ

യുടെ സ്പന്ദിക്കുന്ന അസ്ഥിമാടം മുതലായ കാവ്യങ്ങൾക്ക് അദ്ദേഹമെഴുതിയ അവതാരികകൾ നിരൂപകത്വത്തിന്റെ നികഷോപലങ്ങളത്രെ.

എം. പി. പോൾ, ജോസഫ് മുണ്ടശ്ശേരി എന്നിവരാണ് പ്രഗത്ഭരായ മററു രണ്ടു നിരൂപകന്മാർ. സാഹിത്യം ജീവിതത്തോടു ബന്ധമുള്ളതായിരിക്കണമെന്ന തത്വത്തിൽ അടിയുറച്ചു നിന്നുകൊണ്ടാണ് രണ്ടുപേരും ഗ്രന്ഥങ്ങളെ വിമർശിച്ചിട്ടുള്ളത്. മാറുന്ന ആദർശങ്ങളിലൂടെ മാറാത്ത നിഗമനങ്ങളിൽ എത്തിച്ചേരാൻ മുണ്ടശ്ശേരിക്കുള്ള കഴിവ് അസാധാരണമാണ്. മാററൊലി, അന്തരീക്ഷം, രൂപഭദ്രത, വായനശാലയിൽ (മൂന്നുഭാഗം), കരുണ—ഒരു നിരൂപണം എന്നിവയാണ് മുണ്ടശ്ശേരിയുടെ നിരൂപണവിഷയകങ്ങളായ ഗ്രന്ഥങ്ങളിൽ പ്രധാനപ്പെട്ടവ. എം. പി. പോൾ നിരൂപണങ്ങൾ കുറച്ചേ എഴുതിട്ടുള്ളു. നിരൂപണത്തിന്റെ അധിഷ്ഠാനതത്വങ്ങളെപ്പററിയാണ് ധാരാളം എഴുതിട്ടുള്ളത്. അത്തരം കൃതികളിൽ ഇടയ്ക്കിടയ്ക്കു നല്ല നിരൂപണങ്ങളും കാണാം. 'സാഹിത്യരചന ചതുരംഗംപോലെ ഒരു വിനോദം മാത്രമായിരുന്ന കാലം കഴിഞ്ഞുപോയിരിക്കുന്നു' എന്ന് സാഹിത്യപരിഷത്തിന്റെ അദ്ധ്യക്ഷപീഠത്തിൽ നിന്നുകൊണ്ടു ഒരിക്കൽ അദ്ദേഹം പറയുകയുണ്ടായി. നിരൂപണത്തിന്റെ പോക്ക് എങ്ങനെയിരിക്കുമെന്ന് ഏകദേശം ഇതിൽനിന്നൂഹിക്കാമല്ലോ. മുണ്ടശ്ശേരിയുടേതുപോലെ നിശിതമല്ല പോളിന്റെ സ്വരം. ജീവിതത്തിലുണ്ടായിരുന്ന ശാന്തശീലം എഴുത്തിലും പ്രതിഫലിച്ചതായിരിക്കാം. ഗ്രന്ഥകാരന്റെ വലുപ്പംനോക്കി കാര്യം തുറന്നുപറയാൻ മടിച്ചിരുന്നില്ലെന്നതിന് ഭ്രതരായവരെപ്പററിയുള്ള നിരൂപണംതന്നെ നല്ല ദൃഷ്ടാന്തമാണ്.

പേരെടുത്തുപറയേണ്ട മറെറാരു നിരൂപകൻ കുട്ടികൃഷ്ണമാരാരാണ്. ഏതു കൊടുങ്കാററിലും തെല്ലും ഉലയാതെ തല ഉയർത്തി നിൽക്കാനുള്ള തന്റേടം അദ്ദേഹത്തിനുണ്ട്. പ്രാചീനതയിൽ അടിയുറച്ചാണ് നിൽക്കുന്നതെങ്കിലും, നവീനതയുടെ നേരെ കണ്ണടയ്ക്കുന്ന സ്വഭാവം മാരാർക്കില്ല. കലയുടെ മൗലികതത്വങ്ങളെ അദ്ദേഹം വളരെ വിലമതിക്കുന്നു. മററുള്ളവരുടെ തൃപ്തിക്കുവേണ്ടി അവയെ വളച്ചൊടിക്കാൻ ആ നിരൂപകൻ ഒരുങ്ങാറില്ല. ചുഴിഞ്ഞ ചിന്തയുടെ ഫലമായി തനിക്കു ശരിയാണെന്നു തോന്നിയതു് അദ്ദേഹം ധൈര്യത്തോടുകൂടി വിളിച്ചുപറയും. പഴയതായതുകൊണ്ടു മാത്രം ഒന്നിനെ ബഹുമാനിക്കയില്ല. 'ഭാരതപര്യടനം' ഇതിനു ദൃഷ്ടാന്തമാണ്. രാജാങ്കണം, സാഹിത്യസല്ലാപം, കൈവിളക്ക് മുതലായ കൃതികൾ മാരാരുടെ നിരൂപകത്വത്തിന്റെ മാനദണ്ഡങ്ങളാണ്.

നല്ല നിരൂപകന്മാർ ഇതിനു പുറമേയും നമുക്കു ധാരാളമുണ്ട്. ബി. ഏ–യ്ക്കും എം. ഏ–യ്ക്കും മലയാളം ഐച്ഛികമായി നിശ്ചയിച്ചതോടുകൂടി ഭാഷാസാഹിത്യത്തെ ആംഗലസാഹിത്യവുമായി താരതമ്യപ്പെടുത്താനുള്ള സൗകര്യം വർദ്ധിച്ചിരിക്കയാണ്. ഇതിന്റെ ഫലമായി നിരൂപണരീതി ദിവസംപ്രതി എന്നപോലെ പുതുമയിലേയ്ക്കു നീങ്ങിക്കൊണ്ടിരിക്കുന്നു. കാര്യം തുറന്നുപറയാനുള്ള ധൈര്യവും പണ്ടത്തേക്കാൾ വർദ്ധിച്ചിട്ടുണ്ട്. എസ്സ്. ഗുപ്തൻനായർ, ഡോക്ടർ കെ. എം. ജോർജ്ജ്, പി. ദാമോദരൻപിള്ള, എം. എസ്. ദേവദാസ്സ്, സി. ജെ. തോമസ്സ്, എം. കൃഷ്ണൻനായർ, ഏ. ഡി. ഹരിശർമ്മ, പി. ഏ. വാരിയർ, കെ. സുരേന്ദ്രൻ, ഉള്ളാട്ടിൽ ഗോവിന്ദൻകുട്ടിനായർ, എം. ശ്രീധരമേനോൻ, സുകുമാർ അഴീക്കോട്, കെ. എൻ. എഴുത്തച്ഛൻ എന്നു തുടങ്ങി അനേകമാളുകൾ ഇന്നു നിരൂപണരംഗത്തു സജീവമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നുണ്ട്. എല്ലാവരുടേയും നിരൂപണങ്ങൾ സമാഹരിക്കപ്പെട്ടിട്ടില്ല. സമാലോചന, മുന്തിരിച്ചാറ്, ദീപാന്തികം, വിലയിരുത്തൽ, സാഹിത്യസമീക്ഷ, മധുപർക്കം, മഹത്സന്നിധികൾ, കാവ്യാസ്വാദനം, രൂപരേഖ, രമണനും മലയാളകവിതയും, സീതാകാവ്യം, കിരണങ്ങൾ എന്നിവ സമാഹരിക്കപ്പെട്ടവയിൽ ചിലതു മാത്രമാണ്.

പി. കെ. ബാലകൃഷ്ണന്റെ 'ചന്തുമേനോൻ—ഒരു പഠനം' എന്ന പുസ്തകം ഈ ഇനത്തിൽ പ്രത്യേകം എടുത്തുപറയേണ്ട ഒന്നാണ്. "ചന്തുമേനവന്റെ സാഹിത്യപരമായ വലുപ്പമല്ല തുടക്കത്തിൽ എന്നെ അദ്ദേഹത്തിലേക്കാകർഷിച്ചതു്. സ്വന്തം സാഹിത്യത്തെക്കാൾ വളരെ വലുതാണ് അദ്ദേഹത്തിന്റെ വ്യക്തിത്വം" ഈ അഭിപ്രായത്തിൽ അടിയുറച്ചുനിന്നുകൊണ്ട് എഴുതിയതാണ് പ്രസ്തുത കൃതി. ഇതിൽ അംഗീകരിച്ചിട്ടുള്ളതു് പുതിയ ഒരു സമീപനരീതിയാണ്.

## അദ്ധ്യായം 21

# ചരിത്രശാഖ

ദേശചരിത്രം, ജീവചരിത്രം, ആത്മകഥ, തൂലികാചിത്രങ്ങൾ, യാത്രാവിവരണം എന്നിവ ഇക്കൂട്ടത്തിൽ ഉൾപ്പെടുത്താം. പാശ്ചാത്യരുമായുണ്ടായ സമ്പർക്കത്തിനുശേഷമാണു് നമ്മുടെ സാഹിത്യതരുവിൽ ഇങ്ങനെ പുതിയ ഒരു ശാഖ പൊട്ടിപ്പുറപ്പെട്ടതു്.

## ദേശചരിത്രം

കേരളോൽപത്തി എന്ന പേരിൽ പലരും പല പുസ്തകങ്ങൾ എഴുതീട്ടുണ്ടെങ്കിലും അവയിൽ ചരിത്രത്തേക്കാൾ ഐതിഹ്യാംശത്തിനാണു പ്രാധാന്യം കല്പിക്കപ്പെട്ടിട്ടുള്ളതു്. ചരിത്രസ്പർശമുള്ള സ്റ്റേറ്റുമാന്വലുകൾ തിരുവിതാംകൂറിലും കൊച്ചിയിലും മലബാറിലും ഉണ്ടായിട്ടുണ്ടെങ്കിലും അതെല്ലാം ഇംഗ്ലീഷിലാണു്. വൈക്കം പാച്ചുമൂത്തതിന്റെ തിരുവിതാംകൂർചരിത്രമാണു് ഭാഷയിലുണ്ടായ ഒന്നാമത്തെ സ്വതന്ത്രചരിത്രഗ്രന്ഥം. അന്നത്തെ മഹാരാജാവിന്റെ പ്രീതിക്കുവേണ്ടി രാജാക്കന്മാരുടെ പരമ്പരാക്രമത്തെ വിവരിക്കുന്ന രീതിയിൽ എഴുതിയ ഒരു ചരിത്രസംക്ഷേപം മാത്രമാണതു്. പിൽക്കാലത്തുണ്ടായ കെ. പി. പത്മനാഭമേനോന്റെ കൊച്ചിരാജ്യചരിത്രം കുറച്ചുകൂടി വിസ്തൃതമാണു്. രേഖകളും പ്രമാണങ്ങളും അതിൽ ധാരാളം ഉദ്ധരിക്കപ്പെട്ടിട്ടുണ്ടു്. കെ. സി. മാനവിക്രമരാജാ പരിഭാഷപ്പെടുത്തിയ മലബാർഗസററിയർ മലബാറിന്റെ ചരിത്രത്തിലേക്കു നേരിയ വെളിച്ചം വീശുന്നു. ആർ. നാരായണപ്പണിക്കരുടെ തിരുവിതാംകൂർചരിത്രവും സ്മരണാർഹമാണു്.

അടുത്ത കാലം വരെ കേരളം മൂന്നായി ഭാഗിക്കപ്പെട്ടാണല്ലോ കിടന്നിരുന്നതു്. തന്നിമിത്തം വിഭാഗീയമായ ചില ചരിത്രങ്ങൾ മാത്രമേ ഇവിടെ ഉണ്ടാകാനിടയായുള്ളു. രാജാധിപത്യം നിലനിന്നിരുന്നതിനാൽ, വളരെ കരുതലോടുകൂടി മാത്രമേ ചരിത്രകാരന്മാർക്കു കാര്യങ്ങൾ രേഖപ്പെടുത്താൻ സാധിച്ചിരുന്നുമുള്ളു. ഈ ന്യൂനത അന്നത്തെ മിക്ക ചരിത്രങ്ങളിലും പ്രതിഫലിച്ചിട്ടുണ്ടു്.

സംപൂർണ്ണമായ കേരളചരിത്രം ഇനി ഉണ്ടാകേണ്ടതായിട്ടാണിരിക്കുന്നത്. ആ സമ്പൂർണ്ണതയിലേയ്ക്കു യാത്രചെയ്യാൻ സഹായിക്കുന്ന ഉപകരണങ്ങളെന്ന നിലയ്ക്കുമാത്രമേ ഇതുവരെയുണ്ടായ ചരിത്രകൃതികളെ ഗണിക്കാൻ നിവൃത്തിയുള്ളു. ആ നിലയിൽ അവ അഭിനന്ദനാർഹങ്ങളുമാണ്. ചട്ടമ്പിസ്വാമികളുടെ പ്രാചീനമലയാളം, കുറുപ്പംവീട്ടിൽ ഗോപാലപിള്ളയുടെ കേരളമഹാചരിത്രം, ആററൂർ കൃഷ്ണപിഷാരടിയുടെ കേരളചരിത്രം, എം. ആർ. ബാലകൃഷ്ണവാര്യരുടെ പ്രാചീനകേരളം, ശൂരനാട്ടു കുഞ്ഞൻപിള്ളയുടെ പ്രാചീനകേരളം, ഇളംകുളം കുഞ്ഞൻപിള്ളയുടെ കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകളും ചില കേരളചരിത്രപ്രശ്നങ്ങളും, സെയ്തുമുഹമ്മദിന്റെ ചരിത്രകേരളം, ഇ. എം. ശങ്കരൻനമ്പൂരിപ്പാടിന്റെ കേരളം, കെ. എം. പണിക്കരുടെ കേരളസ്വാതന്ത്ര്യസമരം മുതലായവ ഇക്കൂട്ടത്തിൽപ്പെടുന്നു.

ലോകചരിത്രത്തെ പൊതുവേയും ഇൻഡ്യാചരിത്രത്തെ പ്രത്യേകിച്ചും സംബന്ധിക്കുന്ന ചില കൃതികളും ഭാഷയിലുണ്ടായിട്ടുണ്ട്. എം. രാജരാജവർമ്മയുടെ ലോകാലോകവും, കെ. വി. ഗോപാലമേനോന്റെ ലോകചരിത്രവും, കെ. ദാമോദരന്റെ ഇൻഡ്യയുടെ ആത്മാവും, സി. അച്യുതമേനോന്റെ സോവിയറ്റ്നാടും, വെട്ടൂർ ചന്ദ്രശേഖരൻനായരുടെ ഇൻഡ്യയും ചൈനയും സ്വതന്ത്രകൃതികളെന്ന നിലയിൽ കൂട്ടത്തിൽ പ്രാധാന്യമർഹിക്കുന്നു. ലോകാലോകം നാലുഭാഗങ്ങളിലായി ലോകചരിത്രം ഒട്ടുകാലും സംക്ഷേപിക്കാൻ ഗ്രന്ഥകർത്താവിനു കഴിഞ്ഞിട്ടുണ്ട്. ഗോപാലമേനോന്റെ ലോകചരിത്രം ഒരുഭാഗം മാത്രമേ പുറത്തുവന്നിട്ടുള്ളു. ഉപനിഷത്തുകളുടെ കാലം മുതൽക്കുള്ള ഇൻഡ്യയെ മാർക്സിയൻ ചിന്താഗതിയിൽക്കൂടി വീക്ഷിച്ചുകൊണ്ടെഴുതപ്പെട്ടതാണ് 'ഇൻഡ്യയുടെ ആത്മാവ്'. ഇൻഡ്യയെ കണ്ടെത്തൽ, വിശ്വചരിത്രം, ലോകചരിത്രസംഗ്രഹം (എച്ച്. ജി. വെത്സ്), ഇൻഡ്യാചരിത്രാവലോകം മുതലായവ ഇംഗ്ലീഷിൽനിന്നു കിട്ടിയ സമ്പാദ്യങ്ങളാണ്.

## ജീവചരിത്രം

കേരളവർമ്മയുടെ 'മഹച്ചരിതസംഗ്രഹ'മാണ് ജീവചരിത്രശാഖയിൽ ആദ്യമുണ്ടായ കൃതി. ചില പാശ്ചാത്യരുടെ ചരിത്രസംക്ഷേപങ്ങളാണ് അതിലടങ്ങിയിരുന്നത്. 'നമ്മുടെ മഹാന്മാർ' എന്ന തലക്കെട്ടിൽ മലയാളമനോരമയിൽ പ്രസിദ്ധീകരിക്കപ്പെട്ട ചില നീണ്ട ലേഖനങ്ങളും ലഘുഗ്രന്ഥങ്ങളുടെ രൂപത്തിൽ പിന്നീടു പുറപ്പെട്ടതാണ് രണ്ടാമത്തെ പടി. കേരളവർമ്മ വലിയകോയിത്തമ്പുരാൻ, ചിത്രമെഴുത്തുകോയിത്തമ്പുരാൻ മുതലായ കേരളീയരായിരുന്നു ആ 'മഹാന്മാർ'. വിദ്യാർത്ഥികളുടെ ആവശ്യത്തെ പുരസ്കരിച്ച്

ന്യൂർ. കളത്തൂരയ്യരും മററും രചിച്ച ലഘുജീവചരിത്രങ്ങളുണ്ടായത് മൂന്നാമത്തെ ഘട്ടത്തിലാണ്. റാണി ലക്ഷ്മീബായി, കേരളവർമ്മ, ദിവാൻ ശങ്കുണ്ണി മേനോൻ മുതലായ കേരളീയരും ഗ്ലാഡ്സ്റ്റൺ, മോണിയർ വില്യംസ് തുടങ്ങിയ വിദേശീയരും ആയിരുന്നു അന്നത്തെ ചരിത്രനായകന്മാർ. സ്വാമി വിവേകാനന്ദൻ, നെപ്പോളിയൻ ബോണപ്പാർട്ട് എന്നിങ്ങനെ അപൂർവ്വം ചില പുണ്യജീവചരിത്രഗ്രന്ഥങ്ങൾ ഇംഗ്ലീഷിൽനിന്നു ഭാഷയിലേയ്ക്കു പകർന്നതു പിന്നീടാണ്. ഇതൊക്കെ കഴിഞ്ഞിട്ടും കേരളീയരായ സാഹിത്യകാരന്മാരെപ്പററി ശരിയായ ഒരു ജീവചരിത്രമെഴുതാൻ ആരും ഒരുങ്ങിയില്ല. ഭാഷാപോഷിണി, സാഹിത്യസമാജം, സാഹിത്യപരിഷത്ത് മുതലായ സ്ഥാപനങ്ങൾ ഇതിനുവേണ്ടി ശ്രമിക്കാതിരുന്നില്ല. എന്നാൽ നല്ല ഒരു പ്രസാധകനായിരുന്ന തോമസ്പോളിനാണ് അക്കാര്യത്തിൽ സഫലമായി പ്രവർത്തിക്കാനുള്ള ഭാഗ്യമുണ്ടായത്. ഇംഗ്ലീഷിലെ 'മെൻ ഓഫ് ലെറേറഴ്സ്' രീതിയെ അനുകരിച്ച് എട്ടു ജീവചരിത്രങ്ങൾ അദ്ദേഹം പ്രസിദ്ധപ്പെടുത്തി. മൂർക്കോത്തുകുമാരൻ (ചന്തുമേനോൻ, വെങ്ങയിൽ കുഞ്ഞിരാമൻനായർ), എ. ഡി. ഹരിശർമ്മ (ഒടുവിൽ കുഞ്ഞികൃഷ്ണമേനോൻ, പന്തളത്തു തമ്പുരാൻ), കുന്നത്തു ജനാർദ്ദനമേനോൻ (കുമാരനാശാൻ, വി. സി. ബാലകൃഷ്ണപ്പണിക്കർ), കോയിപ്പള്ളി പരമേശ്വരക്കുറുപ്പ് (കുഞ്ഞിക്കുട്ടൻതമ്പുരാൻ), ടി. കെ. രാമമേനോൻ (ഉണ്ണായിവാരിയർ) എന്നിവരാണ് ഗ്രന്ഥകർത്താക്കന്മാർ. ഇന്നത്തെ കണ്ണുകൊണ്ടു നോക്കിയാൽ ഈ ജീവചരിത്രങ്ങൾ ലക്ഷണയുക്തങ്ങളല്ലായിരിക്കാമെങ്കിലും, അന്നുവരെ മനുഷ്യപാദം സ്പർശിക്കാതെ കിടന്നിരുന്ന ആ കാന്താരത്തിൽ കടക്കാൻ ഒരു ഒററയടിപ്പാത വെട്ടിയുണ്ടാക്കിയവർ എന്ന നിലയിൽ ഈ ഗ്രന്ഥകാരന്മാർ അഭിനന്ദനമർഹിക്കുന്നു. പത്തുമുപ്പതു സാഹിത്യകാരന്മാരുടെ സംക്ഷിപ്തജീവചരിത്രങ്ങൾ ഉൾക്കൊള്ളിച്ചുകൊണ്ട് 'സാഹിത്യപ്രണയികൾ' എന്ന പേരിൽ ആറു ഭാഗങ്ങളടങ്ങിയ മറെറാരു ഗ്രന്ഥപരമ്പരയും തോമസ്പോൾ പ്രസിദ്ധീകരിക്കയുണ്ടായി.

സാഹിത്യകാരന്മാർ ജീവചരിത്രങ്ങൾക്കു വിഷയമാവുക പിന്നീടു സാധാരണമായി. എ. ഡി. ഹരിശർമ്മ (രണ്ടു സാഹിത്യനായകന്മാർ, കെ. സി. കേശവപിള്ള, കണ്ടത്തിൽ വറുഗീസ്മാപ്പിള), ടി. കെ. രാമമേനോൻ (ചാത്തുക്കുട്ടിമന്നാടിയാർ, സി. എസ്. ഗോപാലപ്പണിക്കർ), പി. അനന്തൻപിള്ള (കേരളപാണിനി), എം. ആർ. ബാലകൃഷ്ണവാര്യർ (കേരളവർമ്മദേവൻ, കുഞ്ചൻനമ്പ്യാർ), എൻ. ബാലകൃഷ്ണൻനായർ (വി. കൃഷ്ണൻതമ്പി, സാക്ഷാൽ സി. വി.), വടക്കുംകൂർ രാജരാജവർമ്മ (ഉള്ളൂർ മഹാകവി), കെ. ഭാസ്കരപിള്ള (സ്വദേശാഭിമാനി), കിട്ടുണ്ണിനായർ (മഹാകവി വള്ളത്തോൾ), പള്ളിപ്പാട്ടു കുഞ്ഞുകൃഷ്ണൻ (നമ്മുടെ സാഹിത്യകാരന്മാർ എന്ന ഗ്രന്ഥപരമ്പര),

പി. കെ. പരമേശ്വരൻനായർ (സാഹിത്യപഞ്ചാനനൻ, സി. വി. രാമൻപിള്ള) ആർ. മാധവപ്പൈ (എം. ശേഷഗിരിപ്രഭു) എന്നിവരാണ് ആ വിഷയത്തിൽ ഗണ്യമായവിധം പ്രവർത്തിച്ചിട്ടുള്ളത്. പരമേശ്വരൻനായരുടെ കൃതികൾ കൂടുതൽ പ്രാധാന്യമർഹിക്കുന്നു. "കഴിയുന്നതും പ്രാമാണികമായ രേഖകളെ ആസ്പദമാക്കി നായകന്മാരുടെ ജീവിതം ഓരോ പടിയും കടന്നുപോയതിന്റെ അനുക്രമമായ ചരിത്രം ആവിഷ്കരിക്കാനാണ് ഗ്രന്ഥകാരൻ യത്നിച്ചിട്ടുള്ളത്." ഭാസ്കരപിള്ളയുടെ 'സ്വദേശാഭിമാനി'യും പ്രാമാണികരേഖകളെക്കൊണ്ടും സത്യസന്ധമായ പ്രസ്താവനകളെക്കൊണ്ടും ചരിത്രാംശങ്ങളുടെ പരിപൂർണ്ണതകൊണ്ടും ലക്ഷണയുക്തമായ ഒരു ജീവചരിത്രമായിട്ടുണ്ട്.

എൻ. ബാലകൃഷ്ണൻനായരുടെ 'രാജാ രവിവർമ്മ', സി. നാരായണപിള്ളയുടെ 'ചങ്ങനാശ്ശേരി', പി. കെ. മാധവന്റെ 'ടി. കെ. മാധവൻ', വി. സി. ജോർജിന്റെ 'നിധീരിക്കൽ മാണിക്കത്തനാർ', പാവൂർ കെ. ഗോപാലപിള്ളയുടെ 'കുഞ്ചൻപിള്ളച്ചട്ടമ്പി', മൂർക്കോത്തു കുമാരന്റെ 'ശ്രീനാരായണഗുരു', പന്നിശ്ശേരി നാണുപിള്ളയുടെ 'നീലകണ്ഠതീർത്ഥപാദസ്വാമി', ഡോക്ടർ കെ. എം. ജോർജിന്റെ 'സാധുകൊച്ചുകുഞ്ഞ്' എന്നിവ സാഹിത്യതരംഗങ്ങളിൽ പ്രവർത്തിച്ച ഏതാനും കേരളീയരുടെ ജീവചരിത്രങ്ങളാണ്. വിവേകാനന്ദൻ, സ്വാമിരാമതീർത്ഥൻ, മഹാത്മാഗാന്ധി, ഭഗവാൻ ബുദ്ധൻ, അരവിന്ദൻ മുതലായ ഭാരതീയമഹാന്മാരെപ്പറ്റിയുള്ള ജീവചരിത്രങ്ങളും നമുക്കു ലഭിച്ചുകഴിഞ്ഞു. ഗോഖലെ, തിലകൻ, സരോജിനി, സി. വി. രാമൻ, ശിവജി തുടങ്ങിയവരെപ്പറ്റി രണ്ടും മൂന്നും ഗ്രന്ഥങ്ങൾവീതം ഉണ്ടായിട്ടുണ്ടെന്നു തോന്നുന്നു. വിദേശികളെപ്പറ്റിയും ഇടയിടെ ചില നല്ല ജീവചരിത്രങ്ങൾ ഭാഷയിലുണ്ടായിട്ടുണ്ട്. ബർനാഡ്ഷാ, [illegible], ഐൻസ്റ്റയിൻ, വാൾട്ടയർ, മാക്സിംഗോർക്കി, ഫ്ളോറൻസ് നൈറ്റിംഗേൽ, മിൽട്ടൻ, സ്റ്റാലിൻ, അർണ്ണോസ്പാതിരി മുതലായവരാണ് ചരിത്രനായകന്മാർ. കെ. പി. ശങ്കരമേനോനും കെ. ടി. ഗോവിന്ദമേനോനുംകൂടി പ്രസിദ്ധീകരിച്ച 'വിശ്വസാഹിത്യശില്പികൾ' വിഷയത്തിന്റെ പ്രത്യേകതകൊണ്ട് സവിശേഷമായ പരിഗണനയെ അർഹിക്കുന്നു. നോബൽസമ്മാനത്തിന് അർഹരായ സാഹിത്യകാരന്മാരുടെ ജീവചരിത്രസംക്ഷേപങ്ങളാണ് പ്രസ്തുത കൃതിയിലെ ഉള്ളടക്കം.

ദേശചരിത്രങ്ങളുടേയും ജീവചരിത്രങ്ങളുടേയും അംശങ്ങൾ കൂടിക്കലർന്നവയാണ് കൊട്ടാരത്തിൽ ശങ്കുണ്ണിയുടെ ഐതിഹ്യങ്ങൾ. മറ്റു തെളിവുകളുണ്ടെങ്കിൽ, ഈ ഐതിഹ്യങ്ങൾ ചരിത്രകാരന്മാരെ സഹായിച്ചേക്കും. എട്ടു ഭാഗങ്ങളുടങ്ങിയ ഐതിഹ്യമാലയും കേരളകവികൾ എന്നൊരു ഗ്രന്ഥവും ശങ്കുണ്ണി

എഴുതിയ അത്തരം പ്രബന്ധങ്ങളുടെ സമാഹാരരൂപത്തിലുള്ള ഗ്രന്ഥങ്ങളാകുന്നു.

## ആത്മകഥ

ആത്മപ്രശംസയുടെ വകഭേദമാണെന്നു വിചാരിച്ചിട്ടോ എന്തോ അടുത്തകാലംവരെ 'ആത്മകഥ'യെഴുതാൻ ആരും മുന്നോട്ടു വന്നിരുന്നില്ല. അടിയുറച്ച സത്യസന്ധതയും അഭ്യാസംകൊണ്ടു സിദ്ധിച്ച ആത്മനിയന്ത്രണശീലവും ഉള്ളവർക്കു മാത്രമേ 'ആത്മകഥാ'കഥനത്തിൽ വിജയം സമ്പാദിക്കാൻ കഴിയൂ. ഏതു ഭാഷയിലും നല്ല ആത്മകഥകൾ ദുർല്ലഭമായിക്കാണുന്നതു ഇതുകൊണ്ടാണു്.

പാച്ചുമൂത്തതാണു് ഈ മാർഗ്ഗത്തിൽക്കൂടി ആദ്യമായി സഞ്ചരിച്ച ആൾ. 'കേരളകൗമുദി'യുടെ അവതാരികയിൽ കോവുണ്ണി നെടുങ്ങാടിയുടെ ഒരാത്മകഥാസംക്ഷേപം ഉദ്ധരിച്ചിട്ടുണ്ടു്. അക്ഷരാർത്ഥത്തിൽ ഇതു രണ്ടും 'ആത്മകഥ'കളാണെന്നു പറയാമെന്നേയുള്ളു. ആത്മകഥയുടെ ലക്ഷണം കുറേക്കൂടി യോജിച്ചിട്ടുള്ള ഒരു കൃതിയാണു് ബി. കല്യാണിയമ്മയുടെ വ്യാഴവട്ടസ്മരണകൾ. ഭർത്താവിന്റെ നാടുകടത്തൽ ആ സാധ്വിയിൽ ഉയർത്തിവിട്ട വികാരപരമ്പരകൾ അതിൽ ഓളംവെട്ടുന്നുണ്ടു്. കെ. രാമകൃഷ്ണപിള്ള എഴുതിയ 'എന്റെ നാടുകടത്തൽ' വ്യാഴവട്ടസ്മരണകളിലെ സംഭവങ്ങൾക്കു ശേഷമുള്ള കഥകളെയാണു് പ്രാധാന്യേന വിവരിക്കുന്നതു്. ഇവയ്ക്കു പുറമേ, ആർ. ഈശ്വരപിള്ളയുടെ 'സ്മരണകൾ', സാഹിത്യപഞ്ചാനനന്റെ 'സ്മരണാമണ്ഡലം', ഈ. വി. കൃഷ്ണപിള്ളയുടെ 'ജീവിതസ്മരണകൾ', വി. ഏ. കേശവൻനായരുടെ 'ഇരുമ്പഴികൾക്കുള്ളിൽ', മിസ്സിസ്സ് എം. പി പോളിന്റെ 'സ്മരണകൾ', കെ. കെ. രാജാവിന്റെ 'സ്മൃതിമാധുര്യം' എന്നു തുടങ്ങി ചുരുക്കം ചില കൃതികൾ മാത്രമേ ഈ ഇനത്തിൽ നമുക്കു കിട്ടിയിട്ടുള്ളു.

ഇവിടെ പേരു പറയാത്തതായി നാലു പ്രധാന കൃതികൾ ബാക്കിയുണ്ടു്. കെ. പി. കേശവമേനോന്റെ കഴിഞ്ഞകാലം, സർദാർ കെ. എം. പണിക്കരുടെ ആത്മകഥ, സി. കേശവന്റെ ജീവിതസമരം, മന്നത്തുപത്മനാഭന്റെ ജീവിതസ്മരണകൾ ഇവയാണു് ആ നാലു പുസ്തകങ്ങൾ. സംഭവബഹുലവും ബഹുമുഖവുമായ ജീവിതത്തിന്റെ സത്യസന്ധമായ ചിത്രീകരണമാണു് 'കഴിഞ്ഞകാല'ത്തിൽ കാണുന്നതു്. സ്വന്തം ദുർബലതകളേയും കുറവുകളേയും വെട്ടിത്തുറന്നു പറയാൻ ഗ്രന്ഥകാരൻ മടിക്കുന്നില്ല. വായനക്കാരിൽ വിശ്വാസ്യതയും ബഹുമാനവും ജനിക്കാൻ ഇതു ഹേതുഭൂതമായിത്തീരു

കയും ചെയ്യുന്നു. സർദാറിന്റെ 'ആത്മകഥ'യിൽക്കൂടി ആ വ്യക്തിയുടെ ലോകവ്യാപിയായ ജീവിതത്തിന്റെ ഒരു ലഘുചിത്രം ദൃശ്യമാകുന്നു. ആ ജീവിതത്തിലെ ഗുരുതരങ്ങളായ സംഭവങ്ങളുടെ പരമ്പരയും എവിടെയുമുള്ള വിജയാശ്ലിഷ്ടതയും വായനക്കാരെ അമ്പരപ്പിക്കുന്നു. സി. കേശവന്റെയും മന്നത്തു പത്മനാഭന്റെയും ആത്മകഥകൾ സമകാലികസംഭവങ്ങളും സമകാലികവ്യക്തികളുമായി ബന്ധപ്പെട്ടവയുമാണു്. രണ്ടു സമുദായങ്ങളുടെ ഇക്കഴിഞ്ഞ അരനൂററാണ്ടുകാലത്തെ സജീവമായ ചരിത്രം ആ കൃതികളിൽ പ്രതിബിംബിച്ചിട്ടുണ്ടു്.

കെ. സി. മാമൻമാപ്പിള, ഐ. സി. ചാക്കോ, സി. വി. കുഞ്ഞുരാമൻ മുതലായവർ ജീവിതസ്മരണകൾ എഴുതിവന്നിരുന്നു. മുഴുവനായിട്ടുണ്ടോ എന്നറിഞ്ഞുകൂടാ. കെ. വാസുദേവൻമൂസ്സതും (കെ. വി. എം.), കേശവദേവും ഓരോ ആത്മകഥ എഴുതിത്തുടങ്ങിയിട്ടുണ്ടു്.

ഇതരഭാഷകളിൽനിന്നു തർജ്ജമചെയ്യപ്പെട്ട നിലയിലും നമുക്കു് ഏതാനും നല്ല ആത്മകഥകൾ ലഭിച്ചിട്ടുണ്ടു്. മഹാത്മജിയുടെ 'എന്റെ സത്യാന്വേഷണപരീക്ഷകൾ', ജവഹർലാൽ നെഹ്റുവിന്റെ 'ആത്മകഥ', രവീന്ദ്രനാഥടാഗോറിന്റെ 'ജീവിതസ്മൃതി', വിജയലക്ഷ്മി പണ്ഡിററിന്റെ 'എന്റെ ജയിൽദിനങ്ങൾ', മാക്സിം ഗോർക്കിയുടെ 'പരിശീലനവും സർവ്വകലാശാലകളും', ടെൻസിങ്ങിന്റെ 'ഹിമവ്യാഘ്രം', ആൽബർട്ടു് ഷ്വൈററ്സറുടെ 'എന്റെ ജീവിതവും ചിന്തയും', മിസ്സിസ് റൂസ്‌വെൽററിന്റെ 'ഇതു ഞാനോർക്കുന്നു', ഹെലൻ കെല്ലറുടെ 'എന്റെ ജീവിതകഥ' എന്നിവ അവയിൽ പ്രാമുഖ്യം അർഹിക്കുന്നു.

## തൂലികാചിത്രങ്ങൾ

ഇനിയും നല്ലപോലെ വേരുറച്ചുകഴിഞ്ഞിട്ടില്ലാത്ത ഒന്നാണു് തൂലികാചിത്രപ്രസ്ഥാനം. ജീവചരിത്രങ്ങളോടു വളരെ അടുപ്പമുണ്ടായിരുന്നിട്ടും ആ ശാഖയ്ക്കു സിദ്ധിച്ചതിൽ പത്തിലൊരുഭാഗം വളർച്ചപോലും ഇതിനുണ്ടായിട്ടില്ല. ചിത്രരചനയ്ക്കു കൂടുതൽ കലാബോധം വേണമെന്നുള്ളതുതന്നെയായിരിക്കാം ഇതിനു കാരണം.

ചിരേന്ദ്രനാഥടാഗോർ എന്ന തൂലികാനാമത്തിൽ ഇ. വി. കൃഷ്ണപിള്ളയാണു് ഇത്തരം ചിത്രങ്ങൾ ആദ്യമായി വരച്ചുതുടങ്ങിയതു്. ലേഖകന്റെ സഹജമായ ഫലിതം ആ ചിത്രങ്ങളെ ഒരുതരം കാർട്ടൂണുകളാക്കിത്തീർത്തു. 'തൂലികാചിത്രങ്ങൾ' എന്ന പേരിൽ അവ സമാഹരിക്കപ്പെട്ടിട്ടുണ്ടു്.

സി. നാരായണപിള്ളയും പൊൻകുന്നം വർക്കിയും ചില നേതാക്കന്മാരുടെ ചിത്രങ്ങളാണു വരച്ചതു്. എ. ജി. ഗാർഡ്നരായിരുന്നു ഇവരുടെ മാർഗ്ഗദർശി. ഒന്നാമന്റെ ചിത്രങ്ങൾ 'പോയ തലമുറ'യിലും രണ്ടാമന്റേതു് 'തൂലികാചിത്ര'ങ്ങളിലും കാണാം. കേരളീയസാഹിത്യകാരന്മാരിൽ ചിലരുടെ രസികൻചിത്രങ്ങൾ വരച്ചവരാണു് വി. വി. യും (വള്ളത്തോൾ വാസുദേവമേനോൻ) വക്കം അബ്ദുൽകാദറും എസ്സ്. കെ. നായരും. തേച്ചുമിനുക്കിയ വാക്യങ്ങളും നർമ്മബോധത്തിന്റെ മേമ്പൊടിയും വി. വി. യുടെ ചിത്രങ്ങളെ കൂടുതൽ ഹൃദ്യങ്ങളാക്കുന്നു (രംഗമണ്ഡപം, മാരാരും കൂട്ടരും). അബ്ദുൽകാദർ കാര്യമാത്രപ്രസക്തനാണു്. വന്ദ്യവ്യക്തികളുടെ ഉള്ളറയുടെ താക്കോൽ അദ്ദേഹത്തിന്റെ കൈയിലാണെന്നുതോന്നും ചില വിവരണങ്ങൾ വായിച്ചാൽ. (തൂലികാചിത്രങ്ങൾ, ചിത്രദർശിനി). എസ്സ്. കെ. നായർ കണ്ട കാര്യം ഭംഗിയായി പറയുന്നു (ഞാൻകണ്ട സാഹിത്യകാരന്മാർ).

ജൂലിയൻ എന്ന തൂലികാനാമത്തിൽ പി. ദാമോദരൻപിള്ള വരച്ച ചിത്രങ്ങൾ ആ തൂലികാനാമത്തിൽത്തന്നെയാണു് സമാഹരിച്ചിട്ടുള്ളതു്. എഴുതിയകാലത്തു് അവ ചിലരെയൊക്കെ ക്ഷോഭിപ്പിക്കയുണ്ടായി. ആരേയും ക്ഷോഭിപ്പിക്കാത്ത തൂലികാചിത്രങ്ങളാണു് ടാററാപുരം സുകുമാരന്റേതു്. മാർദ്ദവാംശമാണു് അതിൽ കൂടുതൽ. പത്തു കഥാകാരന്മാർ, പത്തു കവികൾ എന്നീ രണ്ടു സമാഹാരങ്ങൾ അദ്ദേഹത്തിന്റെ വകയായി പുറത്തുവന്നു കഴിഞ്ഞു. നിരൂപകന്മാരെപ്പററിയുള്ള വേറൊരു പത്തും തയാറായിട്ടുണ്ടു്. മാടശ്ശേരി മാധവവാര്യരുടെ 'എഴുത്തുകാരും എഴുത്തുകാരും' എന്ന കൃതിയും തൂലികാചിത്രങ്ങളുടെ വർഗ്ഗത്തിൽ ഉൾപ്പെടുത്താം.

## യാത്രാവിവരണം

ഈ ഇനത്തിൽപ്പെട്ട ഒരു പുസ്തകത്തെപ്പററി (വർത്തമാനപുസ്തകം) മുൻപൊരദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. അതുകഴിഞ്ഞുണ്ടായ സഞ്ചാരവിവരണങ്ങളിൽ ആദ്യത്തേതു് ജി. പി. പിള്ളയുടെ 'ലണ്ടനും പാരീസ്സു'മാണു്. കെ. പി. കേശവമേനോന്റെ ബിലാത്തിവിശേഷം അതിനുശേഷമുണ്ടായതാണെങ്കിലും, ഭാഷാശുദ്ധിയിലും പ്രതിപാദനസൗകുമാര്യത്തിലും മുന്നിട്ടുനിൽക്കുന്നു. പിൽക്കാലത്തു് പല ആവശ്യങ്ങൾക്കായി പലരും ദേശസഞ്ചാരത്തിൽ ഏർപ്പെടുകയും അവരിൽ ഒരുവിധം സാഹിത്യാഭിരുചിയുള്ളവരൊക്കെ തങ്ങളുടെ സഞ്ചാരാനുഭവങ്ങളെ രേഖപ്പെടുത്താൻ ആരംഭിക്കയുംചെയ്തു. മിസ്സിസ്സ് കുട്ടൻനായരുടെ 'ഞാൻകണ്ട യൂറോപ്പു്', ഈരാളിൽവറുഗീസ്സിന്റെ 'ഞാൻകണ്ട അമേരിക്ക', കെ. എം. പണിക്കരുടെ 'ആപൽക്കരമായ യാത്ര',

എൻ. ജെ. നായരുടെ 'പ്രദക്ഷിണവൃത്താന്തം', കെ. പി. കേശവമേനോന്റെ 'ഭൂതവും ഭാവിയും', സി. ബി. കുമാറിന്റെ 'ലണ്ടൻകത്തുകൾ', ഏ. കെ. ഗോപാലന്റെ 'ഞാൻ ഒരു പുതിയലോകം കണ്ടു', ആനി ജോസഫിന്റെ 'റഷ്യയിൽ', അന്നമ്മ വെള്ളാപ്പള്ളിയുടെ 'ഞങ്ങൾ യൂറോപ്പിലൂടെ', മൊയ്തു ഹാജിയുടെ 'ഞാൻകണ്ട അറേബ്യ' മുതലായവ ഇങ്ങനെ ഉണ്ടായ കൃതികളാണു്.

സാഹിത്യകാരന്മാരുടെ കൂട്ടത്തിൽ എസ്സ്. കെ. പൊറ്റെക്കാടാണു് കൂടുതൽ വിദേശസഞ്ചാരം ചെയ്തിട്ടുള്ളതു്. അദ്ദേഹത്തിന്റെ യാത്രാവിവരണങ്ങളിൽ അനുഭവരസികത തെളിഞ്ഞുകാണാം. യൂറോപ്പ്, സോവ്യറ്റ്നാട്ട്, ആഫ്രിക്കാ, ഇൻഡോനേഷ്യ മുതലായ രാജ്യങ്ങളിലെ കഥകൾ സരസമായി വിവരിക്കുന്ന ഒരു ഡസനോളം പുസ്തകങ്ങൾ അദ്ദേഹം ഭാഷയ്ക്കു സമ്മാനിച്ചു കഴിഞ്ഞു. * തെക്കുകിഴക്കൻ ഏഷ്യയും ജപ്പാനും, ആഫ്രിക്ക ആഫ്രിക്ക, അപ്പുറത്തെ അമേരിക്ക എന്നീ ഗ്രന്ഥങ്ങളുടെ കർത്താവായ കെ. സി. പീറ്ററുടെ നാമധേയവും ഈ അവസരത്തിൽ സ്മരണീയമാണു്!

ഡോക്ടർ സി. ആർ. നാരായണൻ, ഡോക്ടർ കെ. രാഘവൻപിള്ള, ഡോക്ടർ കെ. ഭാസ്കരൻനായർ, ഡോക്ടർ ശ്രീകൃഷ്ണശർമ്മ, ഡോക്ടർ കെ. കുഞ്ഞുണ്ണിരാജാ മുതലായവർ വിദ്യാഭ്യാസത്തിനുവേണ്ടി വിദേശങ്ങളിലേയ്ക്കു പോയവരും അന്നത്തെ സ്വന്തം അനുഭവങ്ങളെ ഗ്രന്ഥങ്ങളിൽ പകർത്തിയവരുമാണു്. (പുസ്തകങ്ങൾ യഥാക്രമം: അമേരിക്കയിലേക്കു് ഒരു യാത്ര, എന്റെ ലണ്ടൻജീവിതം, പുതുമയുടെ ലോകം, ജർമ്മൻ കത്തുകൾ, ലണ്ടനിൽ), ഇന്ത്യയിൽ തന്നെ നടത്തിയ പര്യടനങ്ങളുടെ ചരിത്രം രേഖപ്പെടുത്തിയവരും ധാരാളമുണ്ടു്. കാശ്മീർ, യാത്രാസ്മരണകൾ (എസ്. കെ. പൊറ്റെക്കാട്ട്), കിഴക്കെ പാകിസ്ഥാനിൽ, സ്വതന്ത്ര്യജനത (എ. കെ. ബാലകൃഷ്ണപിള്ള), എന്റെ തീർത്ഥയാത്ര (തരവത്തു് അമ്മാളുഅമ്മ), ബദരീനാഥയാത്ര (തരവത്തു് അമ്മിണിഅമ്മ), എന്റെ ബദരീയാത്ര (കാണിപ്പയ്യൂർ ശങ്കരൻ നമ്പൂരിപ്പാട്ട്), ഒരു മലയാളി കണ്ട ഇൻഡ്യ (സി. ആർ. നാരായണൻ), ഹിമഗിരിവിഹാരം (സ്വാമി തപോവനം), ഒരു തീർത്ഥയാത്ര (ടി. കെ. കൃഷ്ണമേനോൻ), എന്റെ കാശിയാത്ര (എസ്സ്. ശങ്കരവാദ്ധ്യാർ), ഒരു ഹിമാലയ

* (1) ഇന്നത്തെ യൂറോപ്പു്, (2) ഇൻഡോനേഷ്യൻ ഡയറി (രണ്ടുഭാഗം), (3 കാപ്പിരികളുടെ നാട്ടിൽ, (4) നൈൽ ഡയറി, (5) സിംഹഭൂമി (രണ്ടുഭാഗം), (6) പാതിരാസൂര്യന്റെ നാട്ടിൽ, (7) മലയാനാടുകളിൽ, (8) സോവ്യറ്റ് ഡയറി (രണ്ടുഭാഗം), (9) ബാലിദ്വീപ്.

യാത്ര (മാധവനാർ), കൈലാസയാത്ര (വനഭിക്ഷു), ഉണരുന്ന ഉത്തരേന്ത്യ (എൻ. വി. കൃഷ്ണവാരിയർ), തക്ഷശിലായാത്ര (വി. ആർ. പരമേശ്വരൻപിള്ള) മുതലായ കൃതികൾ അങ്ങനെയുണ്ടായവയാണ്. പൊററക്കാടിനും കൃഷ്ണവാര്യർക്കും ബാലകൃഷ്ണപിള്ളയ്ക്കും മാത്രമേ പുതിയ വീക്ഷണഗതിയിൽക്കൂടി കാര്യങ്ങൾ നോക്കിക്കാണാൻ കഴിഞ്ഞിട്ടുള്ളൂ. ഹ്യുയാൻസാങ്ങിന്റെ ഭാരതയാത്ര, മാർക്കോപോളോവിന്റെ സഞ്ചാരകഥകൾ, കോൺടിക്കിയാത്ര എന്നിങ്ങനെ പരിഭാഷാരൂപത്തിലും ചില നല്ല സഞ്ചാരകഥകൾ നമുക്കു കിട്ടിട്ടുണ്ട്. മലയാളികൾക്കു സഞ്ചാരത്തിലും സാഹിത്യത്തിലുമുള്ള വാസന വർദ്ധിച്ചുവരുന്ന കാലമായതുകൊണ്ട്, യാത്രാവിവരണഗ്രന്ഥങ്ങൾ ധാരാളം ഉണ്ടാകാനുള്ള ലക്ഷണങ്ങളാണു കാണുന്നത്.

## അദ്ധ്യായം 22

# പ്രമാണഗ്രന്ഥങ്ങൾ

ആധുനികശാസ്ത്രം, ദർശനങ്ങൾ, പുരാണേതിഹാസങ്ങൾ, ഭാഷാശാസ്ത്രം, സാഹിത്യം മുതലായ വിഷയങ്ങളെസ്സംബന്ധിച്ചു ഭാഷയിലുണ്ടായിട്ടുള്ള പ്രമാണഗ്രന്ഥങ്ങളെപ്പററിയാണു് ഈ അദ്ധ്യായത്തിൽ പറയാനുദ്ദേശിക്കുന്നതു്.

## ആധുനികശാസ്ത്രം

വിദ്യാവിനോദിനി, രസികരഞ്ജിനി മുതലായ പഴയ മാസികകൾ പരിശോധിച്ചാൽ ശാസ്ത്രീയവിഷയങ്ങളെപ്പററിയുള്ള ചില ലേഖനങ്ങൾ കാണാം. അവയൊന്നും പുസ്തകരൂപത്തിലായിട്ടില്ല. ആ രീതിയിലുള്ള ആദ്യത്തെ ശ്രമം നടന്നതു് ഡോക്ടർ കെ. കൃഷ്ണൻപണ്ടാലയും ടി. കെ. കൃഷ്ണമേനോനുംകൂടി 'മലയാളശാസ്ത്രപാഠാവലി' എന്ന ഗ്രന്ഥപരമ്പര പ്രസിദ്ധീകരിച്ചു തുടങ്ങിയപ്പോഴാണു്. പണ്ടാലയുടെ രസതന്ത്രപ്രവേശിക, മാവേലിക്കര ഉദയവർമ്മതമ്പുരാന്റെ പ്രവേശിക എന്ന രണ്ടു പുസ്തകങ്ങൾ മാത്രമേ ആ ഗ്രന്ഥാവലിയിൽ പ്രസിദ്ധീകരിക്കപ്പെട്ടുള്ളു. എം. രാജരാജവർമ്മയാണു് പിന്നീടു് അക്കാര്യത്തിൽ ഗണ്യമായി പ്രവർത്തിച്ച ഒരാൾ. നവീനശാസ്ത്രപീഠിക, വിഹായസവിഹാരം, അർത്ഥനിരൂപണം, സസ്യശാസ്ത്രം, ജീവശാസ്ത്രം എന്നിത്യാദി ഗ്രന്ഥങ്ങൾ അദ്ദേഹം ഭാഷയ്ക്കു സംഭാവനചെയ്തു. എസ്സ്. ബാദരായണാചാരിയും എസ്. സുബ്രഹ്മണ്യയ്യരും ചേർന്നു രചിച്ച രസതന്ത്രബോധിനി, കെ. ആർ. കൃഷ്ണപിള്ളയുടെ പാശ്ചാത്യശാസ്ത്രവൃത്താന്തം, പി. തങ്കമ്മയുടെ നക്ഷത്രമണ്ഡലം, മുണ്ടശ്ശേരിയുടെ വിജ്ഞാനോപഹാരം, ടി. കെ. ജോസഫിന്റെ വൈദ്യുതിവിലാസവും സൂക്ഷ്മസാമ്രാജ്യവും, എം. പി. ചാക്കോവിന്റെ റേഡിയോയും ദൂരവീക്ഷണവും, ഓ. എം. ചെറിയാന്റെ മനസ്സിന്റെ മാനദണ്ഡം, പി. എൻ. മൂസ്സതിന്റെ മനശ്ശാസ്ത്രം, എം. ആർ. ബാലകൃഷ്ണവാര്യരുടെ വ്യോമയാനം, മാത്യു എം. കുഴിവേലിയുടെ ആകാശസഞ്ചാരം മുതലായവ ശ്രദ്ധേയങ്ങളായ ശാസ്ത്രഗ്രന്ഥങ്ങളാണു്.

ഇന്നു് ആധുനികശാസ്ത്രത്തെപ്പററിയുള്ള നവീനവിജ്ഞാനം ഭാഷയിലേയ്ക്കു പകരുന്നതിൽ ബദ്ധശ്രദ്ധരായിരിക്കുന്ന വ്യക്തികൾ ഡോക്ടർ കെ. ഭാസ്കരൻനായർ, എസ്സ്. പരമേശ്വരൻ, എം. ബാലരാമമേനോൻ

എം. സി. നമ്പൂതിരിപ്പാട്, പി. ടി. ഭാസ്കരപ്പണിക്കർ, ഡോക്ടർ സി. ആർ. നാരായണൻ മുതലായവരാണ്. ഇവരുടെ വകയായി (1) ആധുനികശാസ്ത്രം, പരിണാമം, ശാസ്ത്രത്തിന്റെ ഗതി, (2) ആധുനികജ്യോതിശ്ശാസ്ത്രം, പരമാണുശക്തി, ശാസ്ത്രസരണി, ശാസ്ത്രസംവാദം, (3) ശാസ്ത്രലഹരി, പരമാണുചരിതം, (4) സയൻസിന്റെ വികാസം, സയൻസിന്റെ വെളിച്ചത്തിൽ, ഭൂമിയുടെ ആത്മകഥ, ശാസ്ത്രദൃഷ്ടിയിലൂടെ, (5) സയൻസിന്റെ സന്ദേശം, ശാസ്ത്രപരിചയം, (6) ശാസ്ത്രീയോപന്യാസങ്ങൾ, അത്ഭുതകരമായ ആകാശം മുതലായ പല ഉത്തമഗ്രന്ഥങ്ങളും ഭാഷയ്ക്കു കിട്ടിക്കഴിഞ്ഞു. ഇനിയും പലതും അടുത്തുതന്നെ കിട്ടുമെന്നു പ്രതീക്ഷിക്കുകയും ചെയ്യാം.

## മററു ശാസ്ത്രങ്ങൾ

ഉറുപ്പിക, ധനശാസ്ത്രതത്ത്വങ്ങൾ, ധനശാസ്ത്രപ്രവേശിക, നാണയപ്രശ്നം എന്നീ കൃതികൾ ധനശാസ്ത്രശാഖയിലേയ്ക്കു കെ. ദാമോദരന്റെ വക സംഭാവനകളാണ്. ടി. സി. ശങ്കരമേനോന്റെ നികുതിശാസ്ത്രം, പി. എൻ. മുസ്സതിന്റെ ധനശാസ്ത്രം എന്നിവ ഏതദ്വിഷയകങ്ങളായ മററു രണ്ട് അമൂല്യഗ്രന്ഥങ്ങളാകുന്നു. കൊച്ചി ഭാഷാപരിഷ്കരണക്കമ്മിററിയിൽനിന്നു പ്രസിദ്ധീകരിച്ച കൗടില്യന്റെ അർത്ഥശാസ്ത്രം (പരിഭാഷകൻ കെ. വി. എം.) ഏതു ഭാഷയ്ക്കും അഭിമാനിക്കാവുന്ന ഒരു കൃതിയാണ്'

കൃഷി, പരസ്പരസഹായം, സ്ഥിതിസമത്വവാദം, രാഷ്ട്രവിജ്ഞാനം എന്നീ വിഷയങ്ങളെസ്സംബന്ധിച്ചും ചില പുസ്തകങ്ങൾ ഭാഷയിലുണ്ടായിട്ടുണ്ട്. കൃഷിവിഷയങ്ങൾ (ഐ. സി. ചാക്കോ), കൃഷിതത്ത്വങ്ങൾ (എസ്സ്. ഏ. പിള്ള), കൃഷിശാസ്ത്രം രണ്ടുഭാഗം (ജെ. വി. അക്കരപ്പററി), സഹകരണമാഹാത്മ്യം (കെ. മാധവക്കുറുപ്പ്), 'സഹകരണദീപിക'യും 'സഹകരണപ്രവേശിക'യും (ആർ. മാധവപ്പൈ), പരസ്പരസഹായപ്രസ്ഥാനം (സി. നാരായണൻ), സോഷ്യലിസം (സി. ജെ. തോമസ്സ്), ഇൻഡ്യയും സോഷ്യലിസവും (കെ. ദാമോദരൻ), സോഷ്യലിസം എന്തിന്? (മൂലം: ജയപ്രകാശ നാരായൺ. പരിഭാഷ: പി. നാരായണൻനായർ), രാഷ്ട്രവിജ്ഞാനം (കെ. ഏ. ദാമോദരമേനോൻ), ഭരണഘടനകൾ (എം. പ്രഭ), നമ്മുടെ ഭരണഘടന (കോന്നിയൂർ നരേന്ദ്രനാഥ്), പൗരനും ഭരണഘടനയും (മൂലം: എം. രത്നസ്വാമി, പരി: എം. കെ. മാധവൻനായർ) സംഗീതചന്ദ്രിക (ആററൂർ കൃഷ്ണപ്പിഷാരടി) മുതലായവ അതാതു വിഷയങ്ങളെപ്പററി നമുക്കു കിട്ടീട്ടുള്ള പ്രമാണഗ്രന്ഥങ്ങളിൽ ചിലതു മാത്രമാണ്.

കന്നുകാലിസംരക്ഷണം, കോഴിവളർത്തൽ, തേനീച്ചവളർത്തൽ, കേരളത്തിലെ പക്ഷികൾ, നമ്മുടെ പക്ഷികൾ, പ്രാണിവംശചരിത്രം, തയ്യൽശാസ്ത്രം, സൂത്രശാസ്ത്രം, കൈത്തറി, ചെറുകിടരാസവ്യവസായങ്ങൾ എന്നുതുടങ്ങി ശാസ്ത്രത്തിന്റെ മററു ശാഖകളിലേയ്ക്കു് വെളിച്ചംവീശുന്നവയായിട്ടും ചില നല്ല ഗ്രന്ഥങ്ങൾ ഭാഷയിലുണ്ടായിട്ടുണ്ടു്.

വിദ്യാഭ്യാസം മാതൃഭാഷയിൽക്കൂടിയായിരിക്കണമെന്ന അഭിപ്രായം, പല ശാസ്ത്രഗ്രന്ഥങ്ങളുടേയും ആവിർഭാവത്തിനു കാരണമായിത്തീർന്നിട്ടുണ്ടു്. വിദ്യാർത്ഥികളുടെ ആവശ്യത്തിനായി ആധുനികശാസ്ത്രത്തിന്റെ പല ശാഖകളിലും അനേകം ഗ്രന്ഥങ്ങൾ ഇപ്പോൾത്തന്നെ ഉണ്ടായിക്കഴിഞ്ഞിരിക്കുന്നു. ശാസ്ത്രഗ്രന്ഥങ്ങളെന്ന നിലയിൽ അവയ്ക്കു് അപൂർണ്ണതയുണ്ടായിരിക്കാമെങ്കിലും, പൂർണ്ണതയിലേയ്ക്കുള്ള യാത്രയിൽ അവയും നമ്മെ സഹായിക്കുന്നുണ്ടല്ലോ.

## ദർശനങ്ങൾ

ഉപനിഷത്തുക്കളും മററുമാണു് ഈ വാക്കുകൊണ്ടു് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതു്. പി. കെ. നാരായണപിള്ളയും മഹോപാദ്ധ്യായൻ രാമൻപിള്ളയും കൂടി തർജ്ജമചെയ്ത ഉപനിഷത്തുകൾ ഇക്കൂട്ടത്തിൽ പ്രാമുഖ്യമർഹിക്കുന്നു. എ. കൃഷ്ണനെമ്പ്രാന്തിരിയുടെ ദശോപനിഷത്തുകൾ, ഡോക്ടർ എൽ. എ. രവിവർമ്മയുടെ ഉപനിഷത്ത്രയം എന്നിവയും ഗണനീയങ്ങളത്രെ. ആധുനികശാസ്ത്രത്തിന്റെ വെളിച്ചത്തിൽ ഉപനിഷത്തത്വങ്ങളെ വ്യാഖ്യാനിക്കാനാണു് ഡോക്ടർ ശ്രമിച്ചിട്ടുള്ളതു്. വള്ളത്തോളിന്റെ ഋഗ്വേദതർജ്ജമ, രാഹുൽസാങ്കൃത്യായന്റെ മൂലത്തിൽനിന്നു പരിഭാഷപ്പെടുത്തിയ 'വിശ്വദർശനങ്ങ'ളും ദർശനരേഖയും (പരി: യഥാക്രമം പി. എം. കുമാരൻനായർ, കെ. വി. മണാലിക്കര) എന്നീ കൃതികളും ഇവിടെ സ്മരണീയമാണു്. ഋഗ്വേദം പൂർണ്ണരൂപത്തിൽ പരിഭാഷപ്പെടുത്തീട്ടുള്ള ഭാരതീയഭാഷകൾ കുറച്ചേയുള്ളൂ. ആ സ്ഥിതിക്കു് വള്ളത്തോളിന്റെ ശ്രമം പ്രത്യേകിച്ചും അഭിനന്ദനീയമാണു്.

## പുരാണേതിഹാസാദികൾ

കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാന്റെ മഹാഭാരതതർജ്ജമ, വള്ളത്തോളിന്റെ വാല്മീകിരാമായണതർജ്ജമ ഇവയെപ്പററി മുൻപു പറഞ്ഞുകഴിഞ്ഞിട്ടുണ്ടു്. പിന്നീടു വെ. വി. ബുദ്ധിപ്രോക്കാർ പുരാണങ്ങളിൽ പലതും തർജ്ജമചെയ്യിച്ചു പ്രസിദ്ധീകരിക്കയുണ്ടായി. വള്ളത്തോൾ, കുററിപ്പുറത്തു

കേശവൻനായർ, കെ. വി. എം. എന്നിവരായിരുന്നു തർജ്ജമക്കാർ. ശ്രീമദ്ഭാഗവതം വൃത്താനുവൃത്തമായി തർജ്ജമചെയ്തതു് പെരുമനം കൃഷ്ണയ്യരാണു്. കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ ഗദ്യരീതിയിൽ ഭാഗവതം മുഴുവൻ തർജ്ജമചെയ്തിട്ടുണ്ടു്. 'മുഖങ്ങാട്ടുവിളി'യുടെ വകയായി ഭാഗവതത്തിനു മൂന്നാമതൊരു തർജ്ജമയും ഉണ്ടു്. അദ്ധ്യാത്മരാമായണം, കൊട്ടാരത്തിൽ ശങ്കുണ്ണിയും ഏ. കെ. കണ്ണൻരാജാവും വൃത്താനുവൃത്തമായി തർജ്ജമചെയ്തിരിക്കുന്നു. ഭഗവദ്ഗീതാവ്യാഖ്യാനങ്ങൾക്കു കണക്കില്ല. കെ. എം., ഡോക്ടർ എൽ. ഏ. രവിവർമ്മ, പി. ഗോപാലൻനായർ, അനന്തനാരായണശാസ്ത്രി, പി. ശേഷാദ്രി എന്നിവരുടെ വ്യാഖ്യാനങ്ങൾ കൃലകഷങ്ങളും വിജ്ഞേയങ്ങളുമാകുന്നു. സ്കാന്ദപുരാണം, രാമായണമഞ്ജരി (രണ്ടിന്റെയും പരിഭാഷകൻ: ഒടുവിൽ ശങ്കരൻകുട്ടിമേനോൻ), ഭാരതമഞ്ജരി (പല കവികൾ) മുതലായ ഗ്രന്ഥങ്ങളും മലയാളത്തിലേയ്ക്കു തർജ്ജമചെയ്യപ്പെട്ടുകഴിഞ്ഞിരിക്കുന്നു. ദേവീഭാഗവതം, നാരായണീയം എന്നീ കൃതികൾക്കു് ഒന്നിലധികം തർജ്ജമകളും വ്യാഖ്യാനങ്ങളും ഉണ്ടായിട്ടുണ്ടു്.

## ഭാഷാശാസ്ത്രം

ഈ പദംകൊണ്ടു വിവക്ഷിക്കുന്നതു് ഭാഷയുടെ ഉത്പത്തിവികാസാദികളെപ്പററി വിവരിക്കുന്ന ഗ്രന്ഥങ്ങളെയാണു്. പ്രസ്തുത ശാസ്ത്രശാഖ ഭാഷയിൽ ഇനി വളരേണ്ടതായിട്ടാണിരിക്കുന്നതു്. വിരലുകൊണ്ടെണ്ണാവുന്ന ഏതാനും ഗ്രന്ഥങ്ങൾ മാത്രമേ ഇതുവരെയായി ഉണ്ടായിക്കഴിഞ്ഞിട്ടുള്ളു. കേരളപാണിനീയത്തിന്റെ പീഠികയിൽ ഏ. ആർ. രാജരാജവർമ്മയാണു് ഇക്കാര്യത്തിൽ ഗണപതിക്കു കുറിച്ചതു്. ഡോക്ടർ കാൾഡ്വെലിനെ അനുകരിച്ചു് അദ്ദേഹം ചിലതൊക്കെ രേഖപ്പെടുത്തി. എന്നാൽ ആ വിഷയത്തിൽ സവിസ്തരമായ ഒരു പഠനം നടത്തി ശാസ്ത്രീയമായ രീതിയിൽ ആദ്യമായി ഒരു ഗ്രന്ഥം നിർമ്മിച്ചതു് ഏടമരത്തു വി. സെബാസ്റ്റ്യനാണു്. 'ഭാഷാശാസ്ത്രം' എന്നാണു് ഗ്രന്ഥത്തിന്റെ പേരു്. ശബ്ദശാസ്ത്രവിഷയകമായി പാശ്ചാത്യഭാഷകളിലുണ്ടായ അനേകം ഗ്രന്ഥങ്ങൾ പരിശോധിച്ചു് ഏതദ്ദേശഭാഷകളിൽനിന്നു് നമുക്കു പരിചിതങ്ങളായ ഉദാഹരണങ്ങൾ ഉദ്ധരിച്ചും സ്വന്തം അന്വേഷണഫലങ്ങളായ ചില പുതിയ മതങ്ങളെ ആവിഷ്കരിച്ചും എഴുതിയതാണു് പ്രസ്തുത ഗ്രന്ഥം. രണ്ടു ഭാഗങ്ങളിലായി ആകെ 14 അദ്ധ്യായങ്ങൾ ഇതിലടങ്ങിയിരിക്കുന്നു. ഈ പുസ്തകം പ്രസിദ്ധീകരിച്ചതു് 1097-ലാണു്.

ഡോക്ടർ എൽ. ഏ. രവിവർമ്മയുടെ ആര്യദ്രാവിഡഭാഷകളുടെ പരസ്പരബന്ധം, പ്രാചീനകേരളലിപികൾ എന്നിവയാണു് പിന്നീടു

പുറത്തുവന്ന രണ്ടു കൃതികൾ. ഇവയും ഭാഷാശാസ്ത്രവുമായി വിദൂരബന്ധമുള്ളവയാണ്. ദ്രാവിഡഭാഷകളിൽ—പ്രത്യേകിച്ച് മലയാളത്തിൽ—ഉള്ള മിക്ക പദങ്ങളുടേയും മൂലം സംസ്കൃതത്തിൽ കണ്ടുപിടിക്കാൻ പ്രയാസമില്ലെന്നു തെളിയിക്കാനുള്ള ഒരു ശ്രമമാണ് ഒന്നാമത്തെ ഗ്രന്ഥത്തിൽ. മലയാളത്തിലെ അനേകം നാമപദങ്ങൾക്കും ക്രിയാപദങ്ങൾക്കും സംസ്കൃതവുമായി സ്പഷ്ടമോ അസ്പഷ്ടമോ ആയ സാമ്യമുണ്ടെന്ന് പല ഉദാഹരണങ്ങളെക്കൊണ്ടും അദ്ദേഹം തെളിയിച്ചിട്ടുമുണ്ട്.

ഡോക്ടർ കെ. ഗോദവർമ്മയുടെ 'കേരളഭാഷാവിജ്ഞാനീയം' (ഒന്നാം ഭാഗം) ശ്രദ്ധേയമായ മറ്റൊരു ഗ്രന്ഥമാണ്. രണ്ടാംഭാഗം എഴുതിക്കഴിയുന്നതുവരെ ഗ്രന്ഥകാരൻ ജീവിച്ചിരുന്നു എന്നുവരികിൽ, ഭാഷാശാസ്ത്രത്തെസ്സംബന്ധിച്ച സംപൂർണ്ണവും വിജ്ഞേയവുമായ ഒരു പ്രമാണഗ്രന്ഥം ഭാഷയ്ക്കു ലഭിക്കുമായിരുന്നു.

ആറ്റൂർ കൃഷ്ണപിഷാരടിയുടെ മലയാളഭാഷയും സാഹിത്യവും, ഇളംകുളം കുഞ്ഞൻപിള്ളയുടെ കേരളഭാഷയുടെ വികാസപരിണാമങ്ങൾ, ഐ. സി. ചാക്കോവിന്റെ ചില ശബ്ദങ്ങളും അവയുടെ ആദ്യാർത്ഥങ്ങളും എന്നിവയും ഭാഷാശാസ്ത്രത്തിന്റെ ചില വശങ്ങളെ പരാമർശിക്കുന്ന ഗ്രന്ഥങ്ങളാണ്.

## സാഹിത്യചരിത്രം

ഭാഷയിൽ ആദ്യമായുണ്ടായ പി. ഗോവിന്ദപ്പിള്ളയുടെ മലയാളഭാഷാചരിത്രത്തിന്റെ കാര്യം മുൻപു സൂചിപ്പിച്ചിട്ടുണ്ട്. ചരിത്രരേഖകളോ കവികളേയും ഗ്രന്ഥങ്ങളേയും സംബന്ധിച്ചുള്ള വിവരങ്ങളോ സമ്പാദിക്കാൻ സൗകര്യം കുറഞ്ഞിരുന്ന അക്കാലത്ത് ഒരു ഭാഷാചരിത്രം നിർമ്മിക്കാൻ ധൈര്യപ്പെടുകയും അന്നത്തെ കാലസ്ഥിതിയനുസരിച്ച് അതിൽ വിജയം നേടുകയുംചെയ്ത ഗോവിന്ദപ്പിള്ള തീർച്ചയായും അഭിനന്ദനാർഹനത്രെ. പിൽക്കാലത്തു ചെറുതും വലുതുമായി പല സാഹിത്യചരിത്രങ്ങളും ഭാഷയിലുണ്ടായി. പി. ശങ്കരൻനമ്പ്യാരുടെ മലയാളസാഹിത്യചരിത്രസംഗ്രഹം, ആറ്റൂർ കൃഷ്ണപിഷാരടിയുടെ ഭാഷാസാഹിത്യചരിത്രം, ചേലനാട്ട് അച്യുതമേനോന്റെ പ്രദക്ഷിണം, കെ. എൻ. ഗോപാലപിള്ളയുടെ സാഹിത്യചരിത്രം, വെള്ളായ്ക്കൽ നാരായണമേനോന്റെ ഭാഷാചരിത്രം, പി. ജെ. തോമസ്സിന്റെ ക്രിസ്ത്യസാഹിത്യചരിത്രം, ടി. എം. ചുമ്മാറിന്റെ പദ്യസാഹിത്യചരിത്രവും ഭാഷാഗദ്യസാഹിത്യചരിത്രവും, മാടശ്ശേരി മാധവവാര്യരുടെ കമ്പന്റെ ശോഭ, പി. കെ. പരമേശ്വരൻനായരുടെ ആധുനികമലയാളസാഹിത്യവും മലയാളസാഹിത്യചരിത്രവും, എൻ. കൃഷ്ണപിള്ളയുടെ കൈരളിയുടെ കഥ

എന്നിവ ചെറിയ ചരിത്രങ്ങളുടെ കൂട്ടത്തിൽപെടുന്നു. വെള്ളായ്ക്കൽ നാരായണമേനോന്റെ ഭാഷാചരിത്രം ലക്ഷ്മീഭായിയിൽ തുടർച്ചയായി പ്രസിദ്ധീകരിക്കയായിരുന്നു. 12–ാമദ്ധ്യായംവരെ മാത്രമേ എഴുതീട്ടുള്ളു. ദീർഘമായ ആ അദ്ധ്യായം മുഴുവൻ മഹാകവി തോലനെപ്പററി വിസ്തരിച്ചു പറയാൻ വിനിയോഗിച്ചിരിക്കയാണ്. ഭാഷയുടെ ഉത്പത്തി, വളർച്ച മുതലായവയെപ്പററി ശാസ്ത്രീയമായി വിവരിക്കുന്നതാണ് ആററൂരിന്റെ കൃതി. അതും ആധുനികദശയിലേയ്ക്കു കടന്നിട്ടില്ല. പരമേശ്വരൻനായർ പുതിയ ഒരു സമീപനരീതിയാണ് രണ്ടു കൃതികളിലും സ്വീകരിച്ചിട്ടുള്ളത്. നവീനചിന്താഗതിയിൽക്കൂടി സാഹിത്യത്തെ സ്വതന്ത്രമായി വിലയിരുത്തുന്ന 'ആധുനികമലയാളസാഹിത്യ'ത്തിൽ എഴുത്തച്ഛൻ മുതൽക്കുള്ള സാഹിത്യചരിത്രം സംക്ഷേപിച്ചു വിവരിച്ചിരിക്കയാണ്. പ്രസ്ഥാനമുറയ്ക്കു സാഹിത്യത്തെ വിഭജിച്ച് ആരംഭംമുതൽ ഇന്നുവരെയുള്ള ചരിത്രം ചുരുക്കിപ്പറഞ്ഞിരിക്കയാണ് 'മലയാളസാഹിത്യചരിത്ര'ത്തിൽ. 'കൈരളിയുടെ കഥ' അതേപേരിൽ കുട്ടികളെ ഉദ്ദേശിച്ച് ആദ്യം പ്രസിദ്ധീകരിച്ചിരുന്ന ഒരു പുസ്തകത്തിന്റെ വികസിതരൂപമാണ്. ഭാഷാസാഹിത്യത്തിന്റെ ചരിത്രം അതിൽ ചുരുക്കി വിവരിച്ചിരിക്കുന്നു. സാഹിത്യത്തിൽ അതാതുകാലത്തുണ്ടായ പരിവർത്തനങ്ങളെ യുക്തിയുടെ അടിസ്ഥാനത്തിൽ പരിശോധിക്കാൻ ഗ്രന്ഥകാരൻ ശ്രമിച്ചിട്ടുണ്ട്. ഗ്രന്ഥത്തിന്റെ ഉത്തരഭാഗം പൂർവ്വഭാഗത്തെ അപേക്ഷിച്ച് താരതമ്യേന കുറെ അധികം വിസ്തൃതമായിപ്പോയി. വിഷയവിവരവും സൂചികയുംകൂടി ചേർത്തിരുന്നു എന്നുവരികിൽ വായനക്കാർക്ക് അതൊരു സഹായമാകുമായിരുന്നു. സാഹിത്യചരിത്രം എന്ന പേരിൽ പ്രത്യേകം പുസ്തകമൊന്നും എഴുതീട്ടില്ലെങ്കിലും, തദ്വിഷയകമായി വളരെയൊക്കെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ഒരാളാണ് ഇളങ്കുളം കുഞ്ഞൻപിള്ള. ഭാഷയും സാഹിത്യവും നൂററാണ്ടുകളിൽ, ഭാഷയുടെ വികാസപരിണാമങ്ങൾ മുതലായ കൃതികളിൽ അദ്ദേഹത്തിന്റെ തദ്വിഷയകമായ ശ്രമത്തിന്റെ മാതൃക കാണാം. വടക്കുംകൂർ രാജരാജവർമ്മയുടെ സംസ്കൃതസാഹിത്യചരിത്രവും ഭാഷയ്ക്ക് ഒരു നേട്ടംതന്നെയാണ്.

ചെറിയ ചരിത്രങ്ങളെപ്പററിയാണ് ഇതുവരെ പറഞ്ഞത്. ആർ. നാരായണപ്പണിക്കരുടെ കേരളഭാഷാസാഹിത്യചരിത്രം, ഉള്ളൂരിന്റെ കേരളസാഹിത്യചരിത്രം എന്നീ ബൃഹദ്ഗ്രന്ഥങ്ങൾ പ്രത്യേകപരിഗണനയെ അർഹിക്കുന്നു. ഭാഷാസാഹിത്യവിഷയകമായി എന്തെങ്കിലും പ്രവർത്തിച്ചിട്ടുള്ള എല്ലാവരെയുംപററി—ഇന്നു ജീവിച്ചിരിക്കുന്നവരുൾപ്പടെ—കിട്ടാവുന്നിടത്തോളം വിവരങ്ങൾ ശേഖരിച്ച് രേഖപ്പെടുത്തുകയാണ് പണിക്കർ ചെയ്തത്. ഉള്ളൂരാകട്ടേ, ജീവിച്ചിരിക്കുന്നവരെ വിട്ടുകയും കേരളത്തിലെ സംസ്കൃത

സാഹിത്യചരിത്രംകൂടി ഉൾപ്പെടുത്തുകയും ചെയ്തിരിക്കുന്നു. പി. ഗോവിന്ദപ്പിള്ളയ്ക്കുശേഷം സമ്പൂർണ്ണമായ ഒരു സാഹിത്യചരിത്രമെഴുതാൻ ആദ്യമായി ശ്രമിച്ചതു് ആർ. നാരായണപ്പണിക്കരാണു്. ഏഴു വാല്യങ്ങളിലായി അദ്ദേഹം അതെഴുതിത്തീർത്തു. ആദ്യത്തെ രണ്ടുമൂന്നു വാല്യങ്ങളിൽ പ്രദർശിപ്പിച്ച ക്ഷമയും ഗവേഷണചാതുരിയും പിന്നീടും തുടർന്നിരുന്നു എന്നുവരികിൽ ആ ചരിത്രം ഇന്നത്തേക്കാൾ പ്രയോജനകരമാകുമായിരുന്നു. ജീവിച്ചിരിക്കുന്ന സാഹിത്യകാരന്മാരെപ്പററി പരാമർശിച്ചിട്ടില്ലെന്നുള്ള ന്യൂനത പറയാമെങ്കിലും, ഉള്ളൂരിൻെറ കേരളസാഹിത്യചരിത്രം താരതമ്യേന സമ്പൂർണ്ണമാണു്. പി. കെ. പരമേശ്വരൻനായർ പറയുന്നതുപോലെ, "ഗ്രന്ഥകാരന്മാരേയും അവരുടെ കൃതികളേയും അവലംബമാക്കിയാണു് ഉള്ളൂരിൻെറ പോക്കെങ്കിലും, സമഗ്രവും വിശദവുമായ പഠനം, സനിഷ്കർഷമായ പ്രതിപാദനം, അപൂർവ്വഗ്രന്ഥങ്ങളെപ്പററിയുള്ള പരാമർശം, സാഹിത്യസുരഭിലമായ ഭാഷാഗുണം എന്നിവകൊണ്ടു് ആകർഷകമായ ഒരു ഗ്രന്ഥമായിട്ടുണ്ടു് അദ്ദേഹത്തിൻെറ സാഹിത്യചരിത്രം." *

കോട്ടയം സാഹിത്യപ്രവർത്തകസഹകരണസംഘത്തിൻെറ ശ്രമഫലമായി ഡോക്ടർ കെ. എം. ജോർജ്ജിൻെറ പ്രസാധകത്വത്തിൽ ഈയിടെ പ്രസിദ്ധീകൃതമായ 'സാഹിത്യചരിത്രം—പ്രസ്ഥാനങ്ങളിലൂടെ' എന്ന ബൃഹദ്ഗ്രന്ഥത്തിൽ പത്തൊൻപതാംശതകത്തിൻെറ തൃതീയപാദംവരെയുള്ള കാര്യങ്ങൾ മാത്രമേ അടങ്ങുന്നുള്ളുവെങ്കിലും, ഒരു പുതിയ വഴികാട്ടിയായിത്തീർന്നിട്ടുണ്ടു് ആ കൃതി. ഓരോ അദ്ധ്യായവും രചിച്ചിട്ടുള്ളതു് അതാതു വിഷയങ്ങളിൽ പ്രത്യേകം പ്രാവീണ്യം നേടിട്ടുള്ള പണ്ഡിതന്മാരാണു്. കാര്യമാത്രപ്രസക്തമായി, സാഹിത്യപിപഠിഷുക്കൾക്കു കൂടുതൽ പ്രയോജനകരമായ രീതിയിൽ ശാസ്ത്രീയമായ അടിസ്ഥാനത്തിൽ തയ്യാറാക്കപ്പെട്ട പ്രസ്തുത സാഹിത്യചരിത്രം ഒരു പുതിയ കാഴ്ചപ്പാടു പ്രദാനംചെയ്യുന്നു. (ഗ്രന്ഥത്തിൻെറ ഒന്നാംഭാഗം മാത്രമേ പുറത്തു വന്നിട്ടുള്ളു. എസ്സ്. ഗുപ്തൻനായരുടെ പ്രസാധകത്വത്തിലുള്ള രണ്ടാംഭാഗം ഉടനേ പ്രസിദ്ധീകരിക്കപ്പെടുമെന്നറിയുന്നു.)

## സാഹിത്യമീമാംസ

പ്രസ്തുത വിഷയത്തിൽ പല ശാഖകളിലായി ധാരാളം ഗ്രന്ഥങ്ങൾ നമുക്കു കിട്ടിക്കഴിഞ്ഞിരിക്കുന്നു. കേരളപാണിനിയുടെ ഭാഷാഭൂഷണം, സാഹിത്യസാഹ്യം, വൃത്തമഞ്ജരി എന്നിവയാണു് ആധുനികരീതിയിലുള്ള

---

* മലയാളസാഹിത്യചരിത്രം.

നിരൂപണത്തിനു സഹായകമായി നമുക്കു ലഭിച്ച ആദ്യകൃതികൾ. ഭാഷാഭൂഷണത്തിലെ ചില അഭിപ്രായങ്ങളെ ഖണ്ഡനരൂപത്തിൽ വിമർശിച്ചുകൊണ്ട് കുട്ടിക്കൃഷ്ണമാരാരെഴുതിയ സാഹിത്യഭൂഷണം, ഭാഷ കാവ്യം രസം അലങ്കാരം വിമർശനം എന്നിവയുടെ സ്വരൂപത്തെ നിരൂപണംചെയ്ത വടക്കുംകൂർ രാജരാജവർമ്മ രചിച്ച സാഹിതീസർവ്വസ്വം, കാവ്യസാമാന്യലക്ഷണങ്ങൾ വിവരിക്കുന്ന പി. കൃഷ്ണൻനായരുടെ കാവ്യജീവിതവൃത്തി, രസാലങ്കാരാദികളെ സ്പർശിക്കുന്ന ആറ്റൂരിന്റെ ഭാഷാദർപ്പണം, ധ്വന്യാലോകത്തെ അടിസ്ഥാനമാക്കി പി. കൃഷ്ണൻനായർ നിർമ്മിച്ച കാവ്യാലോകം എന്നിവ പൌരസ്ത്യാലങ്കാരികന്മാരുടെ വീക്ഷണഗതിയെ തെളിയിക്കുന്ന ലക്ഷണഗ്രന്ഥങ്ങളാണ്. കാവ്യനാടകാദികളെ സമഗ്രമായി സ്പർശിക്കുന്ന സംസ്കൃതത്തിലെ 'സാഹിത്യദർപ്പണം' എന്ന ലക്ഷണഗ്രന്ഥം പദാനപദമായി മലയാളത്തിൽ തർജ്ജമചെയ്യപ്പെട്ടിട്ടുണ്ട്. കൊച്ചി ഭാഷാപരിഷ്കരണക്കമ്മിററിക്കാരാണ് അതു പ്രസിദ്ധപ്പെടുത്തിട്ടുള്ളത്. പാശ്ചാത്യാലങ്കാരികന്മാരുടെ ദൃഷ്ടിയിൽക്കൂടിയുള്ള കാവ്യനിരൂപണത്തിനു മാർഗ്ഗദർശനം ചെയ്യുന്നവയാണ് കെ. എം. പണിക്കരുടെ കവിതാതത്ത്വനിരൂപണം, എം. പി. പോളിന്റെ സൌന്ദര്യനിരീക്ഷണം, മുണ്ടശ്ശേരിയുടെ കാവ്യപീഠിക, പി. എം. ശങ്കരൻനമ്പ്യാരുടെ സാഹിത്യാലോചനം എന്നീ കൃതികൾ.

ഗദ്യശാഖയെ സ്പർശിക്കുന്ന നിരൂപണഗ്രന്ഥമാണല്ലോ സാഹിത്യസാഹ്യം. കുട്ടിക്കൃഷ്ണമാരാരുടെ മലയാളശൈലി, എ. ബാലകൃഷ്ണപിള്ളയുടെ രൂപമഞ്ജരിയും നോവൽപ്രസ്ഥാനങ്ങളും, എം. പി. പോളിന്റെ നോവൽസാഹിത്യവും ചെറുകഥാപ്രസ്ഥാനവും, ഗുപ്തൻനായരുടെ സാഹിത്യപ്രകാശിക എന്നിത്യാദി കൃതികളേയും ഈ ശാഖയിൽ ഉൾപ്പെടുത്താം. അപ്പൻതമ്പുരാന്റെ ദ്രാവിഡവൃത്തങ്ങളും ദശാപരിണാമങ്ങളും, കുട്ടിക്കൃഷ്ണമാരാരുടെ വൃത്തശിൽപം എന്ന രണ്ടു കൃതികൾ മാത്രമേ, വൃത്തമഞ്ജരിക്കു പുറമേ, ഛന്ദശ്ശാസ്ത്രപ്രതിപാദകങ്ങളായി ഉണ്ടായിട്ടുള്ളു.

അഭിനയകലയെസ്സംബന്ധിച്ചുണ്ടായ ഗ്രന്ഥങ്ങളിൽ പൌരസ്ത്യനാടകലക്ഷണങ്ങളെ വിസ്തരിച്ചു വിവരിക്കുന്ന ശർമ്മാസഹോദരന്മാരുടെ 'നാടകപ്രവേശിക'യും പാശ്ചാത്യനാടകങ്ങളെപ്പററി വിശദമായി വിവരിക്കുന്ന ശ്രീകൊല്ലം പരമേശ്വരൻപിള്ളയുടെ 'നവീനനാടകാദർശ'വും പ്രാധാന്യമർഹിക്കുന്നു. സി. ജെ. തോമസ്സിന്റെ ഉയരുന്ന യവനിക, കാട്ടുമാടം നാരായണന്റെ സോഫോക്ലീസ്സിനൊരു മുഖവുര എന്നീ ഗ്രന്ഥങ്ങളും ഈ അവസാനത്തിൽ സ്മരണീയങ്ങളാണ്.

കഥകളിയെപ്പററിയുള്ള പുസ്തകങ്ങൾ വളരെയുണ്ടു്. മാത്തൂർ കുഞ്ഞുപിള്ളപ്പണിക്കരുടെ കഥകളിപ്രകാശിക, കുമാരപ്പണിക്കരുടെ കഥകളിപ്രവേശിക, കെ. എം. കുരുക്കളുടെ കഥകളിപ്രദീപിക, പി. കൃഷ്ണൻനായരുടെ ആട്ടക്കഥ അല്ലെങ്കിൽ കഥകളി, ജി. കൃഷ്ണപിള്ളയുടെ 'കേരളീയനൃത്യകല'യും 'കഥകളി'യും, കെ. എൻ. ഗോപാലപിള്ളയുടെ കഥകളിദീപിക, ഡാൻസർ ഗോപിനാഥന്റെ 'അഭിനയാങ്കുര'വും 'കഥകളിനടന'വും, കെ. പി. എസ്സ്. മേനോന്റെ കഥകളിരംഗം, വനബാലഗോപാലന്റെ നൃത്യദർപ്പണം, ഐ. പി. രാമൻമേനോന്റെ കഥകളി—ഇത്രയും ഗ്രന്ഥങ്ങൾ ആ ഇനത്തിൽ ഇതിനകം ഉണ്ടായിക്കഴിഞ്ഞിരിക്കുന്നു.

'ചതുഷ്ഷഷ്ടികലകൾ' എന്നു സാധാരണമായി പറയാറുണ്ടെങ്കിലും, അവ ഏതൊക്കെയാണെന്നു് അധികംപേർക്കും അറിഞ്ഞുകൂട. എം. കെ. കുരുക്കളുടെ 'കലാവിദ്യാവിവരണം' 64 കലകളെപ്പററി വിസ്തരിച്ചു വിവരിക്കുന്ന ഒരു നല്ല പ്രമാണഗ്രന്ഥമാണു്.

## വ്യാകരണവും നിഘണ്ടുക്കളും

പാശ്ചാത്യമിഷനറിമാരാണു് ഇക്കാര്യത്തിൽ ആദ്യമായി പ്രവർത്തിച്ചതു്. അവരുടെ വകയായി അനേകം നിഘണ്ടുക്കളും വ്യാകരണങ്ങളും ഉടലെടുക്കുകയുണ്ടായി. പക്ഷേ, വിദേശികളുടെ ആവശ്യത്തെയാണു് അവ പ്രധാനമായി ലക്ഷീകരിക്കുന്നതു്. എന്നുമാത്രമല്ല, അവയിൽ മിക്കതും ചരിത്രകാരന്മാർപോലും കാണാത്തവയുമാണു്. നമുക്കു കാണാൻസാധിച്ചിട്ടുള്ളവയിൽ ഏററവു പ്രാചീനമായ വ്യാകരണവും നിഘണ്ടുവും ഡോക്ടർ ഗുണ്ടർട്ടിന്റേതാണു്. വ്യാകരണം വളരെക്കാലത്തേയ്ക്കു് സ്കൂളുകളിൽ പാഠപുസ്തകമായിരുന്നു. രാജരാജവർമ്മയുടെ വ്യാകരണപാഠാവലി നടപ്പിൽ വന്നതിനുശേഷമാണു് ആ 'മലയാളഭാഷാവ്യാകരണം' ലുപ്തപ്രചാരമായിത്തീർന്നതു്. ഒരു കേരളീയന്റെ വകയായി നമുക്കു ലഭിച്ച ഒന്നാമത്തെ വ്യാകരണം റവ: ജോർജ്ജ്മാത്തന്റെ 'മലയാഴ്മയുടെ വ്യാകരണ'മാകുന്നു. തിരുവിതാംകൂർഗവർമ്മെന്റിൽനിന്നു നല്ല ഒരു തുക സംഭാവനചെയ്തു് ഗ്രന്ഥകാരനെ പ്രോത്സാഹിപ്പിക്കയുണ്ടായി. ശാസ്ത്രീയമായ അടിസ്ഥാനത്തിൽ നിർമ്മിതമായ ആദ്യത്തെ വ്യാകരണം 'കേരളപാണിനീയ'മാണു്. ശബ്ദശോധിനി, മദ്ധ്യമവ്യാകരണം എന്നു തുടങ്ങി വേറെ ചില വ്യാകരണങ്ങളും രാജരാജവർമ്മ നിർമ്മിച്ചു. സംസ്കൃതവ്യാകരണനിയമങ്ങളെ മലയാളത്തിൽ വിവരിക്കുന്ന 'മണിദീപിക'യും രാജരാജവർമ്മയുടെ ഒരു വ്യാകരണഗ്രന്ഥമാണു്. ബാലവ്യാകരണം, വ്യാകരണാദർശം, വ്യാകരണമിത്രം എന്നീ കൃതികളുടെ കർത്താവായ എം. ശേഷഗിരിപ്രഭുവിന്റെ നാമധേയവും കേരളീയവൈയാകരണന്മാരുടെ കൂട്ട

ത്തിൽ സ്മരണീയമത്രെ. പാണിനിയുടെ സൂത്രങ്ങൾക്ക് ഐ. സി. ചാക്കോ എഴുതിയ വിശദവും വിസ്തൃതവും ആയ വ്യാഖ്യാനമാണ് 'പാണിനീയ പ്രദ്യോതം.'

ഗുണ്ടർട്ടിന്റെ നിഘണ്ടുവിനെപ്പറ്റി പറഞ്ഞല്ലൊ. ബയിലി, കോളിൻസ് എന്നിവരും ഓരോ നിഘണ്ടു നിർമ്മിച്ചു എങ്കിലും ശാസ്ത്രീയതയിൽ അവർക്കു ഗുണ്ടർട്ടിന്റെ അടുത്തെത്താൻപോലും കഴിഞ്ഞില്ല. ഗുണ്ടർട്ടിനു ഭാഷാശാസ്ത്രത്തിലുണ്ടായിരുന്ന അഗാധജ്ഞാനം ആ ശബ്ദകോശത്തിൽ നല്ലപോലെ നിഴലിച്ചിട്ടുണ്ട്. ഒരു നൂററാണ്ടു കഴിഞ്ഞിട്ടും അതിനെക്കാൾ മെച്ചപ്പെട്ട ഒരു ശബ്ദകോശം നിർമ്മിക്കാൻ മററാർക്കും സാധിച്ചിട്ടില്ല. കേരളാഗവർമ്മേണ്ടിൽനിന്നു നിയമിച്ചിട്ടുള്ള ലെക്സിക്കൻവകുപ്പ് ഗുണ്ടർട്ടിന്റെ മാതൃകയാണ് അംഗീകരിച്ചിട്ടുള്ളതെന്നറിയുന്നു. ഉദാഹരണങ്ങളിലും മററും കാലോചിതമായ പല പരിഷ്കാരങ്ങൾ വരുത്താനും അവർക്ക് ഉദ്ദേശമുണ്ട്. ആ ബൃഹച്ഛബ്ദകോശം ഭാഷയ്ക്കു് ഒരു വലിയ നേട്ടമായിത്തീരുമെന്നു പ്രതീക്ഷിക്കാം.

പര്യായനിഘണ്ടു, സംഖ്യാശബ്ദനിഘണ്ടു, സംശയനിഘണ്ടു, നാനാർത്ഥനിഘണ്ടു, പോക്കററ്നിഘണ്ടു, പുരാണകഥാനിഘണ്ടു, ഹിന്ദി–മലയാള നിഘണ്ടു, അപശബ്ദശോധിനി, ഇംഗ്ലീഷ്–മലയാളംനിഘണ്ടു, മലയാളം–ഇംഗ്ലീഷ്നിഘണ്ടു, സംസ്കൃത മലയാളനിഘണ്ടു, മലയാളം–സംസ്കൃതനിഘണ്ടു എന്നു തുടങ്ങി അനേകം ശബ്ദകോശങ്ങൾ ഭാഷയിലുണ്ടായിട്ടുണ്ടെങ്കിലും, ശ്രീകണ്ഠേശ്വരം ജി. പത്മനാഭപിള്ളയുടെ ശബ്ദതാരാവലി, ആർ. നാരായണപ്പണിക്കരുടെ നവയുഗനിഘണ്ടു, കന്നങ്കുളത്തുകാരുടെ എസ്സ്. ആർ. പി. നിഘണ്ടു, ററി. രാമലിംഗംപിള്ളയുടെ ഇംഗ്ലീഷ്–മലയാളനിഘണ്ടുവും ശൈലീനിഘണ്ടുവും, വടക്കുംകൂർ രാജരാജവർമ്മയുടെ ഭാഷാശൈലീപ്രദീപം, ശ്രീരാമവിലാസക്കാരുടെ ഇംഗ്ലീഷ്–മലയാള നിഘണ്ടു, കാണിപ്പയ്യൂർ ശങ്കരൻനമ്പൂരിപ്പാടിന്റെ സംസ്കൃത–മലയാള നിഘണ്ടു എന്നിവയാണ് കൂട്ടത്തിൽ പ്രാധാന്യമർഹിക്കുന്നതു്.

## സാങ്കേതിക നിഘണ്ടുക്കൾ

ശാസ്ത്രീയവിഷയങ്ങളെപ്പററി എന്തെങ്കിലും എഴുതാൻ പുറപ്പെടുന്നവർക്ക് ഒരു വലിയ പ്രതിബന്ധമായി നിൽക്കുന്നതു് സാങ്കേതികശബ്ദങ്ങളുടെ അഭാവമാണ്. ഏ. ആർ. രാജരാജവർമ്മ, കെ. രാമകൃഷ്ണപിള്ള, ഐ. സി. ചാക്കോ, അപ്പൻതമ്പുരാൻ, എം. രാജരാജവർമ്മ തുടങ്ങിയവർ ഈ ന്യൂനത

പരിഹരിക്കാൻ ചില ശ്രമങ്ങൾ ആരംഭിച്ചിരുന്നു. ഒന്നും ഫലത്തിലെത്തിച്ചേർന്നില്ല. ടി. കണാരൻ എഴുതി ജോസഫ് മൂളിയിൽ പരിഷ്കരിച്ച് 1899–ൽ ബാസൽമിഷ്യൻപ്രസ്സിലച്ചടിച്ച 'A Glossary of technical terms' എന്ന ചെറുപുസ്തകമാണ് ഭാഷയിൽ ഒന്നാമതായുണ്ടായ സാങ്കേതികനിഘണ്ടു. ശാസ്ത്രത്തിന്റെ ചില ശാഖകളെസ്സംബന്ധിച്ച് മദ്രാസ് ഗവർമ്മെണ്ടിൽനിന്നും തിരുവിതാംകൂർ സർവ്വകലാശാലയിൽനിന്നും പ്രസിദ്ധീകരിച്ച സാങ്കേതികശബ്ദകോശങ്ങളും എം. നാരായണനും പി. കെ. കോയയുംകൂടി എഴുതിയ 'ഇംഗ്ലീഷ്–മലയാളസാങ്കേതികനിഘണ്ടു'വും മാത്രമേ അതിനുശേഷം ഇതേവരെയായി ഉണ്ടായിട്ടുള്ളു.

# അദ്ധ്യായം 23

# പലവക

## പത്രങ്ങളും മാസികകളും

ഭാഷയുടെയും സാഹിത്യത്തിന്റെയും പുരോഗതിയിൽ ഇവിടത്തെ ആനുകാലികപ്രസിദ്ധീകരണങ്ങൾ ചെയ്തിട്ടുള്ള സംഭാവന കുറച്ചൊന്നുമല്ല. മലയാളമനോരമയിലെ 'കവിപംക്തി'യെപ്പറ്റി മുമ്പു പറഞ്ഞുകഴിഞ്ഞു. പ്രതിദിനപ്പത്രങ്ങളുടെ ആവിർഭാവത്തിനുശേഷം കമ്പിവാർത്തകളും മറ്റും വളരെവേഗം പരിഭാഷപ്പെടുത്തേണ്ട ആവശ്യം നേരിട്ടപ്പോൾ പല പുതിയ വാക്കുകളും ശൈലികളും രൂപമെടുത്തു. വിലയേറിയ പല പ്രബന്ധങ്ങളും വിമർശനങ്ങളും വാരാന്ത്യപ്പതിപ്പുകൾ ആഴ്ചപ്പതിപ്പുകൾ എന്നിവയിൽക്കൂടി ആവിർഭവിച്ചു. നമുക്കു കിട്ടിട്ടുള്ള നോവലുകളിൽ പലതും ആനുകാലികപ്രസിദ്ധീകരണങ്ങളിൽക്കൂടി പുറത്തുവന്നവയാണ്. പത്രങ്ങളുടെ വാർഷികപ്പതിപ്പുകൾവഴി അനവധി ചെറുകഥകളും ഏകാങ്കങ്ങളും ഗ്രന്ഥവിമർശനങ്ങളും ഗവേഷണപ്രബന്ധങ്ങളും ഖണ്ഡകവിതകളും സാഹിത്യത്തിലേയ്ക്കു മുതൽക്കൂട്ടായിക്കിട്ടീട്ടുണ്ട്. മാസികകളുടെ സേവനവും നിസ്സാരമല്ല. ഭാഷയിലെ ഒന്നാമത്തെ നാടകം പ്രത്യക്ഷപ്പെട്ടുതന്നെ ഒരു മാസികയിൽക്കൂടിയാണെന്നു നാം കണ്ടുകഴിഞ്ഞു. വിദ്യാവിനോദിനിയിൽ ഖണ്ഡശഃ പ്രസിദ്ധീകരിക്കപ്പെട്ടവയാണ് പഴയ മണിപ്രവാളനാടകങ്ങളിൽ മിക്കതും. പി. വി. കൃഷ്ണവാരിയർ നടത്തിയ കവനകൗമുദി, ആറ്റൂരിന്റെ രസികരത്നം, കടത്തനാട്ട് ഉദയവർമ്മത്തമ്പുരാന്റെ കവനോദയം, അപ്പൻതമ്പുരാൻ പ്രസാധനംചെയ്ത പ്രാചീനഗ്രന്ഥമാല മുതലായ ആനുകാലികപ്രസിദ്ധീകരണങ്ങൾവഴി ഭാഷയ്ക്കുണ്ടായിട്ടുള്ള സഹായവും അനൽപമാണ്.

## ഭാഷാപോഷിണിസഭ

മലയാളമനോരമയിലെ 'കവിപംക്തി'യിൽ പ്രത്യക്ഷപ്പെട്ട കവികളെയെല്ലാം ഒരിടത്തു സമ്മേളിപ്പിക്കുന്നതിനായി കണ്ടത്തിൽ വറുഗീസ്മാപ്പിള ആരംഭിച്ച 'കവിസമാജ'മാണ് പിന്നീട് ഭാഷാപോഷിണിസഭയായി രൂപാന്തരപ്പെട്ടത്. കോട്ടയം, തൃശ്ശൂർ, തിരുവനന്തപുരം, തലശ്ശേരി, കോഴിക്കോട്ട്, വൈക്കം മുതലായ സ്ഥലങ്ങളിലായി സഭയുടെ എട്ടുപത്തു സമ്മേളനങ്ങൾ നടന്നു. സഭയിൽനിന്നു നടത്തിയ കവിതാപരീക്ഷകളും സമ്മാനവാഗ്ദാനങ്ങളും പല സൽഗ്രന്ഥങ്ങളുടേയും ഉത്ഭവത്തിനു കാരണമായി. ഗംഗാവതരണം, ദേവീവിലാസം മുതലായ നാടകങ്ങളും, ആസന്നമരണചിന്താശതകം മുതലായ ഖണ്ഡകാവ്യങ്ങളും, ഭാഷാനാരായണീയം മുതലായ പുസ്തകങ്ങളും ഇങ്ങനെ ഉണ്ടായവയത്രെ. സഭയുടെ ജിഹ്വയായി ആദ്യം ത്രൈമാസികമായും പിന്നീട് മാസികയായും പ്രസിദ്ധീകരിച്ച 'ഭാഷാപോഷിണി' ബഹുമുഖമായ സാഹിത്യപ്രവർത്തനത്തിനു കളമൊരുക്കി. 'കവിപംക്തി'യിലും മനോരമയിലും ഭാഷാപോഷിണിയിലും എഴുതാനായി പേനയെടുത്ത പലരും പിൽക്കാലത്തു പ്രശസ്തസാഹിത്യകാരന്മാരായിത്തീർന്ന കഥ സുപ്രസിദ്ധമാണ്.

## ഭാരതവിലാസസഭയും മററും

മാളിയമ്മാവു കുഞ്ഞുവറീതാരംഭിച്ച ഭാരതവിലാസസഭ, എസ്സ്. ടി. റെഡ്ഡ്യാരുടെ ഉത്സാഹത്തിൽ ഉടലെടുത്ത വിദ്യാഭിവർദ്ധിനിസഭ, അപ്പൻതമ്പുരാന്റെ നേതൃത്വത്തിൽ തുടങ്ങിയ കൊച്ചി സാഹിത്യസമാജം, മംഗളോദയക്കാരുടെ ഉത്സാഹത്തിൽ ജന്മമെടുത്ത അപ്പൻതമ്പുരാൻസ്മാരകസമാജം, വടക്കുംകൂർ രാജരാജവർമ്മപ്രഭൃതികളുടെ ശ്രമത്തിൽ നടന്നുവന്ന സമർഗ്ഗപോഷിണിസഭ എന്നു തുടങ്ങി പല സമാജങ്ങളും പിൽക്കാലത്തു ജന്മമെടുക്കുകയുണ്ടായി. പക്ഷേ, ഭാഷാപോഷിണിസഭയെപ്പോലെ കാര്യക്ഷമമായി എന്തെങ്കിലും പ്രവർത്തിക്കാൻ കഴിയാതെ മിക്കതും നാമാവശേഷമായിത്തീരുകയാണുണ്ടായത്.

## സാഹിത്യപരിഷത്ത്

ഇടപ്പള്ളി കുഞ്ഞുരാജാവിന്റെ ഉത്സാഹത്തിൽ 1102-ൽ ആവിർഭവിച്ചതാണ് 'സമസ്തകേരള സാഹിത്യപരിഷത്ത്.' കമ്പനിനിയമമനുസരിച്ച് 1107-ൽ അതു കൊച്ചിയിൽ രജിസ്റ്റർചെയ്യപ്പെട്ടു. അപ്പൻതമ്പുരാൻ, വള്ളത്തോൾ, ഉള്ളൂർ, മള്ളൂർ, പി. കെ. നാരായണപിള്ള, മൂർക്കോത്തു കുമാരൻ മുതലായവരാണ് മെമ്മോറാണ്ഡത്തിൽ ഒപ്പിട്ടത്. പരിഷത്തിന്റെ

വകയായി 1108-ൽ ആരംഭിച്ച ത്രൈമാസികം, കാലാന്തരത്തിൽ ദ്വൈമാസികമായി. ഇപ്പോൾ മാസികയായി നടന്നുവരുന്നു. ഭാഷയുടേയും സാഹിത്യത്തിന്റേയും സർവ്വതോമുഖമായ അഭിവൃദ്ധിയാണ് പരിഷത്തിന്റെ ലക്ഷ്യം. ഇക്കഴിഞ്ഞ 33 കൊല്ലങ്ങൾക്കിടയ്ക്കു് കേരളത്തിന്റെ നാനാഭാഗങ്ങളിലായി 27 വാർഷികസമ്മേളനങ്ങൾ നടന്നുകഴിഞ്ഞു. എറണാകുളത്തുവെച്ചു നടന്ന 'രജതജൂബിലിസമ്മേളനം' മുതൽ ഇതര ഭാരതീയഭാഷകളിലെ സാഹിത്യകാരന്മാരെക്കൂടി ക്ഷണിച്ചുവരുത്തി പരസ്പരം ആശയവിനിമയത്തിനു സൗകര്യം സൃഷ്ടിച്ചിട്ടുണ്ട്. പരിഷത്തിന്റെ വകയായി ഒരു മുദ്രണാലയവും സഹകരണസംഘവും ബുക്സ്റ്റാളും നടന്നുവരുന്നു.

## പുരോഗമനസാഹിത്യസമിതി

1937-ൽ തൃശൂർവെച്ചാരംഭിച്ച ജീവത്സാഹിത്യസമ്മേളനമാണ് ഏഴു വർഷത്തിനുശേഷം പുരോഗമനസാഹിത്യസമിതിയായി രൂപാന്തരപ്പെട്ടതു്. 'മനുഷ്യത്വമാണ് ജീവത്സാഹിത്യത്തിന്റെ ആദർശം; മനുഷ്യപുരോഗതിയാണ് ലക്ഷ്യം' ഇതായിരുന്നു സമിതിയുടെ മുദ്രാവാക്യം. എം. പി. പോൾ, ജോസഫ് മുണ്ടശ്ശേരി, കുറ്റിപ്പുഴ കൃഷ്ണപിള്ള, പി. കേശവദേവ്, തകഴി ശിവശങ്കരപ്പിള്ള, എം. എസ്. ദേവദാസ്, പൊൻകുന്നം വർക്കി, സി. അച്യുതക്കുറുപ്പ് മുതലായവരായിരുന്നു പ്രധാനപ്രവർത്തകന്മാർ. കേരളത്തിലെ എഴുത്തുകാരുടെ ചിന്താഗതിയെ പുതിയ ഒരു പന്ഥാവിലേയ്ക്കു തിരിച്ചുവിട്ട പ്രസ്തുത സമിതി സാഹിത്യചരിത്രത്തിൽ പ്രധാനമായ സ്ഥാനം അർഹിക്കുന്നു. എന്നാൽ കാലാന്തരത്തിൽ ഉള്ളിലുണ്ടായ പിളർപ്പു സമിതിയെ ദുർബലമാക്കിത്തീർത്തു. കമ്യൂണിസ്റ്റുപാർട്ടിയുടെ ശാസനയ്ക്കു കീഴ്പ്പെട്ടു സാഹിത്യം നിർമ്മിക്കാനുള്ള ഒരു സ്ഥാപനമാണ് അതെന്നുള്ള കാരണം പറഞ്ഞു് എം. പി. പോൾ, മുണ്ടശ്ശേരി, തകഴി, കേശവദേവ്, കുറ്റിപ്പുഴ മുതലായവർ സംഘടനയിൽനിന്നു വിട്ടുമാറി. പിന്നീടു നടന്ന സമ്മേളനങ്ങളിലും വലിയ വടംവലികളും ആശയസംഘട്ടനങ്ങളും ഉണ്ടായതിനാലോ എന്തോ ഇന്ന് ആ സ്ഥാപനം സജീവമായി പ്രവർത്തിച്ചുകാണുന്നില്ല.

## സഹകരണസംഘങ്ങൾ

താരതമ്യേന ദരിദ്രരായ ഗ്രന്ഥകാരന്മാർ പ്രസാധകന്മാരുടെ ചൂഷണത്തിനു വിധേയരായി കഴിഞ്ഞുകൂടേണ്ടിവന്ന ദുരവസ്ഥ സാഹിത്യത്തിന്റെ പുരോഗതിയിലെ വലിയ ഒരു വിഘാതമായിട്ടാണ് വർത്തിച്ചിരുന്നതു്. ഇതിന് ഒരു പരിഹാരമുണ്ടാക്കണമെന്ന ഉദ്ദേശത്തോടുകൂടി 1945-ൽ ആരംഭിക്കപ്പെട്ടതാണ് കോട്ടയം സാഹിത്യപ്രവർത്തകസഹകരണസംഘം. സാഹിത്യകാരന്മാരുടെ നന്മയെ ലക്ഷ്യമാക്കിയുള്ള ഇത്തരം സംഘടന, കേരളത്തിൽ മാത്രമല്ല ഭാരതം ഒട്ടാകെ നോക്കിയാലും ഒന്നാമത്തേതായിരുന്നു. ഇന്ത്യയിൽ

മറെറല്ലാ ഭാഷയിലും കിട്ടുന്നതിനേക്കാൾ കൂടുതൽ 'റോയൽട്ടി' ഗ്രന്ഥകാരന്മാർക്ക് ആ സംഘത്തിൽനിന്നു കിട്ടിവരുന്നുണ്ട്. അംഗങ്ങളെല്ലാം സാഹിത്യകാരന്മാർതന്നെയാകയാൽ സംഘത്തിന്റെ ആദായത്തിലെ അംശവും അവർക്കു ലഭിക്കുന്നു. പ്രസാധനവിഷയത്തിൽ കേരളം അതിനുമുൻപ് ഒരിക്കലും കാണാത്ത പരിഷ്കാരമാണ് പ്രസ്തുത സംഘം നടപ്പിൽവരുത്തിട്ടുള്ളത്. 'യുദ്ധവും സമാധാനവും', 'സാഹിത്യചരിത്രം—പ്രസ്ഥാനങ്ങളിലൂടെ', 'അമരം പാരമേശ്വരി' എന്നു തുടങ്ങി പതിനായിരക്കണക്കിനു രൂപ ചെലവുവരുന്ന ഉത്തമങ്ങളായ ബൃഹദ്ഗ്രന്ഥങ്ങൾ ഭാഷയിലുണ്ടായതും പുനഃപ്രകാശനം ചെയ്യപ്പെട്ടതും ഈ സഹകരണസംഘമുണ്ടായതുകൊണ്ടു മാത്രമാണ്. 1957-ൽ ആവിർഭവിച്ച സാഹിത്യപരിഷത്സഹകരണസംഘവും ഇക്കാര്യത്തിൽ മാതൃകാപരമായി പ്രവർത്തിച്ചുതുടങ്ങിയിരിക്കുന്നു. വേറെയും ചില സാഹിത്യസഹകരണസംഘങ്ങൾ പിൽക്കാലത്തുണ്ടായിട്ടുണ്ട്. ചിലതു് പുതുതായി ആരംഭിക്കാൻ ഭാവമുള്ളതായും അറിയുന്നു.

## മററു ചില സ്ഥാപനങ്ങൾ

സാഹിത്യ അക്കാദമി, റേഡിയോനിലയങ്ങൾ, ഗ്രന്ഥശാലാപ്രസ്ഥാനം മുതലായവയും സാഹിത്യപോഷണത്തിൽ പല ഒത്താശകളും ചെയ്തുവരുന്നു. കേന്ദ്രസാഹിത്യ അക്കാദമിക്കു പുറമേ കേരളത്തിനു പ്രത്യേകമായും ഒരു അക്കാദമി ഉണ്ടായിക്കഴിഞ്ഞിട്ടുണ്ട്. അവ രണ്ടും ഗ്രന്ഥങ്ങളെഴുതിച്ചും അർഹതയുള്ള വ്യക്തികളെ പാരിതോഷികംകൊണ്ടു ബഹുമാനിച്ചും സാഹിത്യത്തെ സഹായിച്ചുകൊണ്ടിരിക്കുന്നു. ആകാശവാണിയിൽക്കൂടി പ്രക്ഷേപണംചെയ്യപ്പെടുന്ന ഏകാങ്കങ്ങളും ചർച്ചകളും മററും പരോക്ഷമായിട്ടെന്നല്ല പ്രത്യക്ഷമായിത്തന്നെ സാഹിത്യത്തെ പോഷിപ്പിക്കുന്നുണ്ട്. ഏകാങ്കസമാഹാരങ്ങളിൽ പലതും ആ വഴിയിൽക്കൂടി കിട്ടിയവയാണെന്നു നാം കണ്ടുകഴിഞ്ഞതല്ലോ. ഗ്രന്ഥശാലാപ്രസ്ഥാനം ആരംഭിച്ചതിനുശേഷം മലയാളികളുടെ പാരായണാഭിരുചി വളരെ വർദ്ധിച്ചിട്ടുണ്ട് ഇതിന്റെ ഫലമായി പണ്ട് ഒരു പുസ്തകത്തിന്റെ ആയിരം കോപ്പി ചെലവാകാൻ പത്തും ഇരുപതും കൊല്ലം വേണ്ടിവന്നിരുന്നതിന്റെ സ്ഥാനത്തു് ഇപ്പോൾ ശരാശരി മൂന്നും നാലും കൊല്ലം മതി എന്ന നില വന്നുചേർന്നിരിക്കുന്നു. ചില പുസ്തകങ്ങൾക്കു് ഒരുകൊല്ലത്തിനുള്ളിൽത്തന്നെ രണ്ടും മൂന്നും പതിപ്പുകൾ വേണ്ടിവരാവുമുണ്ട്.

## ഉപസംഹാരം

ചുരുക്കിപ്പറഞ്ഞാൽ, മലയാളസാഹിത്യം ഇന്നു വളരെവേഗത്തിൽ മുന്നേറുകയാണ്. ഭാരതത്തിലെ മറെറല്ലാ സാഹിത്യത്തോടും കിടനിൽക്കാനുള്ള കഴിവ് ഇന്നു നമ്മുടെ സാഹിത്യത്തിനുണ്ട്. അധികം താമസിക്കാതെ പ്രഥമസ്ഥാനത്തിനുള്ള അർഹതതന്നെ അതു കൈയ്ക്കലാക്കുമെന്നു നമുക്കു പ്രതീക്ഷിക്കാം.

# സൂചിക

